നാട്ടിൻഭാരം ഭരതനു കൊടുക്കേണമെന്നിട്ടു രാമൻ
കാട്ടിൽപ്പോയിത്തപമൊടു വസിക്കേണമീരേഴു കൊല്ലം
കേട്ടിക്കാൎയ്യങ്ങളെ, യുലയിൽവച്ചു തിനന്നായുരുക്കി-
ട്ടോട്ടിൻ പാവച്ചെവികളിലൊഴിച്ചോണമായ് ക്ഷോണിപന്റ്. ൧൧

പാങ്ങില്ലാഞ്ഞിട്ടഥ നരവരൻ പുത്രനേ വേർപെടുത്താ-
നോങ്ങി പ്രാണൻ നെറുകയിലൊളിച്ചാശു മൂർഛിച്ചു വീണാൻ;
നീങ്ങിപ്പിന്നെച്ചെറുതുസമയംകൊണ്ടു മോഹം, മുഖാബ്ജം
മങ്ങിപ്പാരം നിജരമണിയോടോതിനാൻ സാമവാക്യം. ൧൨

ധന്യേ! രാമൻ വനഭുവി മടിക്കാതെ പോയീടുമിപ്പോൾ
മാന്യേ! ലോകപ്രമദഭരവും പിന്നെയാട്ടെന്നു വയ്ക്കാം
ദൈന്യേ ഞാനെൻ തനയവിരഹം പാപമോൎത്തിന്നടക്കാ-
മന്യേ നിന്നെപ്പഴി പറകിലിന്നെങ്ങനേ ഞാനൊഴിപ്പൂ. ൧൩

പ്രത്യാദേശിച്ചരശനുടെ വാക്യങ്ങൾ, കൈകേയി ചൊന്നാ-
ളത്യാസക്ത്യാ പൊരുളുകൾ പഠിച്ചുള്ളൊരങ്ങുന്നിദാനീം
സത്യാപായം തനയനെ വിചാരിച്ചു ചെയ്യെന്നുവന്നാൽ
വ്യത്യാസത്താൽ പൊളി പറയുമിസ്ത്രൈമൊട്ടേറെ യോഗ്യം. ൧൪

രക്ഷിക്കാനായ് നിജസമയവാക്യത്തെ മുന്നം പരുന്താം
പക്ഷിക്കേകീ ശിബിനരവരൻ തന്റെ മെയ്മാംസമെല്ലാം
അക്ഷിദ്വന്ദ്വം ദ്വിജവരനു നൽകീടിനാൻ മറ്റൊരുത്തൻ
സൂക്ഷിക്കുന്നു മൊഴികളഴിവില്ലാതെകണ്ടുത്തമന്മാർ. ൧൫

വേണ്ടും നാളിൽ തരുവനിതു ഞാനെന്നു കല്പിച്ചകാൎയ്യം
രണ്ടും വെള്ളത്തിലെ വരകളെപ്പോലെ വന്നീടിലിപ്പോൾ
വീണ്ടും നേരും നെറിയുമധികം പൂണ്ടരാജാക്കളങ്ങേ
കണ്ടും കേട്ടും പലപടി ശകാരിച്ചു പുച്ഛിക്കയില്ലേ?. ൧൬

ആപൽക്കാലത്തുതകിയതു കണ്ടന്നു കല്പിച്ച വാക്യം
ഭൂപർക്കെല്ലാം മകുടമണിയാമെന്റെ ഭൎത്താവിദാനീം
ചാപല്യത്താലനുചിതമിതെന്നോൎത്തു തള്ളുന്ന പക്ഷം
ധൂപപ്രായം ദ്രുഢമുടലിവൾക്കിന്നു ഹാലാഹലത്താൽ. ൧൭

ഉണ്ടാമിപ്പോൾ പദവി പലതാരാമമാതാവിനെന്നാൽ
കണ്ടാലുള്ളിൽ കരുമന സഹിക്കാവതല്ലല്പവും മേ
കുണ്ടാമണ്ടിത്തരമിദമുരയ്ക്കുന്ന കൈകേയിയോടായ്
രണ്ടാം പ്രാവശ്യവുമരുളിനാനാൎത്തിപൂണ്ടക്ഷിതീശൻ. ൧൮

ധൂർത്തേ! നീതാൻ വകതിരിവൊഴിഞ്ഞെന്തിവണ്ണം കഥിപ്പാൻ
താർത്തേൻവാണീമണികളിനിമേൽ നിന്നെ നിന്ദിക്കുമല്ലോ
ഓർത്തെന്നെങ്കിലത്തവ ഹൃദയകാഠിന്യമന്നീവരത്തേ
തീർത്തേകീടാനിവനിട വരുത്തീടുകില്ലായിരുന്നു. ൧൯

ദുഷ്ടേ! രാമൻ നൃപതികളിലിന്നേകനായ് തീർന്നതില്ലാ
കഷ്ടേ! ഞാനന്നടവടികളാൽ പുത്രവാനായുമില്ലാ
നഷ്ടേ ദേഹേ ഭരതനിനി മേ കർമ്മശേഷം കഴിപ്പാൻ
ശിഷ്ടേ പാത്രേ പിറവിയവനില്ലായ്കയാലർഹനല്ലാ. ൨൦

പാർക്ക രാമൻ മരവിരിയുടുക്കട്ടെ കാന്താരദേശം
സൽക്ഷേത്രം പോൽ കരുതി നിവസിക്കട്ടെ വൃക്ഷച്ചുവട്ടിൽ
തൽക്ഷേ നിന്നാശയസദൃശമാം കല്ലിലക്കോമളാങ്ഗം
നിക്ഷേപിച്ചിട്ടൊരു നിശിയുറങ്ങുന്ന കാര്യം ഞെരുക്കം. ൨൧

ഉള്ളം നീറിക്ഷിതിപനരുളുന്നോരു വാക്യങ്ങളാം രാജ്ഞി-
ക്കുള്ള സന്ധാളിപ്പുകളെ വിട്ടുവിച്ചീല ദുസ്സംഗദോഷാൽ
പള്ളം തോറും ചെളിയിൽ മുഴുകിപ്പോയ ചന്ദ്രാംശുജാലം
കള്ളം കൈവിട്ടമൃതകരനാം മേനിക്കൂട്ടാൻ പ്രയാസം. ൨൨

ഭ്രാജാനിക്കാമകനുടെ മുഖം കണ്ടിനിക്കാണി നേരം
വ്യാജാപേതം മനതളിർ തണുപ്പിച്ചിടാമെന്നു തോന്നീ
നീ ജാനക്യാരമണനെ ജവാൽ കൊണ്ടുവന്നാലുമെന്നാ-
രാജാവഗ്രേ മരുവിനൊരു മന്ത്രീന്ദ്രനെപ്പാർത്തു ചൊന്നാൻ. ൨൩

താതാദേശം സചിവനറിയിച്ചപ്പൊഴാരാമചന്ദ്രൻ
സ്സീതാമോദത്തൊടു നൃപഗൃഹം പുക്കു തൃക്കാൽ വണങ്ങി
ഏതാണ്ടൊക്കെപ്പിണി ജനകനുണ്ടെന്നു ചിന്തിച്ചു ചിത്തേ
മാതാവോടക്കഥ പറകയെന്നോതിനാൻ സാവധാനം. ൨൪

ചൊന്നാളപ്പോളം കഠിനഹൃദയം പൂണ്ട ചിററമ്മ, കുഞ്ഞേ!
തന്നാൻ മുന്നം മമ വരയുഗം നിൻപിതാ കമ്പമെന്യേ
എന്നാൽ, നിന്നെപ്രതി വളരുമുൾപ്രേമവും സത്യഭങ്ഗം
വന്നാലുണ്ടാം നിരയഗതിയും പാർത്തു കേഴുന്നു ഭൂപൻ. ൨൫

ദുസ്സാമർത്ഥ്യം പറയുമിവളെന്നുള്ളിലൂഹിച്ചിടൊല്ലാ
നിസ്സാരം നീ കരുതുകിലെനിക്കുള്ള മോഹങ്ങളാം രണ്ടും
ഇസ്സാമ്രാജ്യം ഭരതനു കൊടുക്കേണമൊന്നാമതായ് നീ
നിസ്സാമാന്യവ്രതമൊടു വനേ പിന്നെ വാണിടവേണം. ൨൬

എന്നീവണ്ണം ഭരതജനനീഭാഷണം കേട്ടനേര-
ത്തന്നീരിത്താർനയനനറിയിച്ചീടിനാനിപ്രകാരം
ഇന്നീവൃത്തിൻ ഭരണവിധിയിൽ സോദരൻ കേമനത്രേ
വന്നീടാ മേ വനതലനിവാസത്തിലും ക്ലേശലേശം. ൨൭

എന്തായാലും ജനകനിനിയിച്ചില്ലറാക്കാര്യമെണ്ണി-
സ്സന്താപം കൊൾംവതു വിഹിതമോ? ഞങ്ങളെല്ലാമിരിക്കേ
വൻതാപത്തേ നിജപിതൃകുലത്തിന്നു ഗംഗാജലത്താൽ
സന്താരംഭാൽ പഴയവരൊഴിച്ചെന്നപോലിപ്പിതോർത്താൽ. ൨൮

അച്ഛൻ പാരം പ്രിയമൊടു നിരൂപിച്ചു കല്പിച്ചയച്ചേ
സ്വാച്ഛന്ദ്യം മേ വലിയ വനവാസത്തിനുണ്ടാകയുള്ളൂ
അച്ഛന്ദാത്മാ നരവരനിദം കേട്ടു ഞെട്ടിപ്പതിച്ചാൻ
പ്രച്ഛന്നാന്തഃകരണധൃതിയായ് വജ്രമേററദ്രിപോലേ. ൨൯

സാധിച്ചാലും ജനകഹിതമെന്നമ്മ ചൊല്ലുന്ന വാക്യം
ബാധിക്കാതക്കമലനയനൻ സമ്മതിച്ചുമ്മനസ്കൻ
രോധിച്ചീടായ്കിതിനെയിനി നീയെന്നു കൌസല്യ തന്നെ
ബ്ബോധിപ്പിച്ചാൻ കഥ മുഴുവനും തൽപ്പദം കൂപ്പി മോദാൽ. ൩൦

കമ്പിട്ടഗ്രേ തനയനറിയിക്കുന്ന വാർത്താവിശേഷം
തുമ്പിൽ ക്ഷ്വേളം തടവിയ ശരം പോലെ കർണ്ണത്തിലേററ്
കമ്പിച്ചേററം കരളിനു കഴപ്പാന്നു കൌസല്യയപ്പോൾ
തൻപിള്ളയ്ക്കുത്തിയൊരപകടം പാർത്തു രോദിച്ചുരച്ചാൾ. ൩൧

നാലുണ്ടല്ലോ നൃപസുതരവർക്കെന്മകൻ മൂത്ത പുത്രൻ
മാലുണ്ടാകും വകതെരിവുകേടില്ല നാലാൾക്കുമോർത്താൽ
മേലും, നിന്നിൽ പ്രിയമധികമായുള്ള ഭൂപന്നനിഷ്ടം
മേലുണ്ടാമെന്നൊരുപൊഴുതുമോർത്തില ഞാൻ ശീലരാശേ! ൩൨

രാജീവംപോൽ മൃദുലതരമായ് രാജചിഹ്നങ്ങളോടേ
രാജിച്ചിട്ടും തവ കരതലംകൊണ്ടു കാന്താരദേശേ
നീ ജീവിക്കുന്നതിനു ഫലമൂലങ്ങൾ തെണ്ടീടുവാനോ?
യാജിശ്രേഷ്ഠൻ ഗുരുവിവിടെ വന്നിന്നലെക്കോപ്പുകെട്ടി. ൩൩

പേരമ്മയ്ക്കുള്ളഴലുമഭിഷേകത്തെ വിഘ്നപ്പെടുത്താ-
നാരംഭിക്കുന്നൊരു പണികളും കണ്ടുകൊണ്ടിണ്ടലോടും
പാരം കോപിച്ചടിയിണ പണിഞ്ഞഗ്രജന്മാവിനോട-
ന്നേരം ചൊന്നാനരികിൽ മരുവും ലക്ഷ്മണൻ തൃക്ഷതുല്യൻ. ൩൪

പ്രായാധിക്യാൽ ജനകനിളയമ്മമാരുമൊക്കെയായിരുന്ന-
മ്മായാതന്ത്രപ്പെരുവലയിലുൾപ്പെട്ടു നട്ടം തിരിഞ്ഞു
ന്യായാപേതം പറയുമൊരു നിസ്സാരവാഗ്ജാലമെല്ലാം
പേയാണോർത്താലതിനെ വകവയ്ക്കേണ്ട പോകേണ്ട കാട്ടിൽ. ൩൫

ചോദിക്കാതിക്ഷിതിഭരണമാശ്വന്നതന്നേച്ചു താതൻ
ഖേദിച്ചിപ്പോളതു തിരിയെ മീളുന്നതും, നിഷ്പ്രമാണം
മോദിച്ചങ്ങുന്നതു സപദി വാങ്ങാത്തതും, ദോഷമുള്ളം
ഭേദിച്ചോതും മൊഴിയെ വകവയ്ക്കേണ്ട പോകേണ്ട കാട്ടിൽ. ൩൬

ദൈവം നൽകുന്നതിലധികമായ് പൌരുഷംകൊണ്ടു പുംസാം
കൈവന്നീടും നിഖിലപുരുഷാർത്ഥങ്ങളെന്നുണ്ടു ഞായം
ഏവം ഭൂക്കാലടവിയിൽ നടന്നിട്ടു രക്തം തുളിപ്പാ-
നാവശ്യപ്പെട്ടതിനെ വകവയ്ക്കേണ്ട പോകേണ്ട കാട്ടിൽ. ൩൭

ജാലം ക്രൂട്ടം ഭരതജനനിക്കുള്ള വാശ്ചാടികൊണ്ടി-
ക്കാലം ഭൂപൻ ചപലതകളോരോന്നിവണ്ണം പുലമ്പും;
കോലം താവും ധനുവിതു വഴങ്ങീടുമമ്പ് ഭോഷ്ക്, കേട്ടി,-
ന്നാലംബിച്ചിട്ടതിനെ വകവയ്ക്കേണ്ട പോകേണ്ട കാട്ടിൽ. ൩൮

തിണ്ണം കോപിച്ചവരജനരയ്ക്കുന്ന ദുർഭാഷണം കേ-
ട്ടണ്ണൻ വേഗാലനുജനെ വിരോധിച്ചു പയ്യെപ്പറഞ്ഞാൻ
എണ്ണം പണ്ടും ദിനകരകുലത്തിങ്കലുണ്ടായവർക്കി-
വണ്ണം താതാജ്ഞകളനുസരിക്കുന്നതാണെന്നു കേൾപ്പൂ. ൩൯

മുന്നം കണ്ണൻ ഗുരുമൊഴി വഴിപ്പെട്ടു ഗോഹത്യ ചെയ്താൻ
തന്നമ്മയ്ക്കുള്ളൊരു ഗളമറുത്തീടിനാൻ ജാമദഗ്ന്യൻ
പിന്നൻപോടും ജനകനൊടു വാങ്ങിച്ചു വാർദ്ധക്യമന്യൻ
ഖിന്നന്മാരല്ലിവർ ഗുരുനിദേശത്തിനാൽ ധന്യരായാർ. ൪൦

ആചാര്യോക്തം വിനയമൊടു നാമാദരിക്കേണ്ടതാണി-
ന്നാചാരത്തെ വെടിയുക വെടിപ്പല്ല പോകാം വനത്തിൽ
വാചാ രാമൻ സഹജനെ മടക്കീട്ടു, ക്രൂടെത്തിരിപ്പാ-
നോചാരം പൂണ്ടൊരു ജനനിയെക്കൂപ്പി യേവം പറഞ്ഞാൻ. ൪൧

നേരേ നിത്യം നരപതി നടത്തീടിലേ രാജ്യഭാരം
നേരായാവൂ ജനകനതിനാലീവിധം നിശ്ചയിച്ചു
നേരേ മാതാവതിനിഹ ചെറുത്തോതൊല്ലാ ജീവജാലം
നേരേ പാർത്താലൊരു ദിശി സദാ മേവുകെന്നുള്ളതില്ലാ. ൪൨

മാതാവച്ഛൻ മകൾ മകനു മമ്മാവനപ്പപ്പനാറേറാർ
ഭ്രാതാക്കന്മാർ സഖികളിവരൊന്നിച്ചു വാഴുന്നതോൎത്താൽ
ഓതാമാററിൽ തടികൾ പലതും ചപ്പുചിപ്പെന്നിതെല്ലാ-
മേതാനും മാത്രകളൊരു തടത്തിങ്കൽ മേളിച്ചിടും പോൽ. ൪൩

സൌധപ്രാന്തസ്ഥിതി വഴുതി ഞാൻ കാനനത്തിന്നു പോമ്പോൾ
വൈധവ്യത്തിൽ ചെറുതു ഭയമില്ലാത്ത കൊച്ചമ്മമൂലം
ബോധഭ്രംശം വരുമൊരു പിതാവിൻെറ ജീൎണ്ണിച്ച ഗാത്രം
ഹേ! ധന്യാംഗി! ഭവതിയുമുപേക്ഷിപ്പതന്യായമത്രേ. ൪൪

ഏററം ഭക്ത്യാ തനയനറിയിച്ചോരു വാണീരസത്താൽ
നീറും ചേതസ്സൊരുവിധമടക്കീട്ടു കൌസല്യയപ്പോൾ
ക്രൂരണ്ടാവാൻ മകനിലമരന്മാരെയൎത്ഥിച്ചു ചിത്തേ
തേറും മോദാലഥ വിട കൊടുത്തീടിനാൾ പോവതിന്നായ്. ൪൫

രോഷാവേശാലടിയനു മനത്തണ്ടിലുണ്ടായ ഗൎവ്വം
ഭേഷായ് നീങ്ങീ തവ മൊഴികളാ,ലിന്നു ഞാനും വനത്തിൽ
ദോഷാപേതം ഝടിതി വിടകൊൾവാൻ തയ്യാറെന്നു ചൊല്ലും
ശേഷാംശൻതൻമതമതനുക്രലിച്ചു മോദിച്ചു രാമൻ. ൪൬

അഗ്രേ ചെന്നാജ്ജനനിയെ വണങ്ങീട്ടു, വില്ലാളിവീര-
ൎക്കഗ്രേഗണ്യൻ രഘുപതിയെഃടും കാനനത്തിന്നു പോവാൻ
അഗ്രേ! മഹ്യം വിട തരിക മോദേന കൌസല്യതന്നെ-
ഭൃഗ്രേ വാഴ്കെന്നരുളിയഥ പെററമ്മയോടക്കുമാരൻ. ൪൭

നീ താൻ നിത്യം തനയ! ഹൃദയേ രാമനെത്താതനെന്നും
മാതാവെന്നും മിഥിലസുതയേക്കാട്ടിനേ നാടിതെന്നും
ജാതാമോദം കരുതി നടകൊൾകഗ്രജന്മാവിനോട-
ങ്ങേതായാലും ഹൃദി തിരുവുളക്കേടു നേടായ്കവേണം. ൪൮

ഉണ്ണിക്കേവം പ്രതിയൊരുപദേശത്തെ നൾകിസ്സുമിത്രാ
കണ്ണിൽക്കൂടെക്കുടുകുടെയൊലിക്കുന്ന കണ്ണീർ തുടച്ചാൾ;
പെണ്ണിൽക്കണ്ണാം നിജദയിതയേ മാതൃശുശ്രൂഷയോരോ-
ന്നെണ്ണിച്ചെയ്കെന്നരുളി നടകൊണ്ടാനവൻ രാമപാൎശ്വേ. ൪൯

രാമൻ പിന്നെപ്രിയയുടെ ഗൃഹം പുക്കു വൃത്താന്തമോതി-
ക്ഷേമത്തോടും മരുവിന മഹീകന്യകയ്ക്കാൎത്തി ചേൎത്താൻ
കാമം മേഘദ്ധ്വനിയിലനുമോദിച്ചു മേവും മയൂരീ-
സ്തോമത്തിന്നാ വനഭുവി നിഷാദൻെറ വില്ലൊച്ചപോലെ. ൫൦

കേഴക്കണ്ണന്നാളംമണിയവളിദം കേട്ടടൻ കണ്ണശല്യം
താഴത്തപ്പോളപാദലനമുലഞ്ഞാഞ്ഞു മോഹിച്ചു വീണാൾ
കോഴയ്ക്കല്പം ശമനമുളവായപ്പൊഴക്കാനനാന്തേ
വാഴത്തക്കോളിവളുമതിനായ് ക്രൂടെയുണ്ടെന്നു ചൊന്നാൾ. ൩൧

അന്നപ്പേടയ്ക്കരിയ നട കൊണ്ടാകെ മാനം കെടുക്കും
കന്നല്ക്കണ്ണിക്കിടറിയ മനോഭാവമീക്ഷിച്ചു രാമൻ
നിന്നല്പതാപം കളക കളഭശ്രേഷ്ഠയാനേ വനേ ഞാൻ
തന്നത്താനേയുഴറുകിലെനിക്കില്ല തുൻപങ്ങളെന്നാൻ. ൩൨

മേളിച്ചേവം പ്രിയമൊടു വസിക്കുന്നൊരീയെന്നെയിന്നി-
ക്കോളിൽ കാന്തൻ വെടിയുമിതി ചിന്തിച്ചു ചെന്താമരാക്ഷി
ധൂളിച്ചീടുന്നകമലരൊടും ചൊല്ലിനാൾ വീണ്ടുമിത്ഥം
വേളിക്കാലം പറയുമൊരു മന്ത്രാർത്ഥമെന്തെന്റെ കാന്താ! ൩൩

എന്താഭാല്യം കണവനെയൊരു ക്ഷണനേരം പിരിഞ്ഞാൽ
കുന്താഘാതാധികരുജയൊടീ മന്നിൽ മേവീടുമോ ഞാൻ
കാന്താരത്തിൻ നടുവിലിവളെച്ചൊല്ലിയങ്ങേക്കൊരിക്കൽ
“സന്താപത്തിന്നിടവരണ”മെന്നല്ല ഞാനും വരുന്നു. ൩൪

ക്രുടെച്ചെല്വാൻ കൊതി കലരുമക്കാന്തയെസ്സാന്ത്വവാക്കാൽ
ക്രുടസ്ഥൻ താൻ പലവഴി സമാധാനമോതീട്ടുമൊട്ടും
ജാഡ്യത്തോടൊപ്പെട്ടിവളനുസരിക്കില്ലയെന്നോർത്തുപിന്നെ-
ക്കൂടെപ്പോകുന്നതിനനുവദിച്ചീടിനാനാടലെന്യേ. ൩൫

ക്ഷോണീവാനോർമ്മിതമണിഭൂഷാദിദാനങ്ങളേകി-
ത്തൂണീബാണാസനകവചഖഡ്ഗങ്ങളെല്ലാമെടുത്ത്
ഏണീശാബാക്ഷികളുമിതരന്മാരുമോരോന്നു ചൊല്ലി-
ക്കേണീടുമ്പോൾ ജനകനുടെ കൊട്ടാരമുൾപ്പുക്കു രാമൻ. ൩൬

അഞ്ചാതിന്നീ നഗരതലവാസത്തെ വേർപെട്ടു കാട്ടിൽ
സ്സഞ്ചാരത്തിന്നഭിരുചി വളർന്നുള്ള യുഷ്മത്തനൂജൻ
നിഞ്ചാരേ വന്നതു രിതുവളം പൂണ്ടു കണ്ടാലുമെന്നാ-
വഞ്ചാപല്യം കലരുമരചൻതന്നൊടോതീ സുമന്ത്രൻ. ൩൭

ആശാഭ്ദ്രത്തൊടു മരുവുമബ്ഭൂപനപ്പോൾ പിശാചാ-
വേശാലുണ്ടാം വികൃതിയതുപോൽ ഭാവമേററം പകർന്ന്
ആശാസിച്ചാൻ നിജതനയനോടൊത്തു വൻകാനനാന്ത-
ർദ്ദേശാവാസത്തിനു, സുഭഗയായുള്ള കൌസല്യയോടും. ൩൮

ഹാഹാകാരത്തൊടു മുറവിളിച്ചീടിനാൻ മാനവേന്ദ്രൻ
സ്നേഹാധിക്യാലരമനയിലുള്ളോരുമൊപ്പം കരഞ്ഞാർ;
ദേഹാപായം നൃപനുവരുമെന്നോൎത്തു കൈകേയിയോടി-
ദ്രോഹോച്ചാരങ്ങളെ വെടിയുവാനോതിനാൻ മന്ത്രിയേവം. ൯൯

ഇപ്പാരിൽക്കണ്ടിടുമൊരഖിലപ്രാണി ഭാഷാവിശേഷം
തപ്പാതോതുന്നതിൽ വിരുതനാം നിൻ പിതാവോടു മുന്നം
ദൎപ്പാവേശാലതു പറിചയിച്ചീടുവാൻ ചെന്ന തള്ള-
യ്ക്കുാപ്പായ് നീയും തുനിയുകിലനൎത്ഥങ്ങളുണ്ടാകുമാൎയ്യേ! ൱

ചൊന്നാളപ്പോഠം "സഗരനസമഞ്ജാഖ്യനെക്കൈവെടിഞ്ഞാൻ
വന്നാപത്തീ നൃപനുമതുപോൽ മാററിയാലെന്തു? ദോഷം"
"അന്നാട്ട്യം നീ കളക സരയൂസിന്ധുവിങ്കൽ പതിച്ചോ-
രിന്നാട്ടാരെ പ്രതി സഗരനപ്പുത്രനെത്തള്ളിവിട്ടു. ൱൧

ഇക്കാൎയ്യത്തോടതിനെയുപമിക്കാതെ ദൂരെ ത്യജിക്കൂ
ധിക്കാരത്തെബ്ഭവതി"യിതി മന്ത്രീന്ദ്രനന്യൻ പറഞ്ഞാൻ
പുക്കാറേതാണ്ടിവളിഹ വരുത്തീട്ടുമെന്നോൎത്തു ഭൂപാൻ
മുക്കാലംശം മനമനവധിക്കാതെ പൊന്നാനിവണ്ണം. ൱൨

വിശ്വാമിത്രപ്രഭൃതിമുനിമാരൊക്കെ മാനിച്ചു വാഴ്ത്തും
വിശ്വാതീതൻ മമ തനയനാം രാമനെന്നാലിദാനീം
അശ്വാത്രുഭദ്ധാജിനികളൊടും കാട്ടുപൂകട്ടെയെന്നാ-
നിശ്വാസം പൂണ്ടരുളിയ മൊഴിക്കുത്തരം രാമനോതീ. ൱൩

ഞാനും വൈദേഹിയുമനുജനും മാത്രമല്ലാതെ മററാ-
രാനും കൂടെത്തുടരുവതിനാജ്ഞകല്പിക്കവേണ്ടാ
മാനും കാട്ടിൽ കലകഠം മയിലിൻകൂട്ടവും കൂട്ടുചേരും
തേനും കായും കനിയുമവിടെത്തിന്നമുണ്ടാം സുഭിക്ഷം. ൱൪

നീളും കൂട്ടും തരിശ്ശു വഴിപോൽ ഞങ്ങഠം വെട്ടിത്തെളിക്കാം
ചോളം പിന്നെത്തിന വരക നെല്ലെന്നിതെല്ലാം വിതയ്ക്കാം
ചാളം തോണ്ടിപ്പലതരമെടുത്തുള്ള കന്ദം ഭുജിക്കാം
മേളം കോലും ചെറിയ പുഴവക്കത്തു വെള്ളം കുടിക്കാം. ൱൫

ജന്മ്യത്തിന്നാങ്ങൊരുവനെതിരിട്ടാകിലീയമ്പുകൂട്ടിൽ
സന്ന്യസ്താസ്ത്രപ്രകരനിഹ ഞാൻ ദൂരെയോടിച്ചയയ്ക്കാം
ധന്ന്യന്മാരാം മുനികളുടെ സത്സംസൎഗ്ഗസൈഖ്യം ലഭിക്കാ-
മന്ന്യക്ലേശങ്ങളെയകലെ വിട്ടീശനെസ്സേവ ചെയ്യാം. ൱൬

മുജ്ജന്മം ചെയ്തൊരു സുകൃതസാരത്തിനാൽ മൎത്ത്യനായാ-
ലിജ്ജന്തുക്കൾക്കതിലധികമെന്തുള്ളു സന്തോഷസൌഖ്യം?
ഇജ്ജന്മംകൊണ്ടതില്പരിമാൎഗ്ഗങ്ങൾ നോക്കായ്കിലോ സാ-
യുജ്യം പൂജ്യം പുനരപി പഴേപോലെ കീഴ്പോട്ടുപോകാം. ൩൭

ആകും നാളിൽ പല സുകൃതസമ്പത്തുപാൎജ്ജിച്ചു വാണാ-
ലേകും മോക്ഷം നിഖിലജഗതാം നാഥനാസ്ഥാനരൂപം
ചാകും നാളിൽ പുരുജകളുപ്പെട്ടു ഖേദിച്ചു ബാഷ്പം
തൂകുന്നോരത്തതിനു കഴിവില്ലോൎക്കിലാൎക്കും വിതൎക്കം. ൩൮

സാക്ഷിക്കാൎയ്യത്തിനു ചരമകാലത്തിലിദ്ധൎമ്മമത്രേ;
രക്ഷിക്കേണം സുകൃതമതിനിദ്ദേഹമന്നാൾ വരയ്ക്കും,
ഭക്ഷിക്കേണ്ടുന്നതിനു ഫലമൂലങ്ങളന്നന്നു തേടി-
സ്സൂക്ഷിക്കാനുള്ളുപകരണവസ്തുക്കളാവശ്യമല്ലോ. ൩൯

ഭൂഭാരത്തെക്കളവതിനുളാസ്സന്ന ലോകൈകനാഥൻ
ക്ഷോഭാപേതം മനസി ധൃതിയോടേവമോതുന്ന ഭാഗം
ലോഭാവേശം പെരുകിയഭിനന്ദിച്ചു കൈകേയിയേററം
ലാഭാപ്തിക്കായ് മരവിരി കൊടുത്തീടിനാൾ മൂന്നുപേൎക്കും. ൪൦

ബദ്ധാമോദം സപദി ബഹുമാനിച്ചു മാതാവിനെത്തൽ
സിദ്ധാന്തത്താൽ തുകിലതരയിൽ ചുററിയാ രാഘവന്മാർ
അദ്ധാ കണ്ണീരനവധി പൊഴിച്ചു റയിട്ടമ്മരത്തോൽ
ശ്രദ്ധാപൂൎവ്വം ജനകസുതയും വാങ്ങി മെല്ലെന്നുടുത്താൾ. ൪൧

ലീലാമൎത്ത്യൻ തുകിലതു ധരിക്കമ്പൊഴേത്തും പൊറുക്കാൻ
മേലാതന്തഃകരണപരിണാമങ്ങൾ നാട്ടാൎക്കുദിച്ചു;
നാലാമ്നായം തെരിയുമൊരുപാധ്യായനാം കണ്ണുചിമ്മി-
പ്പോലാഴിപ്പെൺകൊടിയുടെ മണാളന്റെ മായങ്ങളോൎത്തു. ൪൨

നീലാംഭോഭച്ഛവി തിരളുമത്താരിൽമാതിന്റെ കാന്തൻ
മേലാലോരോ പണികളമരന്മാൎക്കു വേണ്ടീട്ടു ചെയ്വാൻ
ലോലാത്മാവായ് ക്ഷിതിയിലുളവായ്വന്നതോൎക്കുമ്പൊഴിന്നീ-
മാലാലോചിച്ചിട്ടുക ശരിയല്ലെന്നടങ്ങീ വസിഷ്ഠൻ. ൪൩

സീതാദേവിക്കുടപുടവയെത്തള്ളിയിത്തോലുടുപ്പാ-
നേതായാലും വയ്യനുവദിക്കില്ലയെന്നാൻ മുനീന്ദ്രൻ
വീതാനന്ദം കഴൽപണിയുമപ്പുത്രിയെപ്പുൽകി, രാമൻ-
മാതാവഗ്രേ ഹൃദയമിടറിക്കേണു ചൊന്നാളിവണ്ണം. ൪൪

വേനൽക്കാലത്തഹിമകിരണന്റെ തന്റെ മയൂഖങ്ങളേററ-
ക്കാനൽദ്ദേശേ മണൽ ചുട്ടുചുടെപ്പൊള്ളുമപ്പോഠം പദം തേ
സ്ഥാനത്തെല്ലാം തളരു,മുടനേ കണ്ണടയ്ക്കാത്ത ശീലം
മാനക്കേടെന്നകതളിരിലക്കാട്ടുദൈവങ്ങളോൎക്കം. ൩൬

കാകുൽസ്ഥൻ താൻ കമനിയൊടുമത്തമ്പിയോടും പിതാവിൻ
കാൽ കുമ്പിട്ടജ്ജനനികളെയും വൻകൊടും കാട്ടിലേക്കായ്;
കാകുക്ലേശങ്ങളൊടനുഗമിപ്പാൻ തുടങ്ങുന്ന കാവൽ-
ക്കാർ കണ്ടെത്താകളയുവതിനും ചൊല്ലി മെല്ലെത്തിരിച്ചു. ൩൭

അപ്പോഠം ഭൂപൻവരുതിയനുരോധിച്ചു പൊൽത്തേരു പൂട്ടി-
ക്കെല്ലോടന്തഃപുരപരിസരേ കൊണ്ടു നിൎത്തീ സുമന്ത്രൻ
നില്ലോരെല്ലാം കരയുമളവിൽ സീത തേരേറി മുൻപേ
ശില്ലോപേതം രവിയുടെ രഥാഗ്രത്തിലച്ഛായ പോലെ. ൩൮

ശിങ്കാരക്കോപ്പഖിലവുമുപേക്ഷിച്ചു സൌമിത്രിയോടും
വയ്ക്കാന്താരത്തിനു രഘുവരൻ താനമത്തേരിലേറീ
ശങ്കാഹീനം ജനകജയുമായ് നാടു വിട്ടോരു നേരം
ലങ്കാശ്രീയും ദശമുഖപുരെ നിന്നു നീങ്ങിത്തുടങ്ങീ. ൩൯

ത്രൈലോക്യത്തെക്കനിവൊടു പുലൎത്തേണ്ടുമാളാണ് രാമൻ
ശീലോപേതൻ വിധിയുടെ മകൻ ദേശികൻ സത്യവാദീ
ആലോചിക്കാതൊരു പിശകു വന്നായവൎക്കും പിണഞ്ഞു;
ഹാ! ലോകത്തിൽ സകലവിപദാമാസ്പദം കൎമ്മമത്രേ. ൪൦

തുടൎന്നു രഘുവീരനെ സ്വപുരവാസിവൃന്ദം ജവാൽ
നടന്നു വിപിനത്തിലേ,ക്കുചിതമല്ല ഞാൻ കേവലം
അടങ്ങുകിലിതെന്നു കണ്ടുടൽ ഞെരിഞ്ഞു ധൂളിച്ഛലാൽ
തുടങ്ങിയതുവേളയിൽ ഗമനരീതി“പൃത്ഥ്വീ” തലം. ൪൧

തീരാത്തുള്ള വിഷാദമാൎന്നു നഗരീവാസ്തവ്യവൃന്ദങ്ങള-
ശ്ശ്രീരാമന്നു സഹായമായ് സവിനയം കൂടെത്തിരിച്ചീടവേ
ഊരാകെപ്പുളിഹിലീദവി,ച്ചുടലൊഴിഞ്ഞുള്ളോരു പാമ്പിൻപടം
സാരാംശം കുറവായ് കിടക്കുമതുപോൽ വല്ലാതെ കമ്പിച്ചുതേ. ൪൨

അഞ്ചാംസൎഗ്ഗം സമാപ്തം.

# ആറാം സൎഗ്ഗം.

---

ശ്രീരാമചന്ദ്രനടവിക്കു തിരിച്ചു നേര-
ത്താരജവൎയ്യനതിരറ്റെഴുമാധിയോടും
ആരാൽ സ്വകീയനിലയത്തെ വെടിഞ്ഞു മുഖ്യ-
ദാരാലയത്തിലെഴുനള്ളിയിരുന്നു വേഗം. ൧

വീൎയ്യം ക്രമേണ കുറയുന്ന കരങ്ങളോടും
സൂൎയ്യൻ തദാ ചരമവാരിധിയിങ്കലെത്തി
നിൎവ്വാണകാലമരികത്തണയുന്ന നേരം
മൎയ്യാദവിട്ടവനധഃപതനം വരുമ്പോൾ. ൨

അസ്താചലത്തിനൊരു ഭൂഷണമായ് വിളങ്ങും
വിസ്താരമുള്ള ശിഖരത്തിൽ വിടൎന്നുനിൽക്കും
പ്രസ്താവയോഗ്യതമമായൊരു രക്തകം പോൽ
ശസ്താരുണപ്രഭയുമദ്രിശി സംക്രമിച്ചു. ൩

മന്ദേഹരാക്ഷസമദത്തെയടക്കി നിൎത്താൻ
സന്ദേഹമാണൊരഭിമാനമിയന്ന ചിത്തേ
മന്ദേതരം കടലിൽ മുങ്ങിമരിപ്പതിന്നോ?
തദ്ദേശമിദ്ദിനകരൻ തരസാ ഗമിച്ചു. ൪

പേരാണ്ട മേരുമലമേൽ ചതുരാനനനായ്
നീരാജനാവിധി ദിനംപ്രതി ചെയ്യുമൎക്കൻ
പാരാതെ പശ്ചിമമുഖത്തിലുഴിഞ്ഞിടാനായ്
തേരാശുകൂട്ടിയവിടേക്കു ഗമിച്ചതല്ലീ?. ൫

ഏകത്ര കൂരിരുളൊഴിച്ചു ദിനേശനോരോ
ലോകത്തിരുട്ടു കളവാൻ നടകൊൾവതത്രേ
പാകത്തിൽ നല്ല ഗുണമുള്ള പുമാന്റെ വേഴ്ച-
യ്ക്കാകെത്രിലോകിയിലുമാഗ്രഹമുള്ളതല്ലേ? ൬

രത്നാകരത്തിനുടെ പശ്ചിമതീരദേശേ
യത്നം വിനാ തരണി ചെന്നണയുന്ന നേരം
കൌടില്യമേറുമുഡുപസ്ഥിതിയോൎത്തു ചിത്തേ
ഗാഢം വിഷാദമൊടു പത്മിനി കേണു വാണു. ൭

അത്യന്തരാഗമൊടു പശ്ചിമ തന്റെ ചാര-
ത്തർക്കൻ ഗമിച്ചളവു, പൂർവ്വപുരന്ധ്രിയേററം
വൈരം ദിനേശനിൽ നടിച്ചു മുഷിഞ്ഞിരുന്നാൾ;
വാമാക്ഷിമാരിലനസൂയകളേറെയില്ല. ൮

ആദിത്യമണ്ഡലമതിന്നു, വലത്തു വയ്ക്കും
ഭൂഗോളമന്നില വിടാസ്തുതിനെന്ന പോലെ.
ക്രുട്ടിത്തൊടുത്ത മൃദുരശ്മികൾ ചുററുപാടും
വ്യാപിച്ചു വന്നിതു സുവർണ്ണഗണാഭയോടും. ൯

"ഈ രാവിലങ്ങു പണിനോക്കിടു, മിജ്ജനത്തി-
ന്നീവേല വിട്ടൊഴിയുവാൻ വിധിയേകിടേണം"
പ്രാർത്ഥിച്ചിദം ദ്യുമണിയൻപൊടു കാഴ്ചവച്ചാ-
നക്ഷത്രമാലയിഹ വിഷ്ണുപദേ നമിച്ചാൻ. ൧൦

ഓജസ്വിയാം ഖഗകുലോത്തമനിപ്രകാരം
രാജപ്രസിദ്ധ സമയത്തെ നയിപ്പതിന്നായ്
വ്യാജം വെടിഞ്ഞു വനവാസമണഞ്ഞ നേരം
രാജീവജാലമൊരുപോൽ വിഷമിച്ചൊതുങ്ങീ. ൧൧

ഈയ്യൂഴിതൻ മറുപുറത്തു മഹാതപത്തിൽ
ഭീയാന്നൊളിച്ചു നിവസിച്ച മഹാന്ധകാരം
സായാഹ്നവേളയിൽ നുഴഞ്ഞു കടേറി, രാമൻ
പോയപ്പൊഴജ്ജനപദത്തിലലക്ഷ്മി പോലെ. ൧൨

പന്തിക്കമെത്തെരുവിലും, ബഹളം ജനത്തിൻ
വൻതിക്കമുള്ള വഴിതോറുമറച്ചുറച്ച്
ഉന്തിക്കഴപ്പമൊടു തേർ വിടുവിച്ചു കൊണ്ടി-
യന്തിക്കു ചെന്നു താമസാതടസീമ്നി രാമൻ. ൧൩

ചേതസ്സിലാർത്തിയൊടു തങ്ങടെ തമ്പുരാന്മാ-
ർക്കാതങ്കമെത്തിയതിനാൽ പുറകേ തിരിച്ച്
വിശ്രാന്തം ദൃഢമുറങ്ങിയ നാട്ടുകാർക്കെ-
ന്ത്രോതസ്വിനീതടമരച്ചുവടന്നു വീടായ്. ൧൪

വഞ്ചിച്ചു പൌരനികരത്തിനെയദ്ധരാത്രേ
കിഞ്ചിൽ തിരിഞ്ഞു വഴിവിട്ടു രഥത്തിലൂടെ
വഞ്ചിപ്രവൃത്തിയിൽ വിശിഷ്ടനതാം ഗുഹന്റെ
നെഞ്ചിൽ പ്രിയം വളരുമാറവിടേക്കു ചെന്നു. ൧൫

പ്രീണിച്ചു രാമനുടെ ചെയ്തികളം സുഗ്രീവേര-
ക്ഷോണിക്കധീശനുപകർണ്യ വിനീതനായി
ത്രാണിക്കു തക്കപടി ദേവനു കാഴ്ചയെല്ലാം
കാണിക്ക വച്ചു പുനരഞ്ജലി പൂണ്ടു ചൊന്നാൻ. ൬

താതാജ്ഞയിൽ പെരിയ നിഷ്ഠയെഴും ഭവാനോ-
ടേതാനുമന്നഗരനീതിയറിഞ്ഞിടാതെ
ഓതാവതല്ലടിയനൊന്നുമിന്നു ചിത്തേ-
ജാതാഭിമാനമറിയിപ്പതു കേൾക്കവേണം. ൭

പട്ടാളവും പരിഖയും പലമട്ടു പുത്തൻ
കൊട്ടാരവും മതിലുമിങ്ങു തയാറു ചെയ്യാം
തട്ടിപ്പു കൂട്ടമൊരു മന്ഥരതന്റെ ചിത്തം
പൊട്ടിക്കമിജ്ജനപദം തവ വാസയോഗ്യം. ൮

കൈക്കൊണ്ടു രാജ്യമിതു നിന്തിരുമേനി വേഗാ-
ലിക്കണ്ട ഭൃത്യരെയുമൻപൊടു കാത്തു നീത്യാ
സല്ക്കാരപൂർവമരശന്റെ നിയോഗമെല്ലാം
ദുഃഖിച്ചിടാതിവിടെവച്ചു നടത്തിവാഴാം. ൯

പങ്കങ്ങളൊക്കെയകലെ കളയുന്നതാമി-
ഗ്ഗംഗാതടം തവ തപസ്സിനു തക്കതല്ലോ
സങ്കല്പശക്തിയെഴുമുത്തമയോഗിമാർ വ-
ന്നിങ്ങപ്പൊഴും മരുവിടുന്നതുമുണ്ടു പണ്ടേ. ൧൦

അച്ഛന്റെ കല്പന ശിരസ്സിൽ വഹിച്ചു രാമൻ
നിശ്ചഞ്ചലം ഗുഹനെ നോക്കിയുരച്ചിതപ്പോൾ
വച്ചേച്ചു വല്ക്കലമിദം, പിതുരാജ്ഞ വിട്ടി-
ട്ടുച്ചപ്രവൃത്തി തുടരുന്നതു നിന്ദ്യമേററം. ൧൧

കല്പിച്ചിദം സുരതരംഗിണിതന്റെ തീര-
ത്തുല്പന്നമായ തരുവിൻതണലിൽ പുക്കു രാമൻ
അപ്പോൾ പരം പരിമളത്തൊടിടഞ്ഞിളങ്കാ-
റെറമ്പ് ഭൂതലത്തിലൊരുപോലെ പരന്നു വീശി. ൧൨

എല്ലാരിലും സമതയുള്ള മഹാനുഭാവൻ
വല്ലാതെ കാട്ടിനു തിരിച്ച കഠോരകർമ്മം
കാണുന്നതിന്നു കഴിയാത്തതുപോലെ സൂര്യൻ
താണാൻ തദാ ചരമശൈലനിതംബദേശേ. ൧൩

വന്ദിച്ചു സന്ധ്യയെ രഘൂത്തമ,നസ്സുമന്ത്രൻ
മന്ദിച്ചഴിച്ചു തുരഗങ്ങളെ നിർത്തിയോരാൽ
ഒന്നിച്ചു ചേൎന്നു സഖിയാം ഗുഹനോടു താനാ-
നന്ദിച്ചിടാതെ ചരിതങ്ങൾ പറഞ്ഞിരുന്നാൻ. ൨൪

തല്പം വിരിച്ചിലകൾകൊണ്ടനുജൻ തദാനീം
ചിൽപൂരുഷൻ തദനു പള്ളിയുറക്കമായാൻ
തൽപ്രാന്തദിക്കിലിളയോൻ നിജവില്ലുമമ്പും
കെല്പോടെടുത്തവഹിതൻ ബത! കാത്തുനിന്നാൻ. ൨൫

പിറ്റേദ്ദിനത്തിലരുണപ്രഭ കണ്ടു, നേരം
തെറ്റാതെണീറ്റു വഴിപോൽ നിയമം നടത്തീ
പേരാലിനുള്ള കറകൊണ്ടു കുമാരകന്മാ-
രീരാളുമന്നു ജട പൂണ്ടു വിഭൂതിയോടും. ൨൬

ഉൾക്കാമ്പലിഞ്ഞു നരപാലകനന്ദനന്മാ-
രക്കാമധേനുസമയായൊരു ഗംഗതന്നെ
മയ്യണ്ണിയായ ജനകാത്മജയോടുമൊന്നി-
ച്ചഗ്രേ നിരീക്ഷ്യ വിനയത്തൊടു കൈവണങ്ങീ. ൨൭

പിന്നെ പ്രിയോക്തി പലമട്ടിലുരച്ചു, നാട്ടി-
ന്നന്നേഗമിപ്പതിനയച്ചു സുമന്ത്രർതന്നെ
മന്ദേതരം കടവിലഗ്ഗുഹനാനയിച്ചോ-
രന്യൂനമാകുമൊരു തോണിയിലേറി മോദാൽ. ൨൮

വൻകാറ്റുമോളവുമൊഴിഞ്ഞൊഴുകുന്നൊരാറ്റിൽ
പങ്കായമിട്ടു ഗുഹനന്നു തുഴഞ്ഞു വേഗാൽ
ശങ്കാവിഹീനമവരക്കരെയെത്തിയപ്പോൾ
തൻകാൽ പണിഞ്ഞ ഗുഹനോടരുൾചെയ്തു രാമൻ. ൨൯

എന്നെക്കുറിച്ചു കരളിൽ കനിവേറെയുള്ള
നിന്നിൽപരം മനസി മേ പെരുകുന്നു മോദം
ഉന്നിദ്രസൌഖ്യമൊടു വാഴ്ക ഭവാനിദാനീ-
മെന്നോടു കൂടെയടവിക്കു പുറപ്പെടേണ്ട. ൩൦

ഉത്സാഹമോടവനു യാത്രയുമോതിയേവം
വത്സാഖ്യമാം ജനപദത്തിലണഞ്ഞു വേഗം
കുത്സാവിഹീനമിഹ നാലുമൃഗം വധിച്ചു-
സ്സുത്സാരവേദികളിരുന്നിതു വൃക്ഷമൂലേ. ൩൧

പിറേറന്നുഷസ്സിലെഴുന്നേററവർ മൂന്നുപേരും
തെററാതെ നേർവഴിയിലൂടെ നടന്നു മെല്ലേ
മുററും "പ്രയാഗ"മിതി നല്ലൊരു നാമധേയം
പെററുള്ള പുണ്യമെഴുമദ്ദിശി ചെന്നു ചേർന്നു. ൧൨

അത്യന്തനിഷ്ഠയൊടിരുന്നരുളും ഭരദ്വാ-
ജാധ്യാത്മവേദി വിലസുന്നൊരു പർണ്ണശാല
മധ്യേപഥം നയനഗോചരമായ് ഭവിച്ചി-
ട്ടത്യന്തകൌതുകമവർക്കുളവാക്കിയുള്ളിൽ. ൧൩

ശാഖാമൃഗങ്ങൾ കനി തിന്നു മദിച്ചു ചാടും
ശാഖോപശാഖകൾ പടർന്നൊരു വന്മരങ്ങൾ
ആകാശവീഥിവരെയുന്നതമായി നില്പും
രേഖാവിലാസമിഹ കൌതുകമേകമാർക്കും. ൧൪

ചാലേ നനച്ചു മുനികന്യകമാർ വളർത്തി-
ക്കാലേ മണം പെരിയ നന്മലരേന്തി നീളേ
ലീലായമാനമുലയുന്ന ലതാസഹസ്രം
വേലാവിലങ്ഘികുതുകത്തെ വളർക്കുമാർക്കും. ൧൫

വേഗാൽ കുതിച്ചു വിളയാടി വനത്തിലെല്ലാ-
മാകാംക്ഷപോലിളയപുല്ലുകളും ചവച്ച്
ശോകംവിനാ മുനികുമാരികളോടുലാവും
ഗോകന്നുസന്തതികളും പലതത്ര കണ്ടാർ. ൧൬

അഷ്ടാംഗയോഗമനുവാസരമഭ്യസിച്ചി-
ട്ടിഷ്ടാർത്ഥസിദ്ധികളടഞ്ഞൊരു താപസന്മാർ
ദൃഷ്ടാന്തപൂർവമിഹ മാൻതുകലിട്ടതിന്മേ-
ലഷ്ടാക്ഷരങ്ങളുരുവിട്ടമരുന്ന കണ്ടാർ. ൧൭

സംസാരവാരിധി കടപ്പതിനാശയോടും
ഹിംസാവിരക്തി മുതലായവയഞ്ചുകൂട്ടം
ശീലിച്ചിടുന്ന യമശാലികളൊട്ടനേകം
മൂലാക്ഷരങ്ങളെ മുറയ്ക്കു ജപിച്ചിരുന്നു. ൧൮

ശോധിച്ചു താൻ പുറവുമുള്ളുമതീവ, നന്നായ്
മോദിച്ചു, നന്മറയറിഞ്ഞു, തപസ്സു ചെയ്ത്,
ലോകേശപരാർച്ചനകളും സതതം നടത്തി
മേവീടുമാ നിയമിമാരെയുമത്ര കണ്ടാർ. ൧൯

കല്പിച്ചുകൊണ്ടു കമലാദി മഹാസനങ്ങ-
ളാദ്മാൎഗ്ഗയഷ്ടിയെ നിവിൎത്താരിളക്കമെന്ന്യേ
ഘോണാഗ്രദേശമതിലക്ഷിയിരുത്തി നന്നായ്
സ്ഥൂണങ്ങൾ പോൽ ചിലർ വസിപ്പതുമങ്ങു കണ്ടാർ. ൪൦

മൂക്കും പിടിച്ചു വിധിപോൽ നിജവീൎപ്പു വിട്ടി-
ട്ടുൾക്കൊണ്ടിരുന്നു ചിലർ ജീവനെ മാത്രതോറും;
തോല്ക്കുംഭമെന്നവിധമീവക രണ്ടുമെന്ന്യേ
നിത്യം വസിപ്പവരെയും പുനരത്ര കണ്ടാർ. ൪൧

മെയ്യായ തേരിൽ മനമാകിയ സൂതനൊന്നും
കൈയ്യാണ്ടുടൻ വിഷയവാജികളെപ്പഴക്കാൻ
ചമ്മട്ടിയായി വിലസുന്നൊരു വീൎപ്പടക്കം
ചെമ്മേ വഹിച്ചവരുമുണ്ടവിടൊട്ടനേകം. ൪൨

ഓംകാരമാമരിയ വില്ലു കലച്ചു നന്നാ-
യാദ്മാഭിധാനശരമൊന്നു തൊടുത്തതിന്മേൽ
സൽബ്രഹ്മമാകുമൊരു ലാക്കിനെയുന്നി നോക്കും
സൽബ്രഹ്മചാരികളെയും പുനരത്ര കണ്ടാർ. ൪൩

ചേതസ്സടക്കി വഴിപോലൊരു കാലസങ്ഖ്യ-
വച്ചിട്ടിടയ്ക്കതിനു തെല്ലുമിളക്കമെന്ന്യേ
ജൃംഭിച്ച ധാരണയൊടും മലയെന്നപോലെ
കമ്പിച്ചിടാത്തവരെയും കനിവോടു കണ്ടു. ൪൪

ഹോമിച്ച നെയ് തിലപലാശദളാദികൾക്ക-
ളാമോദമേന്തി രയമോടു കുതിച്ചുയൎന്ന്
ആമന്നിലൊക്കെയൊരുപോലെ പരന്നു ചെല്ലും
ധൂമവ്രജങ്ങളവരെപ്പുരമാദരിച്ചു. ൪൫

ഏവം വിളങ്ങുമുടജത്തെയനുപ്രവേശി-
ച്ചാവിൎമ്മുദാ തദനു രാജകുമാരകന്മാർ;
ദൈവാനുകൂലമിദമെന്നവർ മൂവരേയും
ഭാവജ്ഞനാകിയ മഹാമുനി സല്ക്കരിച്ചു. ൪൬

മോദിച്ചു പിന്നെ മുനിപുംഗവനോടു മാൎഗ്ഗം
ചോദിച്ചറിഞ്ഞവർ നടന്നു വനത്തിലൂടെ
നേദിഷ്ഠയായ് കരുകവിഞ്ഞൊഴുകുന്ന നല്ലോ-
രാദിത്യനന്ദിനിയതാം നദിയാത്തു കണ്ടാർ. ൪൭

ശാർങ്ഗായുധാദികൾ മുദാ മുളയാൽ ചമച്ച-
ചങ്ങാടമേറി യമുനാനദി താണ്ടി വേഗാൽ
മങ്ങാതെ യോഗികളിരിപ്പൊരു ചിത്രകൂട-
ശൃംഗാഗ്രദേശമരികത്തിലുയർന്നു കണ്ടാർ. ൪൮

ശാന്തസ്വഭാവമിയലും മുനിസഞ്ചയത്തിൻ
പ്രാന്തപ്രവർത്തനവശാൽ പകവിട്ടു തമ്മിൽ
ജന്തുക്കളൊത്തിഹ കളിച്ചിതു; സജ്ജനത്തിൻ
ബന്ധുത്വമാർക്കു ശുഭശീലമതേകിടാത്തൂ? ൪൯

വേദാന്തവേദ്യനഥ തന്റെ തമ്പിയോടും
വൈദേഹിയോടുമുടനദ്രിശി, ചെന്നു ചേർന്നു
പാദം തലോടി മുനിമാരെ വണങ്ങിയാശീ-
ർവാദം ലഭിച്ചു നിതരാം പരിതോഷമാർന്നു. ൫൦

സൗമിത്രി തീർത്തിതു മനോജ്ഞമൊരാശ്രമത്തെ
ജാമിത്രസമ്മിളിതനായഥ രാമചന്ദ്രൻ
സൗമുഖ്യമുള്ള മുനിമാർക്കനവാസരം താൻ
ക്ഷേമം വളർത്തിയിഹ മോദമിയന്നു വാണാൻ. ൫൧

കേകാരവങ്ങൾ പികപഞ്ചമഗീതവും ന-
ന്മാകന്ദമുഖ്യകുസുമങ്ങളിലേറമൂലം
സാകേതവാസസുഖമത്രുജ്ജിച്ചു നാഥൻ;
ശ്ലോകാഢ്യനാം നരനു മംഗലമെങ്ങുമുണ്ടാം. ൫൨

ഗേഹം വെടിഞ്ഞു ഗഹനത്തിനു പോയ രാമൻ
സ്നേഹിച്ചു നമ്മെയൊരുവേള തിരക്കുമെന്ന്
ഊഹിച്ചു താൻ ചില ദിനം ഗുഹനോടു കൂടെ
മോഹം വളർന്നവിടെ വാണു സുമന്ത്രസൂതൻ. ൫൩

അത്യാശ പോ,യവനു പിന്നെ വിവേകമുണ്ടായ്
പ്രത്യാഗമിച്ചിടുകയില്ലിനി രാമനിപ്പോൾ
ഇത്യേവമോർത്തു നഗരിക്കു തിരിച്ചു ഖേദാൽ;
വ്യത്യാസമില്ല കണിശത്തിനു സത്തുകൾക്കു്. ൫൪

ബാഷ്പം ചൊരിഞ്ഞു തുണികൊണ്ടു മുഖം മറച്ച്
നിഷ്പ്രാഭവം തെരുവിലൂടെ രഥം തെളിച്ച്
നിഷ്പ്രാണനായ് നഗരി പുക്കവനാർത്തിയോടും
കുപ്പീടിനാൻ ദശരഥന്റെ പദാരവിന്ദം. ൫൫

അഗ്രേ വരും സചിവനെബ്ബത! കണ്ടു ഭൂപൻ
ന്യഗ്രോധവൃക്ഷമതുപോലെ മറിഞ്ഞു വീണാൻ;
വ്യഗ്രിച്ചു തൽഗൃഹിണിമാരിരുപേരു,മപ്പോൾ
വിക്ലാന്തനായ് മുറവിളിച്ചു തുടങ്ങി മന്നൻ. ൩൬

എൻപുത്രനെങ്ങനെ ഗമി,ച്ചിളയോനിതിങ്കൽ
സന്താപമോ, ജനകനന്ദിനി യെന്തുരച്ചു?
മന്ദിച്ച ഭാഗ്യമെഴുമിക്കിഴവന്റെ ചാര-
ത്തിന്നോതുവാ,നുതകിലം പറകെന്നു ചൊന്നാൻ. ൩൭

അപ്പോൾ സുമന്ത്രരറിയിച്ചടിയന്നിതെല്ലാ-
മിപ്പോൾ തിരിച്ചു വിടകൊൾവതു സങ്കടം താൻ
ഇപ്പാപിയോടു ശരിയാമുലകത്തിലെങ്ങും
ദുർഭാഗ്യവാനൊരുവനില്ല നിനച്ചുകണ്ടാൽ. ൩൮

കൂടെത്തിരിച്ചു പുരവാസികളെ മയക്കി-
ച്ചാടിൻമുഴക്കമെവരാരുമറിഞ്ഞിടാതേ
ഓടിച്ചു തേരമരവാഹിനിതന്റെ തീരേ
കൂടീ;തദാ ഗുഹനുമദ്ദിശി വന്നുചേർന്നു. ൩൯

രാമന്റെ ചാരുമുടിയിൽ പശുവിന്റെ പാൽകൊ-
ണ്ടാമോദമോടു മുനി ധാരകഴിച്ചതില്ല;
ആ മംഗലക്രിയ നടത്തി വടദ്രുമത്തി-
ന്റാമോദമാർന്ന കറയാൽ തവ നന്ദനന്മാർ. ൪൦

ശേഷിക്കുറച്ചിൽ ഗുരുവിന്നു ഭവിക്കമൂലം
നൈഷാദദത്തപയസാ ജട പൂണ്ടു രാമൻ;
ഭൂഷാഗണങ്ങളണിയേണ്ടൊരു മേനിമേലാ-
വേഷപ്പകർച്ച നിരൂപിക്കിൽ നടുങ്ങുമുള്ളം! ൪൧

ചെമ്പഞ്ഞിനീരു ചെറുതും പുരളാതെ തന്നേ
ചെമ്പിച്ചു സീതയുടെ പാദനഖങ്ങളല്ലോ!
തൻപ്രാണനാഥനൊടു കാട്ടിൽ നടക്കയാലാ-
ണിമ്പം തദീയവദനേ കുറയാതിരുന്നു. ൪൨

ക്ഷോണിക്കു സീത മകളെങ്കിലുമമ്മയെത്താൻ
നാണിച്ചിടാതവൾ ചവിട്ടി നടക്കയാലേ
പ്രീണിച്ചിടാതെ ജനയിത്രി, ഗുരുത്വഭംഗം
കാണിച്ചു കാലിനൊരു നൊമ്പലമേകിയോ വാൻ. ൪൩

പഞ്ഞങ്ങളാം കൊണ്ടു വിരചിച്ചൊരു മെത്തമേൽ ചെ-
ന്നണ്ണൻ പരം മതി മയങ്ങിയുറങ്ങിയപ്പോൾ
കണ്ണും മിഴിച്ചുലമുറക്കമൊഴിഞ്ഞു കാക്കൽ
തീണ്ണം മുദാ സഹജനായുധമേന്തി നിന്നാൻ. ൩൪

ഇത്ഥം സുമന്ത്രരറിയിക്കുമൊരാത്മജൻ തൻ-
വൃത്താന്തമൊക്കെ നരപാലകമൌലി കേട്ടു
മാർത്താണ്ഡനസ്തഗതനായതു കണ്ടു ചൊന്നാ-
നാർത്ത്യാ കിടക്കുമൊരു കോസലപുത്രിയോടായ്. ൩൫

വേട്ടയ്ക്കു മുന്നമൊരു രാത്രിയിലേകനായി-
ക്കാട്ടിൽക്കടന്നു സരയൂതടിനീതടാന്തേ
കേട്ടേനൊരൊച്ചയതു തത്ര ജലം കുടിപ്പാൻ
കാട്ടാനവന്നു വരുമെന്നു നമുക്കു തോന്നി. ൩൬

അന്ധാവ്യ പാത്രമതു ജവമോടൊരു സായകം ഞാ-
നന്ധാനമന്നു കുറിയാക്കിയയച്ചു കഷ്ടം!;
അന്ധാന്തരേ പിശാകെന്നൊരു ബോധമുണ്ടാ-
യന്ധാനമപ്പൊഴുതു നിഷ്ഫലമായ് ഭവിച്ചു. ൩൭

അന്നേരമങ്ങരിയക്രുരികളിന്റെ മദ്ധ്യേ
നിന്നതഭവിച്ചു പരിദേവനമിപ്രകാരം;
"ചെയ്യാതെ യൊന്നൊരപരാധമൊരുത്തരോടും
പയ്യെക്കൊടുംചതി ചതിച്ചവനാരിതയ്യോ!" ൩൮

പല്ലും പൊഴിഞ്ഞു ജരയും നരയും പെരുത്തി-
ട്ടെല്ലും തെളിഞ്ഞു നയനത്തിനു കാഴ്ച മങ്ങി
അല്ലിൽ തളന്നടജസീമനി ജലാശയാട്ടം
വല്ലായ്മ പൂണ്ടു മരുവുന്ന പിതാക്കളിപ്പോൾ. ൩൯

ഊരവ്യബാലനഹമിക്കലശത്തിലാളും
നീരം വഹിച്ചൊരു വനിന്നവിടേക്കു ചെന്നു
ആരാകിലും മമ പിതാക്കളെ രക്ഷചെയ്യാ-
ലീ രാച്ചതിക്കവെനമുള്ളലമില്ല നൂനം. ൪൦

ദീനപ്രലാപമിതുകേട്ടു പരിഭ്രമത്താൽ
ഞാനക്ഷമോരനടെ മുന്നിലണഞ്ഞു വേഗം
ആനക്കഴപ്പമവനോടിതുരച്ചു പിന്നെ-
ത്താനേ പിഴച്ചൊരു പിഴയ്ക്കുമ മാപ്പു ചൊല്ലി. ൪൧

വെള്ളം നിറച്ചു കടമേന്തിയനന്തരം ഞാൻ
തള്ളയ്ക്കുമജ്ജനകനും വഴിപോലെ നൽകി
തുള്ളിപ്പിടച്ചു തുയരോടുമുടന്തമെല്ലാ-
മുള്ളോണ്ണമെന്നൊടവർ കേട്ടു മനസ്സിലാക്കി. ൨൪

സ്തംഭിച്ചു തത്സുതനെ വന്നവർ കണ്ടു പിന്നെ
വൻപിച്ച തീക്കുഴിയിൽ വച്ചവരും ദഹിച്ചാർ
കമ്പിച്ച നമ്മൊടുരചെയ്തു മുനീന്ദ്രനപ്പോൾ
നിൻപോക്കലിന്നിതിനു പാതകമില്ല പക്ഷേ. ൨൫

എപ്പോൾ ഭവാനുമിനി വൃദ്ധത വന്നു ചേരു-
മപ്പോൾ പരം മകനെയോൎത്തു വിഷാദമോടും
തൽപ്രാണഹാനി വരികെന്നൊരു ശാപമിട്ടാ-
നപ്രാപ്തകാലമറിവുള്ള മഹാമനസ്കൻ. ൨൬

ശാപാന്തവേള പിടിപെട്ടു നമുക്കിതെന്നു-
ബ്ഭൂപാലമൌലിയുരചെയ്തു മുതിൎന്ന ഖേദാൽ
ശ്രീപാവനം മറകളിൻ പൊരുളായ രാമ-
മാപത്തറിഞ്ഞു പലമട്ടുരുവിട്ടു കേണാൻ. ൨൭

ഹാ രാമചന്ദ്ര കരുണാകര ദീനബന്ധോ!
ഹാ രാമരാമ സകലാഗമസാരസിന്ധോ!
ഹാ രാമരാമ സുകുമാരശരീര! നമ്മെ-
ക്കേലാരാത്തിരീത്തു തുണ ചെയ്ക പരം പരാത്മൻ! ൨൮

വൃദ്ധാവനീശനഥ നാമജപത്തൊടും താ-
നദ്ധാ വെടിഞ്ഞു ധരണീഭരണശ്രമത്തെ
ബദ്ധാനുമോദമമരാധിപനോടുമൊന്നി-
ച്ചൎദ്ധാസനസ്ഥിതി ലഭിച്ചു വിമുക്തനായാൻ. ൨൯

ശത്രുക്കൾമൂലമൊരുപദ്രവമില്ല നാകേ,
വൃത്രാരി താനിവിടെയാരാളെയയച്ചുമില്ലാ,
ധാത്രീതലത്തെയൊരുവങ്കലിരുത്തിയില്ലാ,
ചിത്രം! തനിച്ചു നൃപനിങ്ങനെ പോയതാൎത്താൽ. ൩൦

പിന്നെക്ഷിതീശപരദ്ഗുണങ്ങൾ തരം തിരിച്ചും
നിന്ദിച്ചുമങ്ങിളയ രാജ്ഞിയെ നീരസത്താൽ
ധന്യൻ രഘൂത്തമനിലുൾക്കമെലം ലയിച്ചും
തന്മാതൃമാർ മുറുകെ മാറിലലച്ചു കേണാർ. ൩൧

കട്ടിക്കരുൾമിഴിമാർ ചിലർ കണ്ഠസൂത്രം
പൊട്ടിച്ചെറിഞ്ഞഥ നിലത്തു കിടന്നുരുണ്ടും
മുഷ്ടിപ്രഹാരമതടിക്കടി നെഞ്ചിലേററും
കഷ്ടപ്പെടുന്ന കഥയോർക്കിലു മനം കലങ്ങും. ൨൰

ശംലോകവാഴ്ച മതിയാക്കി വെടിഞ്ഞു പോയ-
ഭ്രലോകവാസവകളേബരമെന്നപോലെ
ആലാപഹീനമൊരുമട്ടിൽ നിലച്ചു കഷ്ടം!
മാഴ്കാകരും മഹിതകോസലനാട്ടമൊപ്പം. ൨൰൧

വാനത്തു മേഘപടലം നിറയുന്നകാലം
മീനം മൃഗാങ്കനുമൊഴിഞ്ഞൊരു രാത്രിപോലെ
ക്ഷോണിക്കു നന്മണിവിളക്കു പൊലിഞ്ഞ നേരം
കാണുന്നവർക്കു ഭയമേകിയയോധ്യയെങ്ങും. ൨൰൨

ഉൾച്ചൂടു കൊണ്ടു നഗരം മുഴുവൻ വരട്ടി
നിശ്വാസവായുവഥ ധൂളിയടിച്ചിളക്കി
അശ്രുക്കൾ കൊണ്ടതു തളിച്ചു പതം വരുത്തി-
വാച്ചോരു പൌരജനദുഃഖമിതെത്ര ചിത്രം. ൨൰൩

സഞ്ചാരമില്ല പവമാനനു തെല്ലു പോലും
ചാഞ്ചാട്ടമില്ല തരുശൽമലതാദികൾക്കും
ചഞ്ചുക്കൾ ചെറുമിളകില പത്രികൾക്കും
ചാഞ്ചല്യമററലകൊരേ നിലയായ് ചമഞ്ഞു. ൨൰൪

ക്രൂരത്വമുള്ള നിശയായ പിശാചി പോകും-
നേരത്തു ഭ്രപനുടെ മെയ്യൊരു തോണിയിങ്കൽ
ചാരെക്കിടത്തിയതിലെണ്ണയൊഴിച്ചു വച്ചാർ
സാരജ്ഞരാം സചിവരഗ്ഗുരുവിൻ നിയോഗാൽ. ൨൰൫

പിന്നെപ്പുരോഹിതനിദേശവശാൽഗ്ഗമിച്ചാ-
രന്ന്യൂനവേഗമിയലും തുരഗത്തിലേറി
സന്ദേശഹാരികളുടൻ ഭരതന്റെ പാദം
വന്ദിച്ചു വാർത്തയറിയിച്ചിഹ കൊണ്ടുപോരാൻ. ൨൰൬

കാര്യം കേട്ടാലവിടെയമനൎത്ഥങ്ങൾ വന്നേക്കുമെന്നാ-
ചാര്യൻ ചിന്തിച്ചുരശർമണി തീർപ്പെടുതന്നാട്ടിലെങ്ങും
ധൈര്യം വിട്ടിന്നൊരുവർ പറയാതെന്നു കല്പിച്ചതേററം
കാര്യം രാജനെന്തുവരഥ കുറിക്കൊണ്ടു മിണ്ടാതെചെന്നാർ. ൨൰൭

അന്നാട്ടിന്നധിപനെയാദ്യമായ് വണങ്ങി-
പ്പിന്നീടദ്ദശരഥപുത്രരെപ്പണിഞ്ഞു
ചെന്നീടാൻ ഗുരുവരനോതി വിട്ടതെന്ന-
ങ്ങന്നേരത്തൊരു മൊഴിയാലടച്ചു ചൊന്നാർ. ൨൮

രാജദൂതരറിയിച്ച വാക്കിലേ-
വ്യാജമേതുമറിയാതെ സാദരം
വാജിയുഗ്മമതിലേറി യോഗ്യരാം
രാജപുത്രരുടനേ തിരിച്ചിതേ. ൨൯

ആറാം സൎഗ്ഗം സമാപ്തം.

---

# ഏഴാം സൎഗ്ഗം.

---

ദുരാഗ്രഹമുള്ളിലോരാതെ പുരത്തിന്നു തിരിക്കവേ.
ഭരതൻ മുന്നിലാമ്മാറു നിരീക്ഷിച്ചിതു ദുൎഘടം. ൧

ചുഴലിക്കാററു വല്ലാതൊന്നുഴറിച്ചെന്നെതിൎത്തു പോയ്
ഒഴിയാതെതിരിട്ടുഗ്ര വഴിമേലൊരു പുച്ഛവും. ൨

ജടയും ഭസ്മവും ചൂരൽവടിയും ജപമാലയും
നിടിലക്കുറിയും കൈക്കൊണ്ടുടനേ വന്ന ഭിക്ഷുവും. ൩

വല്ലാതെ ശകുനത്തെററിതെല്ലാം കണ്ട കുമാരകൻ
മുല്ലബാണാരിയെ ധ്യാനിച്ചുള്ളിലൂഹിച്ചിതിദ്ദശം. ൪

അനൎത്ഥം നാട്ടിലേതാണ്ടു ജനിച്ചെന്നതു നിശ്ചയം
കണ്ടൊരിദ്ദുൎന്നിമിത്തങ്ങൾ പണ്ടുകാണാത്തതാണുഞാൻ. ൫

തലനാൾ നിശി ദുസ്സ്വപ്നം പലതും ബത! കണ്ടുഞാൻ
ബലമേറുമവറെറല്ലാം ഫലമോ ചേരിടുന്നതു? ൬

അങ്ങു ചൊല്ലാൻ പുത്രമയായ് മറ്റൊരാത്മാ മഹാമുനി
ഇങ്ങു കല്പിച്ചയച്ചെന്നതങ്ങാപത്തിന്റെ ലക്ഷണം. ൭

എന്തായാലുമിതിന്നേറെച്ചിന്ത ചെയ്തിട്ടു കിം ഫലം?
അന്തകാന്തകനാമീശൻ തൻ തൃപ്പാദാബ്ജമേ ഗതി. ൮

ഏവമുള്ളിലുറച്ചും കൊണ്ടവർ നാട്ടിൽ കടക്കവേ
ഭാവുകത്തിന്റെ ഭങ്ഗത്താൽ വേവുമ്പോൾ കണ്ടിതപ്പുരം. ൯

മിണ്ടാട്ടം ജീവികൾക്കില്ല കൊണ്ടാടുന്നില്ലൊരുത്ഭിജം
ഉണ്ടാമാർക്കും ഭയം നാട്ട് കണ്ടാലദ്ദുർദ്ദിനാന്തരേ. ൧൦

ഉറങ്ങിപ്പോയ ദിക്കെട്ടും മറഞ്ഞോരർക്കബിംബവും
നിറഞ്ഞുള്ളൊരു കൂരാപ്പും പറഞ്ഞു കഥയൊക്കെയും. ൧൧

ചരിത്രമേവം കണ്ടിട്ടുമുരിയാടാതൊരക്ഷരം
ചുരുക്കിയാധിയൊട്ടന്തഃപുരം പുക്കവർ സത്വരം. ൧൨

ജ്യേഷ്ഠനും തമ്പിയും കൂടിക്കൊട്ടാരം പുക്കുടൻ, പിതാ
ദൃഷ്ടിഗോചരനാകാഞ്ഞു കൂട്ടാക്കാതെ മടങ്ങിനാർ. ൧൩

കൂട്ടിനൊരുത്തരില്ലാതെ വീട്ടിനുള്ളിൽ നിരുദ്യമം
മേവും കൈകേയിയെക്കണ്ടു സാവധാനം വണങ്ങിനാർ. ൧൪

അച്ഛനെങ്ങോട്ടു പോയെന്നു പൃച്ഛിച്ചോരക്കുമാരകർ
സ്വച്ഛന്ദമിന്ദ്രലോകത്തെന്നാശ്വസിപ്പിച്ചിതമ്മയും. ൧൫

എന്തിനെന്നുള്ള ചോദ്യം കേട്ടന്ധാളിച്ചഥ കൈകയീ
പുത്രശോകത്തിനാലെന്നൊരുത്തരം തന്നെയോതിനാൾ. ൧൬

നാലുപേരുണ്ടഹോ! ഞങ്ങൾ നാലിലാരെന്നു പൃച്ഛയിൽ
നീയാക്കഗ്രജനായാളെന്നായിരുന്നതിനുത്തരം. ൧൭

അദ്ദേഹമെവിടത്തെന്ന ചോദ്യം കേട്ടു വിറച്ചവൾ
നിനക്കു വേണ്ടിയവനേ വനേ വിട്ടെന്നു ചൊല്ലിനാൾ. ൧൮

അത്രയും കേട്ട മാത്രയ്ക്കു ഗാത്രമേറെത്തളർന്നുടൻ
തത്ര മൂർഛിച്ചു ബാലന്മാർ ധാത്രിയിങ്കൽ പതിച്ചിതേ. ൧൯

തലയ്ക്കു വെളിവുണ്ടായ് പിൻപലച്ചു മുറയിട്ടവർ;
നിലയ്ക്കു നിർത്തിയവരെ വിലക്കീ ജനയിത്രിയും. ൨൦

സാകേതരാജ്യമെപ്പേരുമാകലം വിട്ടു നീയിനി
വാണുകൊൾക നമുക്കെല്ലാമോണമെന്നവളോതിനാൾ. ൨൧

ജനയിത്രിയുടേ വാക്യം തനയൻ കേട്ടു രുഷ്ടനായ്
വിനയം പണയം വച്ചേച്ചനയോഗിച്ചിതിങ്ങനേ. ൨൨

അയ്യോ! വലിച്ചു വച്ചായോ? വയ്യാവേലി തലയ്ക്കു നീ
ഇയ്യുള്ളോനെന്നുമേ ചെല്ലാൻ വയ്യാതായി മഹാശഠേ!. ൨൩

എന്തുമാതിരിയോ? നിൻെറ ചിന്തയും ചേഷ്ടിതങ്ങളും
പന്തിയല്ലാളിമാൎക്കുള്ള പന്തിയിൽ താഴ്ച വന്നുതേ. ൨൪

കൂട്ടിമുട്ടിച്ചു വെറുതേ കാട്ടിലോടിച്ചു ചേട്ടനേ
കെട്ടിയോൻ തന്നെയും കൊന്നു മട്ടിതാൎക്കു രസിച്ചിടും? ൨൫

തള്ളയല്ല നമുക്കിത്ര കള്ളു മൂത്തൊരു ദുൎഭഗേ!
തള്ളൽമൂലമകീൎത്തിക്കു തള്ളയാണിന്നുതൊട്ടു നീ. ൨൬

സന്താപം നൾകി നാട്ടാൎക്കിസ്സന്താനം ചുട്ടെരിക്കുവാൻ
ഹന്ത! കോപ്പിട്ടു നീ കുററിപ്പന്തം പോലെയിരിക്കവേ. ൨൭

പുണ്യശാലികളാൽ നല്ലവണ്ണം സമ്പൂജനീയനാം
പാവകന്നാശ്രയാശത്വമേവനാലിഹ കല്പിതം?
[യുഗ്മകം] ൨൮

ഉച്ചയ്ക്കുഴതടിച്ചീടും കൊച്ചു കാളയെ നോക്കിയാൽ
കന്നിനെപ്പേരികെപ്പെററ കാലിക്കുംസങ്കടം വരും. ൨൯

ആൎയ്യപുത്രനെയീവണ്ണം കാനനത്തിന്നയയ്ക്കയാൽ
ഏകപുത്രിണിയായുള്ള പേരമ്മയ്ക്കാധിയല്ലയോ? ൩൦

ഇമ്മട്ടെല്ലാം കലമ്പിക്കൊണ്ടമ്മയോടക്കുമാരകൻ
വിമ്മിഷ്ടപ്പെട്ടു ശത്രുഘ്നൻ തൻമുഖം പാൎത്തു ചൊല്ലിനാൻ. ൩൧

നരേന്ദ്രൻ കാലയോഗത്താൽ മന്ത്രശൂന്യനതാകവേ
വരജിഹ്വാദ്വയംകൊണ്ടു പ്രാണനെസ്സംഹരിച്ചിവൾ. ൩൨

ചുടുകാട്ടിങ്കലെങ്ങാനും കൊട്ടംപുറവുള്ളെടത്തിനി
ഇവൾ വാഴേണ്ടതാണിപ്പോളിവിടന്നു തുരത്തിയാൽ. ൩൩

സദാചാരയോഗ്യമാം രക്ഷോവംശം പലതിരിക്കവേ
നീചയാമിവളെന്തിന്നക്കേകയത്തിൽ പിറന്നതും. ൩൪

മാതാ മൎയ്യാദ വിട്ടെന്നു കണ്ടു ധൎമ്മജ്ഞനാമവൻ
പ്രിയസോദരനോടും ചേൎന്നവിടം വിട്ടു മാറിനാൻ. ൩൫

പിന്നെക്കൌസല്യയെക്കണ്ടു വന്ദിച്ചു സചിവാന്വിതൻ
ഉടങ്കൂട്ടയിലേറാസ്ഥാനാടമ്പിടിയെ വാങ്ങിനാൻ. ൩൬

പുരോഹിതന്റെ വിധി പോൽ നരപാലനു സാദരം
അവസാനക്രിയാശേഷമവർ ചെയ്താരനന്തരം. ൩൭

കൈകേയിയോടു കൂടാതെ മററു മാതൃജനത്തൊടും
പാരലൌകികകർമ്മങ്ങളനുഷ്ഠിച്ചാർ സമസ്തവും. ൩൮

പിതാ പിതൃവനം പൂക്കശേഷമമ്പ് ഭരതാദികൾ
ഈരേഴ ദിവസം ശാസ്ത്രവിധിപോലെ നയിച്ചുതേ. ൩൯

മുടിചൂടി മഹീചക്രം മുടിയാതെ ഭരിക്കുവാൻ
യാചിക്കപ്പെട്ടു ഭരതനാചാര്യാദികളാലുമേ. ൪൦

മതി നിങ്ങടെ നിർബ്ബന്ധഗതിയെന്നു ചെറുത്തുടൻ
രാമനെത്തുടരാൻ ഭാവിച്ചുരച്ചാനവനിങ്ങനേ. ൪൧

സൌമിത്രി പോയതിൻവണ്ണം രാമശുശ്രൂഷ ചെയ്യുവാൻ
എനിക്കഹ്ഹതയില്ലായ്കിലിരിക്കാമവനീശനായ്. ൪൨

പരന്ന വനമദ്ധ്യം പുക്കിരുന്നൊരുടജത്തിൽ ഞാൻ
തപോവൃത്തി തുടങ്ങായ്കിൽ പൌരപ്രാർത്ഥന കേൾക്കുവാൻ. ൪൩

എല്ലാവരോടുമീവണ്ണം ചൊല്ലിയേററം വിനീതനായ്
ധാമം വിട്ടു പുറപ്പെട്ടാൻ രാമസേവയ്ക്കനാകുലം. ൪൪

കടിലതാം പെരുത്തുള്ള മന്ഥരാമാരി സത്വരം
രാജഗേഹത്തിൽ നി,ന്നപ്പോൾ പുറപ്പെട്ടിതു സംഭ്രമാൽ. ൪൫

സാധുദുഷ്ടികൾ സന്തോഷഭഞ്ജനം ചെയ്തനർഗ്ഗളം
പ്രകടിപ്പിച്ചു സന്മാർഗ്ഗേ പാംസുലതാം പ്രചണ്ഡ താൻ. ൪൬

വാർക്കുന്തൽ ചുററിപ്പിടിപെട്ടവളേ ലക്ഷ്മണാനുജൻ
കൊല്ലാൻ ചെന്നപ്പൊഴരുതെന്നരുളീ കോസലാത്മജാ. ൪൭

മരാമത്തുപണിക്കാരാൽ കല്ലും കാടും മരങ്ങളും
ഒഴിക്കപ്പെട്ട വഴിയേ പട്ടാളമണിയിട്ടുതേ. ൪൮

ബന്ധുക്കൾ മന്ത്രിവീരന്മാരന്തഃപുരജനങ്ങളും
പ്രമോദിച്ചു പുറപ്പെട്ടാർ; സുമന്ത്രൻ വഴികാട്ടിനാൻ. ൪൯

വസിഷ്ഠാദിവയോവൃദ്ധന്മാരോടും സോദരാന്വിതൻ
പച്ചെത്തിരിച്ചു ഭരതൻ തിരവാൻ രാമദേവനേ. ൫൦

ചതുരങ്ഗപ്പടകളാലിളക്കപ്പെട്ട ധൂളിയാൽ
ആകാശഗങ്ഗയെപ്പോലും കഴമ്പാക്കീടിനാരവർ. ൧൧

സന്നദ്ധനായ് കാത്തുനിൽക്കും ഗുഹനെക്കണ്ടു സത്വരം
ആതിഥ്യമെല്ലാം കൈക്കൊണ്ടങ്ങാദിത്യനദി താണ്ടിനാർ. ൧൨

ഭരദ്വാജാശ്രമം കണ്ടു പരിവാരമശേഷവും
ഭരതൻ ദൂരെ നിർത്തിച്ചെന്നാരാധിച്ചു മുനീന്ദ്രനേ. ൧൩

അവലോകിച്ചു വെവ്വേറെ വരെത്താപസോത്തമൻ
വിവിധാചാരഭേദത്താൽ സൽക്കരിച്ചു യഥാക്രമം. ൧൪

അത്തപോവനമന്നേരം തദ്ധ്യാനവിഭവത്തിനാൽ
സ്വർഗ്ഗാതിശായിയായ്വന്നു; യോഗ്യന്മാർക്കെന്തസാദ്ധ്യമാം? ൧൫

സ്വർഗ്ഗത്തെഴുന്ന ധന്യർക്കുമുൾക്കണ്ഠയുളവാം വിധം
ഭരതന്റെ പടയ്ക്കെല്ലാം വിരുന്നേകി മുനീശ്വരൻ. ൧൬

ദിനം നൂറുകഴിഞ്ഞോണമിരുന്നവിടെയദ്ദിനം
മുനിശ്രേഷ്ഠാജ്ഞയാൽ ചെന്നു ചിത്രകൂടാചലാന്തികേ. ൧൭

സൈന്യമെല്ലാമൊരേടത്ത് വിന്യസിച്ചു കുമാരകൻ
പിന്നെഗ്ഗുഹനൊടും കൂടിയന്വേഷിച്ചാൻ വനാന്തരേ. ൧൮

അകലെസ്സഞ്ചരിപ്പോർക്കുമറിയത്തക്കതായ് തദാ
ഹോമധൂമസുഗന്ധത്തോടെത്തിനാൻ മന്ദമാരുതൻ. ൧൯

ഒന്നിനൊന്നു ഭയം കൂടാതന്യോന്യം ചേർന്നലഞ്ഞിടും
നാനാജന്തുക്കളവിടെക്കാണായിതു സകൗതുകം. ൨൦

ശുദ്ധമായ് സഞ്ചരിക്കുന്ന വനദൈവങ്ങൾ നിത്യവും
ആരാധിച്ചുള്ള പുഷ്പങ്ങളാരാൽ കണ്ടഥ പുണ്യവാൻ! ൨൧

പുതുതായുടജം കെട്ടിത്തപം ചെയ്തു വസിച്ചിടും
വൈഖാനസകുടുംബങ്ങളവിടെക്കണ്ടു കൂട്ടമായ്. ൨൨

മരത്തോലികളും നല്ല മാൻതോലും കവാരങ്ങളിൽ
വച്ചു സൂക്ഷിച്ചു പോരുന്ന കൊച്ചുവൃക്ഷങ്ങളും കണ്ടുതേ. ൨൩

വിരുന്നൂട്ടിനു വേണ്ടുന്ന കനിയും നല്ല കായ്കളും
നിത്യമാർജ്ജിച്ചു വച്ചുള്ള തപോവനമതുത്തമം. ൨൪

മഹാരാക്ഷസപൈശാചഗ്രഹോച്ചാടനമന്ത്രമാം
സൌമിത്രിതൻ ധനുഘ്ഘോഷംകൊണ്ടു സൎവ്വത്ര പൂരിതം. ൬൫

ഇപ്രകാരം വിളങ്ങുന്ന പുണ്യാശ്രമപദത്തിനെ
കണ്ട നേരം കുമാരന്മാർ മണ്ടിച്ചെന്നു സസംഭ്രമം. ൬൬

സാകേതനഗരാഭയ്ക്കു കുറവൊന്നരുളുന്നതാം
പൎണ്ണശാലാന്തരേ ദാശരഥിയെക്കണ്ടു കൌതുകാൽ. ൬൭

പാപാത്മാക്കൾക്കനാലക്ഷ്യൻ കാളാംബുദകളേബരൻ
ശാന്തിക്കു തറവാടായിശ്ശോഭിച്ചു നളിനേക്ഷണൻ. ൬൮

ആജാനബാഹുയുഗനായ് രൂപലക്ഷ്മീനിവാസനാം
ജടാമകുടനത്യന്തം ലസിച്ചു വല്ക്കലാംബരൻ. ൬൯

ശിഷ്ടന്മാരുടെയുൾക്കാമ്പിലെന്നപോലരിമർദ്ദനൻ
നിരുപദ്രവനായ് തന്നെ വസിച്ചു വനഭൂവിലും. ൭൦

പിന്നെ രാമന്റെ ചാരത്ത് ചന്ദ്രലേഖയ്ക്കു തുല്യയായ്
ജനകാധ്വരഭൂദേശേ ജനിച്ചു പരിശുദ്ധയായ്. ൭൧

പാദമുദ്രകളെക്കൊണ്ട് പൂതമായ വനാന്തരം
സാകേതസമമാക്കീടും സീതയെ കണ്ടിതേവരും. [യുഗ്മകം.] ൭൨

സുമിത്രാപുത്രഭാവത്താൽ പോലുമന്യക്കലഭ്യമാം
രാമാനുജപദം നേരിട്ടേതു ധന്യനു സിദ്ധമായ്.? ൭൩

അരവിന്ദപ്രസൂനങ്ങളല്ലിൽ മൂടാതിരിക്കുകിൽ
ഏതവൻമിഴികൾക്കൊക്കും? കണ്ടശ്ശേഹത്തെയും മുദാ. [യുഗ്മകം.] ൭൪

ഉരത്ത വെയിലേററിട്ടു പൊരിയും മരുഭൂമിയിൽ
ദൈവകല്പിതമാം നല്ല താമരപ്പൊയ്ക്ക കാൺകവേ. ൭൫

ദാഹം മുഴുത്തുവലയും കൃഷ്ണസാരങ്ങളെന്നപോൽ
രാമാദികളെ വീക്ഷിച്ചു സാമോദം ഭരതാദികൾ. [യുഗ്മകം.] ൭൬

അടുത്തു ചെന്നു വേഗേന പിടിച്ചുപ്പാദപങ്കജം
തുടിച്ചു കേണു ജനകൻ നാട്ടുനീങ്ങിയതോതിനാർ. ൭൭

സീതാസൌമിത്രിസഹിതൻ രാമനാധി വളൎന്നുടൻ
ഭ്രമൗ പതിച്ചു മോഹത്താൽ കേണു മാതൃജനങ്ങളും. ൭൮

ദുഃഖപാരവശ്യാധിയവരെ മുക്തവാൻ മുതിരുംവിധൌ
അകമ്പംഭസംഭവസ്ഥാനം കൈക്കൊണ്ടാനന്നു ദേശികൻ. ൰൯

ഉദകക്രിയയും പിന്നെ ചെയ്തുമേവുന്ന രാമനെ
രാജധാനിക്കെഴുന്നെള്ളാനൎത്ഥിച്ചു ഭരതൻ മുദാ. ൨൰

രണ്ടാളുംനമ്മൾ കൈക്കൊൾകവേണമച്ഛന്റെശാസനം
എന്നുരച്ചു നിഷേധിച്ചു രാഘവൻ ഭരതോക്തിയെ. ൨൰൧

ഗുരുത്വക്കേടുചെയ്യാൻ നാമൊരുത്തൻ കച്ചകെട്ടിയാൽ
പെരുത്ത നന്മയുണ്ടാവാൻ വരുത്തം വരുമെന്നുമേ. ൨൰൨

കിരീടാശയെ വേർപെട്ട ഭരതൻ തന്റെ മസ്തകം
ഇരന്നുകൂപ്പി രാമന്റെ ചെരുപ്പേന്തീടുവാൻ തദാ. ൨൰൩

ജ്യേഷ്ഠാനുവാദവും പാദുകരട്ടും വാങ്ങിയാദരാൽ
കൂട്ടുകാരോടുമൊപ്പിച്ചു നാട്ടിൽ കൈകേയിതൻ സുതൻ. ൨൰൪

വിഷയാസക്തി കൂടാതെ ജടാവല്ക്കലധാരിയായ്
ജ്യേഷ്ഠന്റെ വരവും പാൎത്തു പുരേ വാഴാതെകണ്ടവൻ. ൨൰൫

രാമനന്നാഗമിക്കാഞ്ഞാൽ ഹോമകുണ്ഡപ്രവേശനം
നമുക്കു ഗതിയെന്നോൎത്തു് നന്ദിഗ്രാമത്തിൽ മേവിനാൻ.
[യുഗ്മകം] ൨൰൬

പ്രേമം പിതാവിലേറുന്ന രാമാദികളനന്തരം
വംശവൃദ്ധോചിതാചാരം വഹിച്ചു യൌവനാന്തരേ. ൨൰൭

ഒരിക്കൽ പന്തലിച്ചോരു മരത്തിൻ ചോട്ടിൽ രാഘവൻ
വൈദേഹിതന്റെ മടിയിൽ തലവച്ചൊന്നുറങ്ങിനാൻ. ൨൰൮

കാകാകൃതി ചമഞ്ഞന്നു് പാകശാസനനന്ദനൻ
നഖത്താൽ മുറിവേല്പിച്ചു ദുഷ്ടൻ സീതാപദങ്ങളിൽ. ൨൰൯

ജയന്തനവനെന്നുള്ളിൽ സ്മയംവൎദ്ധിക്കകാരണം
സ്വയം തടസ്സമെന്ന്യെ ദുൎന്നയം ചെയ്തു വിഷണ്ണനായ്. ൩൰

അപ്പോളുണൎന്നു വൃത്താന്തമൊക്കെയും കണ്ടറിഞ്ഞുടൻ
രാമചന്ദ്രനിഷീകാസ്ത്രമയച്ചാനവനെ പ്രതി. ൩൰൧

ഉടനെല്ലാം വെടിഞ്ഞാക്കിലൊടുങ്ങും പ്രാണനെന്നവൻ
കരുതിത്തന്റെ കണ്ണൊന്നു കളഞ്ഞായുസ്സു നേടിനാൻ, ൩൰൨

ആവാസത്തെയുപേക്ഷിച്ചു രാഘവൻ മുതലായവർ
മാമുനിശ്രേഷ്ഠർ ചൊല്ലിക്കേട്ടോരമയം രാക്ഷസാർപ്പിതം. ൪൩

ആവകസ്സങ്കടം തീർത്തിട്ടാവലാതി കുറയ്ക്കുവാൻ
ഭാവിച്ചു ഘോരകാന്താരം പ്രാപിച്ചാരഥ നിർഭയം. ൪൪

പോററിയാം രാമനെക്കണ്ടിട്ടു തീററികളും തുഷ്ണയെന്നിയേ
ചുററും വനമൃഗം കണ്ണു തെററാതീക്ഷിച്ചു നിൽക്കവേ. ൪൫

സൌശീല്യാദികളേറുന്ന വശിയാമത്രിതന്നുടെ
ആശ്രമം പുക്കു മുനിയെ പ്രശ്രയം പൂണ്ടു കുപ്പിനാർ. ൪൬

]യുഗ്മകം[

അഗ്രേ കണ്ടഥ ദിവ്യമുള്ളശരീരത്തെത്തപോരാശികൾ-
ക്കഗ്രേഗണ്യനതായൊരത്രിയെതിരേററർഘ്യങ്ങളേകീടിനാൻ;
ചിത്താനന്ദമിയന്നു തദ്ദയിത യും സീതയ്ക്കു സമ്മാനമായ്
പ്രീത്യാ പാലവധൂജനോചിതപരിഷ്കാരങ്ങളേകീടിനാൾ. ൪൭

വാണാനന്നാശ്രമത്തിൽ പുനരഹിമകരൻ
താന്തദിക്കും ദശായാം
താണാശീർവ്വാദമെല്ലാമൃഷിവരനൊടുപാ-
ർജ്ജിച്ചു ലോകാഭിരാമൻ
ക്ഷോണീദേവിക്കു വല്ലാത്തൊരു ചുമടുളവാ-
ക്കുന്നതില്ലാതെയാക്കാൻ
ക്ഷോണീസന്താനസമ്പത്തൊടുമനുജനൊടും
ദണ്ഡകയ്ക്കായ് ഗമിച്ചാൻ. ൪൮

ഏഴാം സർഗ്ഗം സമാപ്തം.

---

## എട്ടാം സർഗ്ഗം.

---

നിശിചരാന്വയമൊക്കെയൊടുക്കുവാൻ
നിജമനസ്സിലുറച്ചു രഘൂത്തമൻ
ധൃതശരാസനനായെഴുന്നള്ളിനാൻ
വനതല്ലേന തല്ലേഖനനാകുലം. ൧

വിടപസന്തതികൊണ്ടു മരങ്ങളു-
ദ്ദിനകരന്റെ കരത്തെ മറയ്ക്കയാൽ
ഇരുളടഞ്ഞു മഹാഗഹനാന്തരേ
വിരവിലാ രവിലോകമ പിഴച്ചപോൽ. ൨

ചൊരി പെരുകരുതൊഞ്ഞു തരുക്കളിൽ
കരടമിങ്ങു കരീന്ദ്രരൊരായ്ക്കവേ
കറയൊലിച്ച മണം പെരുകും വിധൌ
സകലരും കലരും ബഹു കൌതുകം. ൩

വലിയ പന്നികൾ ചേററിലുരുണ്ടു വീ-
ണവിടെനിന്നു കരേറി വരും വിധൌ
ഇടിയൊടൊത്തു മുഴങ്ങി നടക്കവേ
വടിവിലാടി വിലാസമൊടും മയിൽ. ൪

ശിഖികൾതൻനടനം ചില ദിക്കിലു-
ക്കയിലിനുള്ളൊരു പഞ്ചമഗാനവും
അരിയഭൃംഗമൃദംഗമുഴക്കവും
പരഹിതം രഹിതം ഗുരുശിക്ഷയാ. ൫

വിവിധദുഷ്ടമൃഗങ്ങളിടയ്ക്കിട-
ക്കഠിനമായലറുന്നതു കേൾക്കകിൽ
കൊടിയ രാക്ഷസരുക്ഷതയോർക്കിലും
വളരനാളരനാകിലുമഞ്ചുമേ. ൬

അതിഭയങ്കരമായൊരു കാട്ടിലു-
മ്മുനിജനത്തിനു നന്മ വരുത്തുവാൻ
അതിഥിപൂജകളേററു നടന്നു പോ-
ലവരുമൂവരുമൂരു വളഞ്ഞ പോൽ. ൭

അവരജൻ നടകൊണ്ടിതു മുൻപിനാ-
ലവനിപുത്രിയതിന്റെ പുറകിലും
ഒടുവിലേട്ടനു, മിങ്ങനെ പേടി വി-
ട്ടലയവേ; ലയവേളയണഞ്ഞ പോൽ. ൮

വലിയ സിംഹവുമാനയുമുളനും
പുലികളും കടുവാ കിടിവൃന്ദവും
പുതിയ ശൂലമതിൻമുന മുന്നിലും
യതികളും തികളും ഭുജഗങ്ങളും. ൯

പലതുമങ്ങനെ കോർത്തൊരു കോമളാ-
യവിയലാക്കിയശില്പതിനെന്നപോൽ
ചുമടുതാങ്ങിയൊടൊത്തൊരു തോളിൽ വ-
ച്ചലറിയാലറിയാമ്പടി വിണ്ണിലും. ൪൦

പുരുഷനിസ്വനമോടെതിരിട്ടിത-
ങ്ങൊരു മഹാപിശിതാശനവിഗ്രഹം;
വഴിതടു,ത്തവരെപ്പുരുസാഹസാൽ
തടിയനോടിയനോകുഹ ജൃംഭിതൻ. [കുലകം] ൪൧

ജളശിരോമണിയാമവനാശു ചെ-
ന്നിളിയിലാക്കി വിദേഹതനൂജയേ
നൃപതിപുത്രരൊടിങ്ങനെ ചൊല്ലിനാൻ
തെറിയതേറിയതേവരെ നില്ക്കയാൽ. ൪൨

പുതിയ മോടി കലർന്നൊരു പേടമാൻ-
മിഴിയൊടൊത്തു സവാരിയടിച്ചിട്ടും
രസികരായൊരു നിങ്ങളിതാരുവാ-
നസുരരോ സുരരോ നരവീരരോ? ൪൩

ജടകളുണ്ടു മരത്തൊലിയുണ്ടഹോ
നെടിയ കൈകളിലായുധജാലവും
സരസിജേക്ഷണയൊന്നരികത്തിലും;
ചരിതമീരിതമീവിധമെങ്ങുവാൻ. ൪൪

മുടി വളർത്തി മഹാമുനിയാകിലും
തുകിലുടുത്തു ദിഗംബരനാകിലും
ശരമെടുത്തു വനേചരനാകിലും,
മതിവരാതിവരാശയിലാളുവോർ. ൪൫

അറികിലെൻ്റെ പരാക്രമമീവിധം
വെറിയൊടിങ്ങു നടപ്പവരില്ല കേൾ;
തിറമെഴുന്ന വിരാധനഹം മഹാ-
മറവനേറ വനേ വിളയാടുവോൻ ൪൬

പലതുമിങ്ങനെ ക്രൂസലൊഴിഞ്ഞുടൻ
പരിഹസിച്ചു പലാശകുലാധമൻ
നിലയിൽ നില്പതു കണ്ടൊരു രാഘവൻ
ശമനനേ മനനേ വശമാക്കിനാൻ. ൪൭

അവനൊടോതി രഘൂത്തമനിത്തരം
നൃപതിമാർക്കൊരു നായകരത്നമാം
ദശരഥന്റെ തനൂജരിൽ മൂത്തവൻ
പുനരഹം നരഹന്തൃകുലാന്തകൻ. ൧൮

അറിക രാമനിതെന്നുടെ നാമമെ-
ന്നനുജനേഷ മഹാമതി ലക്ഷ്മണൻ
ഇവളെനിക്കു കുടുംബിനി സീതയാ-
ണിവിടെ നീ വീടനീതി നടത്തൊലാ. ൧൯

ജനകശാസനയാലിഹ ഞങ്ങളീ
മനുജഭോജികളെക്കൊല ചെയ്യുവാൻ
അടവിതന്നിലണഞ്ഞിതു, നീ വൃഥാ
മുടിവിനോടി വിനോദമൊടെത്തൊലാ. ൨൦

കനിവെഴും ഭഗവാനുടെ വാക്കു കേ-
ട്ടമിതരോഷമിയന്നൊരു രാക്ഷസൻ
അലറിയങ്ങെതിരിട്ടു ഹൃദിസ്ഫുരൽ-
കുസൃതി സംസൃതിസന്ധിയരുംവാൻ. ൨൧

രഭസമോടു രഘൂത്തമ ലക്ഷണം
ശരമെടുത്തു തൊടുത്തു ഭയം വിനാ
നിശിശരോരസി ലക്ഷ്യമിരുത്തി വി-
ട്ടതിലവൻ തിലവന്മുറിവേന്തിനാൻ. ൨൨

അരിശമോടഥ സീതയെ വിട്ടയ-
ച്ചരിശമോത്സുകരാമവരേ മദാൽ
ദുരിശമോടിഹ റാഞ്ചിയെടുത്തു തൻ-
ചുമലിനമ്മലിനഞ്ചുമടാക്കിനാൻ. ൨൩

അവരെയങ്ങനെ തോളിലെടുത്തുകൊ-
ണ്ടവിടെ നിന്നവനാശു ഗമിക്കവേ
നിലവിളിച്ചു മഹീസുത മാനസേ
വലിയ മാലിയമാർന്നു വനാന്തരേ. ൨൪

കരുണയോടതു കണ്ടസിധാരകൊ-
ണ്ടവരറുത്തിതവന്റെ കരങ്ങളേ
വലിയ നെഞ്ചിൽ വളച്ചൊരു വാതിൽ തീ-
ർത്തരുളിനാരുളിനാക്കെഴുമമ്പിനാൽ. ൨൫

തുഹിനശൈലനിതംബമതിങ്കൽ നി-
ന്നമരവാഹിനിയാഞ്ഞൊഴുകുന്നപോൽ
അളയിൽനിന്നൊരരത്തമഹാസരി-
ത്തുതിരവേ തിര വേണ്ടതു ജാതമായ്. ൨൬

കരള വിണ്ടു ഖലൻ ബലഹീനനായ്
വരികയാൽ മരിയാതെ മരിക്കവേ
ഉടനുടൻ നെടുവീർപ്പു വിടുന്ന കേ-
ട്ടിടിയതോടിയതോടിടെയാളിച്ചതേ. ൨൭

പിണമവിഞ്ഞു വനം വഷളാക്കവാ-
നിടവരാതെയിരിപ്പതിനെന്നപോൽ
കുഴി കുഴിച്ചു നിശാടനെ മൂടുവാൻ
പെരുമയോരുമയോവിശിഖങ്ങളാൽ. ൨൮

ചെറുതുണർന്നുടനോതി വിനീതനായ്,
വിബുധഗായകനായി നടക്കവേ
ധനദശാപവരങ്ങളടഞ്ഞതിൻ
വിവരമാ വരമാനുഷരോടവൻ. ൨൯

"ദശരഥാത്മജരെത്തി വനാന്തരേ
നിശിചരാന്ന്യഹിംസ തുടങ്ങിനാർ"
പറയുവാനിദമുമ്പരൊടെന്ന പോ-
ലവനെ യാവനയാക്കി യമന്നഹോ. ൩൦

ഒരു വിളംബരമങ്ങുരഗാധിപൻ
പുരിയിലും പ്രഹരിച്ചു നകട്ടുവാൻ
ഉടലധോളുവനത്തിലുമായപോ-
തരിയ മാരി, യമായമകന്നു പോൽ. ൩൧

ജഡശരീരമൊഴിഞ്ഞമരാലയേ
നടകൊതിച്ചമരും ശരഭംഗനാം
മുനിവരൻറരികത്തഥ ചെന്നതേ
സവിനയം വിനയൻപൊടകറുവാൻ. ൩൨

തടന്തു താപസനേയവർ കൂപ്പിനാർ
വിനയമാന്നുടനമ്മുനിപുംഗവൻ
അവരെ മൂവരെയർച്ചന ചെയ്തൊട-
ക്കുളുകുമോതുക മോക്ഷദമേവനം. ൩൩

അരുതു മെയ്യിതു മേലിലുമേന്തുവാൻ
കരുതിയശ്ശരഭങ്ഗനമിങ്ങനേ
വരുതി വാങ്ങി രമേശനൊ,ടീവിധം
ത്വരിതമാർത്തമാന്നിവനെന്നിയേ? ൩൪

കനലിലിന്ധനമെന്നതു പോലെ തൻ
തനുവെരിച്ചു തപോധനനക്ഷണം;
കുട പിടിച്ചു വിമാനവുമായി വ-
ന്നുപരി തേവരിതേ ബഹു വിസ്മയം. ൩൫

അഥ കരേറി വിമാനമതിങ്കല-
ന്നമരലോകമമന്നു മുനീശ്വരൻ;
രഘുവരന്റെ കഴല്ക്കു പണിഞ്ഞു പോയ്
പെരുമ നേരുമനേക നിലിമ്പരും. ൩൬

അവിടെ വച്ചു മഹാമുനിമാർകളോ-
ടരുളി രാമനരക്കർ കുലത്തിനേ
കുടിമുടിക്കുവനെന്നൊരു സത്യവാ-
ക്കവനതൻ വനതൽപരനപ്പൊഴേ. ൩൭

മുനികുലോത്തമനായ സുതീക്ഷ്ണനാ-
ലനുനയത്തൊടു പൂജിതനായ് തദാ
അവിടെ നിന്നു തിരി,ച്ചവനാ മല-
ഞ്ചുഴിയിലൂഴിയിലൂടെ നടന്നിതേ. ൩൮

കടലശേഷമൊരേ സമയം പുരാ
മടി വെടിഞ്ഞമൃതേത്തു് കഴിക്കയാൽ
കുടി മുടങ്ങി വലഞ്ഞു വലാഹകം
തിരിയെ വാരിയെ വാങ്ങുവതിന്നു താൻ. ൩൯

ചുഴലെ മുട്ടു മറിപ്പിനു വന്നപോൽ
കുഴകളേന്തിയ വന്മരശാഖയാൽ
നിഴൽ നിറഞ്ഞൊരഗസ്ത്യ തപോവനം
ഗതനതായ് തനതാളുകളോം തമ്മൊടും. [യുഗ്മകം] ൪൦

അരുവികൾക്കുമെപ്പെട്ടമീശനാം
കടലിനെക്കരുതാർമധുവെന്ന പോൽ
രുചിയറിഞ്ഞൊരഗസ്ത്യർ തപസ്സു ചെ-
യ്തമരുമാ മരു മാനസ ഹർഷദം. ൪൧

അവിടെയീന്തിമരം മദയാനതൻ
കരബലാൽ കുനിയുന്നിതു മെല്ലവേ
പറകയാണതു വിന്ധ്യമഹാദ്രിയാ
മുനികരേ നികരേററു ചുളിഞ്ഞതായ്. ൪൨

വഴി പിഴച്ചറിയാതിഹ വായിൽ നി-
ന്നൊഴിയുവാനരുതാതെ വിഷണ്ഡരായ്
പെരുവയററിലിരുന്നു പിടച്ചിത-
ക്കരികൾ മൂരികൾ മൂത്ത വൃകങ്ങളും. ൪൩

കഥകഴിച്ചിവയെച്ചില വാഹസം
കലശസംഭവകുക്ഷിയിൽ മുന്നമേ
കഠിനകൃത്യമെടുത്തവർ ചത്തിതെ-
ന്നപരമാം പരമാർത്ഥമുരച്ചുപോൽ. ൪൪

ജലധിയെച്ചെറുതേനതുപോലെ കൈ-
ത്തലമതിങ്കൽ വഹിച്ചു കുടിക്കവേ
ജലധരം മധുമക്ഷികയെന്നപോ-
ലകലെയാക ലയാർത്ഥമലഞ്ഞഹോ. ൪൫

അതുകളൊക്കെയഗസ്ത്യതപോവനേ
മഹിഷവേഷമെടുത്തുപജീവനം
കഴിയുവാനിഹ വാസമുറച്ചു പോൽ;
പിഴകളേഴകളേവമണഞ്ഞിടും. ൪൬

ഇനിയുമിത്ഥമനേകവിധങ്ങൾ ക-
ണ്ടവിടെയുള്ള വിശേഷമശേഷവും
ഉടജവാതിലിൽ വന്നെതിരേററൊരാ-
മുനിവരാനിവരാശു പണിഞ്ഞുതേ. ൪൭

ഉലകിലൊക്കെ നിറഞ്ഞ യശസ്സൊടും
കമലസംഭവനാം വിധിയെന്നപോൽ
സുരമുനീന്ദ്രകുലത്തിനു വന്ദ്യനാ,-
യുടലിനാലിനായ് ശചിയെ ബ്ബലാൽ. ൪൮

പുണരുവാൻ പണി നോക്കി നിരന്തരം
ചുണകെട്ടും നഹുഷക്ഷിതിപാലനേ
അണലിയാസ്സരികെന്നരചെയ്തു വൻ-
മലയുമാലയമാക്കിയ കേമനായ്, ൪൯

കൊടിയോരില്വലനായ ഖരാരി തൻ
സഹജനേ നിഹനിച്ചുദരാഗ്നിയിൽ
മഹിതനാം, മുനിയെച്ചുത കണ്ടിത-
ശ്ശുഭരതാം ഭരതാഗ്രജനാദികൾ. [വിശേഷകം] ൩൦

ദിനകരോപമനായിരുൾ നീക്കിയ-
ങ്ങനുദിനം വിലസുന്നൊരു യോഗിയേ
ചരിതമോതി വണങ്ങി വിനീതരാ-
യവരഹോ വരഹോതൃപദാംബുജേ. ൩൧

കനിവൊടുള്ളമലിഞ്ഞെഴുന്നേറ്റു തൻ
കരയുഗത്തെയുയർത്തി മുനീശ്വരൻ
കുശലമോതിയനുഗ്രഹമേകി മേൽ
ഗുണവുമീണവുമീശ്വരനേകുവാൻ. ൩൨

അനുഭവിച്ചഖിലേശനുമായ് മഹാ-
മുനിവരൻ പരിരംഭസുഖത്തിനേ
നിജകരത്തൊടു കോർത്തിതു രാഘവൻ-
കരമിതാരമിതാദരമാർന്നിടും? ൩൩

കനകപീഠമതിങ്കലിരുത്തി മാ-
മുനിവരൻ പുനരാരഘുനാഥനേ
വിനയമോടു പദം കഴുകിച്ചിത-
സ്സുജനരാജനരാഗികൾ കൃപ്പുവോൻ. ൩൪

പരിചരിച്ചുപചാരപുരസ്സരം
പരിമളം വളരും കുസുമങ്ങളാൽ
പരിചൊടാരഘുവീരനഭാജനം
സുകൃതവാൻ കൃതവാൻ ബഹുവിസ്തൃതം. ൩൫

അതിഥിമാരവർ മൂവരെയും ക്രമാൽ
മധുരമേറിയ മൂലഫലങ്ങളാൽ
അധികതൃപ്തരതാക്കി മുനീശ്വരൻ
വിനയമാർന്നയമാർദ്രസുനേത്രനായ്. ൩൬

കുശലിയായൊരഗസ്ത്യനനന്തരം
ദശരഥാത്മജനോടിദമോതിനാൻ;
വശഗതം മമ വാഞ്ഛിതമൊക്കിലീ-
യുപരതൻ പരതന്ത്രനതല്ലിനി. ൩൭

തഴച്ചീടും നെല്ലിൻകുലകൾ ചില നെല്ലോലകളുമായ്
പഴത്തേറെശ്ശോഭിച്ചിട്ടുമഞ്ഞവിലാ മഞ്ഞനിറവും,
മുഴപ്പും, പാടത്തും, കരകളിലുമൊപ്പം വരികയാൽ
കിഴക്കൻ കാററും കൊണ്ടതുപൊഴുതുലഞ്ഞാടി വഴിപോൽ. ൧൫

നൽത്തിങ്കൾപ്രഭ തന്നിലും ശിശിരമാമച്ചന്ദനച്ചാററിലും
മുത്തുള്ളത്തിൽ മുഷിച്ചിൽ വെങ്കളിയണിഞ്ഞീടുന്ന മാടത്തിലും
മുത്തേകുന്നൊരു ചന്ദ്രകാന്തശിലയിൽപ്പോലും വെറുപ്പായി പോ-
ലത്തവ്വിൽ ജനതയ്ക്കു ചന്ദനമരത്തെന്നൽ പ്രവാഹത്തിലും. ൧൬

ഒട്ടും വേണ്ടെന്നു തോന്നീ ജനയൽ ജനതതിക്കപ്പൊഴിപ്പച്ചവെള്ളം
തൊട്ടും കൂടെന്നു വന്നു, കരളിലൊരു വെറുപ്പന്തിനേരത്തിനോടും
ഒട്ടുക്കണ്ടായ് ജലക്രീഡയിലൊരു മടിയും; താമരത്താരിനെപ്പോൽ
വിട്ടാർ പൂങ്കാവിലോരോ കളികളിലെഴുമിമ്പത്തെയും ലോകരെല്ലാം.

ചുള്ളച്ചെങ്കല്ല് കെട്ടിച്ചമരു മുഴവനം
വെള്ളവെച്ചാ മുറിക്കും
പുള്ളിപ്പോർമാൻെറ പള്ളയ്ക്കുഴമൊരു മൂടികൊ-
ണ്ടുള്ള നൽപ്പാൻതുണിക്കും
ചുള്ളിക്കൂട്ടങ്ങൾ തീയിട്ടെരിയുമളവുയ-
ർന്നീടുമൂററൻ പുകയ്ക്കും
പൊള്ളിച്ചീടും ചിരട്ടക്കനലുടയ നെരു-
പ്പോടിനും നന്മ വന്നു. ൧൭

ഉച്ചയ്ക്കും പുകപോൽ പൊടിച്ചു കുളിരേന്തീടുന്ന മഞ്ഞിൻകണം
മെച്ചം താപമിയന്നു വാരിജകുലം പാടേ മയങ്ങീടവേ
അച്ചെട്ടായ് ചില പിട്ടെടുത്തു പണി പററിക്കുന്ന വേശ്യയ്ക്കുമ-
ക്കച്ചോടങ്ങൾ മുടങ്ങിയക്കിരണെച്ചൂട്ടും ചുരുങ്ങീ തദാ. ൧൮

ചാലേ തീരുകൊട്ടുത്തു യൌവനവപുസ്സെല്ലാം വിടന്മാർക്ക് പി-
ല്ക്കാലത്തായവരും വെറുത്തൊട്ടുവിൽ നിർമ്മാല്യതമാണ്ടേററവും
മാലാർന്നീടിന വേശ്യപോൽ വിശറിയും നീരാട്ടുകോലാകളും
മാലോകർക്ക് മറുത്തു, മാന്യത മഹൽകഷ്ടത്തിൽ മങ്ങുന്നഹോ! ൧൯

പുത്തൻ ചന്ദ്രികയൊന്നു മങ്ങി വനജക്കൂട്ടം പകിട്ടൊക്കെ വി-
ട്ടത്തവ്വിൽ ബഭയമൊട്ടു തീർന്നിതു ദിവാഭീതൻെറ ചേതസ്സിലും
മുത്തില്ലാതു ചകോരികയ്ക്കുമരയന്നങ്ങൾക്കുമീ ലോകര-
ന്നൻതിങ്ങും കുളിരാററുവാനരസി കൈവച്ചിട്ടുലട്ടീ ചിലർ. ൨൦

പാരം കോച്ചിവലിച്ചു ചുണ്ടുകൾ വിറച്ചൂളം വിളിച്ചേററവും
ഭൂരതത്തക്കളിരാം പിശാചിനെയടിച്ചോടിച്ചു പിന്നെച്ചിലർ
കോരിത്തുററി മുറയ്ക്കു മഞ്ഞുമഴയസ്സാധുക്കളാം പാന്ഥരിൽ
ശ്ശൂരതാപത്തൊടു ശീതകാലമിതവൎക്കൾക്കൊമ്പു ക്രമിച്ചു പോൽ. ൮൧

വെളിയടയിലെദ്ദീപം പോലത്തുഷാരനിമഗ്നനാ-
യൊളികളഖിലം മങ്ങിബ്ഭാസ്വാനദിച്ചോരു ശേഷവും
കുളിരിനടിപെട്ടുള്ളം ചുങ്ങിക്കിടന്നൊരു ലോകരും-
ത്തെളിവിനൊടെഴുന്നേല്ക്കാത്തോണം ഹിമത്തു തിമത്തു. പോൽ. ൮൨

എട്ടാം സൎഗ്ഗം സമാപ്തം.

---

# ഒൻപതാം സൎഗ്ഗം.

---

പേരായിരം പൂണ്ടു ജഗത്തിനെല്ലാം
നാരായവേരാകിയ രാമചന്ദ്രൻ
ഗോദാവരീപുണ്യനദീസമീപേ
മോദാൽ തപം ചെയ്തു വസിച്ചിതേവം. ൧

മാന്താർശരംകൊണ്ടു മനം മറന്നും-
ഭ്രാന്താൽ ദശാസ്യന്റെയുടപ്പിറന്നോൾ
താൻ താമസാകാരമൊഴിച്ചു പണ്ടെ-
ച്ചെന്താർമിഴിത്തെയ്യലതായ് ചമഞ്ഞു. ൨

ചണ്ഡാതപം കൊണ്ടു തളൎന്ന പാമ്പിൻ-
പെണ്ണാദരാൽ ചന്ദനശാഖിയെപ്പോൽ
തിണ്ണം മദം പൊട്ടവൾ ചെന്നു ചേൎന്ന-
പ്പുണ്യസ്ഥലേ രാമതപോവനാന്തേ. ൩

സീതയ്ക്കു സിദ്ധിച്ചൊരവസ്ഥപോല-
ശ്ശ്രീരാഘവൻതന്നുടെ മെയ്‌വിലാസം
ചേതസ്സിലോൎത്തോൎത്തുടനീൎഷ്യ മൂത്താ-
മൂതേവി മാരാൎത്തിയൊടേവമോൎത്താൾ. ൪

ലാവണ്യമേറുന്നൊരിവന്റെ ഭാൎയ്യ-
യ്ക്കീവണ്ണമൊപ്പിച്ചു വരച്ചു പാഴേ
മദാംശകൎത്താ വിധിയെന്റെ നെററി-
ക്കിത്ഥം വരയ്ക്കായ്വതിനെന്തുബന്ധം? ൫

ലാവണ്യവിത്താമിവരം മൌലിയിങ്കൽ
പൂവമ്പനാഞ്ഞാംപടി പൂണ്ട കേശം
പ്രാവൃട്ടിലേക്കാർമുകിലിന്റെ വണ്ണം
താവുന്ന കാമൻതഴയെന്നു തോന്നും. ൬

ഏണങ്ങളിക്കണ്ണുകളോടു പോരിൽ
ക്ഷീണിക്കവേ തന്മിഴിയിൽ കളമ്പാൽ
പേണിച്ചൊറിഞ്ഞീടുകയെന്ന നാട്യം
കാണിച്ചു തീൎന്നവമാനദോഷം. ൭

ചെന്താമരപ്പൂവിനുമേണികാംക്ഷം
ചന്തം കുറയ്ക്കുന്നൊരു ലോചനത്തിൽ
ചിന്തും മഷിക്കൂട്ടിനു ഖഞ്ജരീടം
സന്താപമുൾക്കൊണ്ടു കരം കൊടുക്കും. ൮

തൊണ്ടിപ്പഴംപോലെ തുടുത്തതാണി-
ച്ചുണ്ടെന്നു ചൊന്നാൽ മതിയാകയില്ല
തൊണ്ടിച്ചുവപ്പെന്നുമിരിക്കയില്ലേ-
ന്നുണ്ടിച്ചുവപ്പോ? സമവായസിദ്ധം. ൯

മാരക്ഷിതീശന്നുമവൻപ്രിയയ്ക്കും
പോരിൽപ്രപഞ്ചം വിജയിപ്പതിന്നായ്
ഉണ്ടായ കോദണ്ഡമിതെന്നു തോന്നും
കണ്ടാൽ നമുക്കിപ്പുരികങ്ങൾ രണ്ടും. ൰

എൾപ്പൂവിനും ചമ്പകമൊട്ടുകൾക്കു-
മുൾപ്പൂവിലംഭോരുഹകണ്ണികയ്ക്കും
ആലസ്യമേകുമ്പടി ഭൂഷണത്തോ-
ടാലക്ഷ്യമാം നാസികയെത്ര ചിത്രം! ൰൧

സൃഷ്ടിക്കവെ നാന്മുഖനിമ്മുഖത്തിൻ
പുഷ്ടിക്കു സാരാംശമെടുക്കയാലെ
കഷ്ടിച്ചു ലോകൎക്കൊരു കൃഷ്ണവൎണ്ണം
ദൃഷ്ടിക്കു കാണുന്നിതു ചന്ദ്രമസ്സിൽ. ൰൨

വെള്ളിക്കിടാരം ശശിയല്ലിതോൎത്താ-
ലുള്ളിൽക്കറുപ്പുള്ളിതു ചാണകപ്പാൽ;
പുള്ളിക്കുരംഗേക്ഷണതൻ മുഖത്തെ
തള്ളിച്ചുവിട്ടാരിതുഴിഞ്ഞിടുന്നു? ൰൩

പൂന്തേൻമൊഴിക്കുള്ള മുഖത്തിലോലും
ചന്തം പരീക്ഷിച്ചു മടങ്ങിയേററം
മങ്ങിസ്സരോജങ്ങൾ സരസ്സിലിന്നും
മുങ്ങിക്കുളിക്കുന്നഴകേറുവാനായ്. ൪

കാന്തിപ്രവാഹക്കയമായ മെയ്മേൽ
നീന്തിക്കടപ്പാൻ മദനന്നു വേണ്ടി
പൊന്തിക്കിടക്കുന്ന കുടങ്ങളായി-
സ്സന്ധിക്കുമിച്ചാരു കുചങ്ങൾ രണ്ടും. ൫

പുത്തൻ പ്രവാളങ്ങൾ പതിച്ച ഹാരം
ചുററിക്കുരുങ്ങുന്നൊരു കൊങ്ക കണ്ടാൽ
പാകത്തിൽ വിത്തോടെ വെടിച്ചു തൂകും
നന്മാതളത്തിൻ പഴമെന്നു തോന്നും. ൬

നീരാഴിയാം കോട്ടയടച്ചു മിത്ര-
പ്രാബല്യവും പൂണ്ടമരും മൂന്നാളും
താനേ കരത്താൽ നിജകീഴടക്കു-
മീ നാരി ഭൂപാലകയോഗ്യയല്ലോ. ൭

അകാൎയ്യമെന്തെങ്കിലുമാട്ടെ കാട്ടിൽ
പാൎക്കുന്ന വേദാന്തിയിവങ്കലിത്ഥം
സൌഭാഗ്യമെന്തിന്നിതരണ്യമദ്ധ്യേ
പൂവെണ്ണിലാവെന്നവിധം ജനിച്ചു? ൮

ഉൾത്താരിലേവം പലതും നിരൂപി-
ച്ചുത്തുംഗകുംഭസ്തനി രാക്ഷസസ്ത്രീ
ചിത്തേ മനോജാൎത്തിയൊടാശു ചെന്നാ-
ളുത്താമരാക്ഷന്റെ സമീപദേശേ. ൯

ശ്രീരാമനെജ്ജാനകിതൻ സമക്ഷ-
ത്താരാമ താൻ കാമുകനായ് വരിച്ചാൾ;
ദൌരാത്മ്യമീനാരികളിൽപ്പെരുത്താൽ
പോരായ്മയല്പ്പുള്ളികൾക്കൊക്കെയില്ല. ൧൦

ധന്യേ! വിദേഹക്ഷിതിവല്ലഭൻ തൻ-
കന്യയ്ക്കു ഞാൻ കാന്തനിതോൎക്കെടൊ! നീ
എന്നോമനത്തൈവച്ചി യുവാവിവൻ കേ-
ളന്ന്യാങ്ഗനാസക്തനിതാൾപ്പൊരുത്തു. ൧൧

എന്നീവിധം നന്മൊഴിയാൽ മയക്കീ-
ട്ടന്നീതിമാനായവളേയയച്ചാൻ;
പിന്നീടു പോയ് ലക്ഷ്മണനോടു ഖേദാൽ
തന്നീഹിതം രാക്ഷസിയോതി നേരേ. ൨൨

ഹേ സത്തമേ! രാമനവേണ്ടിയോരോ
ദാനപ്രവൃത്തിക്കിഹ നില്പവൻ ഞാൻ
കൌനസുംഭരാഗാധരി! കേൾക്കതെല്ലും
ദാസീത്വമിപ്പോൾ തവ ചേരുകില്ല. ൨൩

കാന്താരവാസത്തിനധൈര്യമേറും
കാന്താരവിന്ദാക്ഷിയെ രാമദേവൻ
താൻ താനപേക്ഷിച്ചിഹ നിന്നിലേറെ-
സന്താനരാഗത്തെ വളർത്തുമിപ്പോൾ. ൨൪

അങ്ങോട്ടു ചെന്നീടുക വേഗമെന്നാ-
ലിങ്ങോട്ടുമേ നിന്നു മിനക്കെടാതെ
നിങ്ങൾക്കു രണ്ടാൾക്കുമൊരററകുററ-
മിങ്ങോതുവോരില്ല നിനച്ചുകണ്ടാൽ. ൨൫

ജാലോക്തികൊണ്ടിങ്ങനെ സമ്മതിപ്പി-
ച്ചാലോഹിതക്കണ്ണിയെയുണ്ണിമന്നൻ
മാലോതുവാൻ വീണ്ടുമടുത്തുകൂടീ-
ചേലോടു നക്തഞ്ചരി രാമപാർശ്വേ. ൨൬

നേരേ മുളമ്പുല്ലു തഴച്ചു കാണു-
ന്നാററിൻകരെച്ചെന്നൊരു ധേനു പോലെ
ആരാക്ഷസപ്പെൺകൊടിയാത്മചേത-
സ്സേററിത്തുടങ്ങീ പുനരങ്ങുമിങ്ങും. ൨൭

മണ്ടത്തനത്താലവൾ മാരബാണം
കൊണ്ടത്തലോടോതിയ വാക്കുകേട്ടും
മണ്ടക്കുലുക്കം കലരാത്ത ഭാവം
കണ്ടപ്പൊഴൊട്ടേറെയിളിഭ്യമാർന്നു. ൨൮

കൊത്ത കാര്യത്തിനൊരാശ വച്ചി-
ട്ടുൾക്കാമ്പു ബദ്ധപ്പെട്ടുമദ്ദശായാം
മൈക്കണ്ണിയാം മൈഥിലി താനിതെല്ലാ-
മഗ്രേ വിലോകിച്ചു ചിരിച്ചു മന്ദം. ൨൯

ഓളം കുറഞ്ഞെങ്കിലുമിന്നു വാനിൻ-
മോളിൽ കുറച്ചൊന്നുയരുന്ന നേരം
കോളൊന്നു മാറുന്നലയാഴിയെപ്പോ-
ലാളൊന്നു മാറി ചിരി കണ്ടമൂലം. ൩൦

നാണിച്ചിടാതിന്നു പഴിച്ചു നിന്നെ-
ത്താണിക്ക ഞാനൊന്നു പയററി നോക്കും
പാണിദ്വയം നീട്ടിയുരച്ചിവണ്ണം
കാണിച്ചിതാ രാക്ഷസി ഘോരരൂപം. ൩൧

വൻചാണി പോലുള്ളൊരു വാ പൊളിച്ചു
മൺചാണപോലങ്ങനെ കൈ നിവൎത്തു
അഞ്ചാതെയജ്ജാനകിയെപ്പിടിപ്പാ-
നഞ്ചാറു ചോടാശ്ശു നടന്നടുത്താൾ. ൩൨

സൌമിത്രി ചെന്നാശ്ശു തടുത്തു മായാ-
ജാമിത്രമായ് വന്നവളെത്തദാനീം
കാമജ്വരത്താലുളവായ പൈത്ത്യം
വാമയ്ക്കു തീൎപ്പാനൊരു വൈദ്യനായി. ൩൩

കണ്ടിച്ചു മൂക്കും മുലയും വിശങ്കം
രണ്ടിച്ചു തൽപ്രാണനമാത്തിമൂലം
മുണ്ടിച്ചു രോഷേണ മദം കുറച്ചു
മണ്ടിച്ചു നക്തഞ്ചരിയെക്കുമാരൻ. ൩൪

പിന്നെജ്ജനസ്ഥാനനിവാസിയാകും
കന്നത്വമേറുന്ന ഖരന്റെ മുമ്പിൽ
ചെന്നിട്ടവൾക്കിങ്ങു പിണഞ്ഞ മൌഢ്യ-
മിന്നിന്നപോലെന്നു പറഞ്ഞിതെല്ലാം. ൩൫

പാരാതവൻ തൻപടനായകന്മാ-
രീരേഴുപേരൊടൊരുമിച്ചു കോപാൽ
ൟരേഴുസാഹസ്രകയോധരോടും
പോരാടുവാനായ് നടകൊണ്ടു മൂഢൻ. ൩൬

ചൂണ്ടിക്കൊടുക്കുന്നതിനായി മുൻപേ
മണ്ടിച്ചിതസ്സോദരിയെശ്ശഠന്മാർ
ശണ്ഠയ്ക്കു പോകുമ്പോളൊരു ദുൎന്നിമിത്തം
കണ്ടിടുവാൻ സംഗതിയായപോലെ. ൩൭

ആൎപ്പും മുഴക്കങ്ങളുമൊക്കെ രാമ-
നുൾപ്പൂവിലോൎത്തിട്ടൊരിളക്കമെന്യേ
കോപ്പൊന്നിണക്കേണ്ടതിനായ് വിളിച്ചു
കല്പിച്ചു സൌമിത്രിയൊടിപ്രകാരം. ൩൮

ഇന്നേകഞാൻ പോരുമടൽക്കള നേൎപ്പാൻ
നിന്നാണ നീ ജാനകിയോടുമിപ്പോൾ
ഇന്നീചരക്കൊന്നു മറിക്കുവോളം
ചെന്നീ ഗുഹയ്ക്കുള്ളിലിരിക്കവേണം. ൩൯

ഇവ്വണ്ണമോതീട്ടവരേയയച്ചി-
ട്ടുൎവ്വീശ്വരൻ ഗൌരവമോടിരുന്നാൻ;
ചാവാനൊരുമ്പെട്ടഥ നേൎപ്പുനോറ്റു-
മേവും നിശാടൌഘവുമാൎത്തണഞ്ഞു. ൪൦

വകൊണമേറ്റാരവർ വന്നു നേരേ;
കൈക്കാരനായുള്ളൊരു രാമദേവൻ
മുഷ്ക്കാളുമക്രൂട്ടരെയമ്പുകൾക്കാ-
യക്കാലമാഹാരപദാൎത്ഥമാക്കി. ൪൧

പട്ടാളമെല്ലാം ശമനന്റെ നാട്ടിൽ
പട്ടാഭിഷേകത്തിനു പോയ ശേഷം
മുട്ടാകയാൽ മുന്തലയുള്ള രക്കൻ
കട്ടായമായ് പോരിനു പാഞ്ഞടുത്താൻ. ൪൨

അപ്പോളരക്കന്റെ കഴുത്തു മൂന്നും
കെല്പോടു കണ്ടിച്ചുടനന്തകന്നായ്
കപ്പം കൊടുപ്പാൻ തുനിയുന്ന പോലെ
മേല്പെട്ടെറിഞ്ഞാനഥ രാമചന്ദ്രൻ. ൪൩

കാൎയ്യം കണക്കല്ലിനിയെന്നു ചൊല്ലി-
പ്പോരിന്നുടൻ ദൂഷണനാഞ്ഞു കേറി;
പാരിൽപ്പരം ദൂഷണനെങ്കിലും താൻ
കാൎയ്യസ്ഥനായ് തീൎന്നു യമാലയത്തിൽ. ൪൪

തേക്കൊട്ട പോലുള്ളൊരു കണ്ണിൽ നിന്ന-
ത്തീക്കട്ട കോരിച്ചൊരിയുന്ന മട്ടിൽ
നോക്കീട്ടു കോപത്തൊടു രാമനേ വന്ന-
പോക്കട്ടെഹാനേന്ന ഖരൻ വിളിച്ചാൻ. ൪൫

പോരിന്നു പോരിന്നു മദീയവീൎയ്യം
പാരൊന്നു പാരൊന്നു നടുങ്ങുമിപ്പോൾ
വൻപിട്ടുവൻപിട്ടു നകട്ടി നില്പോ-
നല്ലോക്ക നല്ലോക്കണിരത്നമീ ഞാൻ. ൪൬

ചൊന്നാൻ തദാ ദാനവവീരനേവം
നന്നാണെടൊ നിന്നുടെ ഢീക്കു കേട്ടാൽ
എന്നോടു നീ ഭീഷണി കാട്ടിടാതെ
നിന്നീടുകെന്മുന്നിലൊരല്പനേരം. ൪൭

ആരിൽജ്ജയം കൈവരുമെന്നറിവാൻ
സാരജ്ഞരായുള്ള മഹത്തുകൾക്കും
ധൈൎയ്യം വരാതുള്ള വിധത്തിലപ്പോൾ
നേരിട്ടു യുദ്ധത്തിനു രണ്ടുപേരും. ൪൮

കണ്ണാട്ടമില്ലാതൊരു വിണ്ണവൎക്ക-
മെണ്ണാൻ മഹേന്ദ്രന്നുമെളുപ്പമെന്ന്യേ
ആണത്തമേറുന്നവർ കൈ ച്ചുരുക്കി-
ബ്ബാണപ്രയോഗത്തിലുദാഹരിച്ചു. ൪൯

ഡംഭോത്തമക്കൌണപനല്പമപ്പോൾ
സ്തംഭിച്ചു തൻവില്ലു ഞെരിഞ്ഞമൂലം
ജൃംഭിച്ചെഴും രാഘവനെജ്ജയിപ്പാൻ
ദംഭാന്നിതൻ കൌശലമോൎത്തു ചീൎത്താൻ. ൫൦

പിന്നെഖ്ഖരൻ വേറൊരു വില്ലെടുത്തു
സന്നദ്ധനായൊന്നു കലച്ചു നോക്കി
മല്ലല്യമൎത്ത്യന്റെ കരാഞ്ചലത്തിൽ
സജ്ജിച്ച ചാപത്തെ മുറിച്ചു രണ്ടായ്. ൫൧

സീതാപതിക്കപ്പൊഴുയൎന്ന കോപാ-
ലാതാമ്രമായ് വന്നു മുഖാരവിന്ദം
സാദം വിനാ കുംഭജദത്തമാമ-
ക്കോദണ്ഡരത്നത്തെയെടുത്തു വേഗം. ൫൨

എപ്പോൾ മഹാവൈഷ്ണവമായ ചാപം
ചില്പൂരുഷൻ കൈയിലെടുത്തടുത്തു
അപ്പോൾ ഖരൻതാനുമവന്റെ ശണ്ഠ-
ക്കോപ്പും മുടിഞ്ഞങ്ങു കളം പിരിഞ്ഞു. ൫൩

ജ്യേഷ്ഠത്തിയേ മുന്നിൽ നടത്തിയപ്പോൾ
ജ്യേഷ്ഠാന്തികം പൂക്ക സഹോദരൻ താൻ,
കേട്ടി വിശേഷങ്ങളെ മാമുനീന്ദ്ര-
രൊട്ടുക്കൊരാശീസ്സു പറഞ്ഞു മോദാൽ. ൭൪

പൊന്മോതിരം രാമനു, മൌലിരത്ന-
മമ്മാൾക്കു, തമ്പിക്കൊരിരുമ്പുചട്ട
ഇമ്മൂന്നു വസ്തുക്കൾ മുനീന്ദ്രർക്രുടി-
സ്സമ്മാനമായന്നു കൊടുത്തു പോലും. ൭൫

സൽപ്പൌരുഷത്താൽ നിജരൂപഭംഗം
കല്പിച്ച രാമാദികളെ ക്ഷണത്തിൽ
തോല്പിക്കുവാൻ കൌശലമൊന്നുമില്ലാ വീണ്ടും
ജല്പിച്ചിതാരാക്ഷസി രാവണാഗ്രേ. ൭൬

പെണ്ണുങ്ങളേയൊക്കെ വിളിച്ചു ക്രൂട്ടി-
പ്പൊണ്ണത്തവും കാട്ടിയിരിക്കെടോ! നീ
തിണ്ണെന്നുടൻ കാൽവച്ച വിപത്തിദാനീം
പുണ്ണാക്കുമാറായ്ത്തവ മാനസത്തേ. ൭൭

തണ്ടാർശരൻ താനഴകിൻ മഹത്വം
കണ്ടാൽ വണങ്ങുന്ന യുവാക്കളായി
രണ്ടാളിതാ പഞ്ചവടീവനത്തി-
ലുണ്ടാശ്രമം കെട്ടിയിരുന്നിടുന്നു. ൭൮

ആജാനുബാഹുക്കളിരണ്ടുപേരും
തേജോമയന്മാരതി വിക്രമന്മാർ
രാജന്യവംശത്തിലുദിച്ചിവണ്ണം
വ്യാജാൽ തപസ്സിന്നിഹ കാട്ടുപുക്കോർ. ൭൯

രണ്ടാളിൽ വച്ചഗ്രജനാണു രാമൻ
രണ്ടാമനോ ലക്ഷ്മണനെന്നു ചൊല്ലും
തണ്ടാരിൽ മാതെന്നതുപോലെ ചാരു-
ത്തുണ്ടാ നരന്മാർക്കൊരു നാരി താനും. ൮൦

സൌന്ദര്യസമ്പത്തിനു നീക്കമില്ലാ-
ത്തിന്ദ്രാണിയും വിണ്ണിലെ നാരിമാരും
ചന്ദ്രകലാശേഖരകാന്തയും തൽ-
തന്വംഗിയെക്കാൾ കിലാണുകൂപ്പും. ൮൧

പ്രത്യേകമായ്ത്തൽഗ്ഗുണവൎണ്ണനത്തി-
ന്നിത്തവ്വിലെന്നാലെളുതല്ല തെല്ലും
പാതിവ്രത്യംകൊണ്ടൊരു മങ്കയാളി-
പ്പാൎത്തട്ടിലെന്നല്ലിനിയെങ്ങുമില്ല. ൱൨

ശൃംഗാരസത്തായൊരവൾക്കു ചേൎന്നോ-
രങ്ങേരു പാൎത്താലൊരു നിൎഗ്ഗുണൻ താൻ
തെക്കും വടക്കും തെരിയാത്ത വിദ്വാൻ
മുക്കാല്യമായാൾക്കൊരു രൂപമില്ല. ൱൩

കൊക്കിന്നു പങ്കേരുഹനാളമെന്തി-
ന്നന്ധന്നു കണ്ണാടിയുമെന്തിനാവോ?
മാൎജ്ജാരനെന്തിന്നു? പരുത്തിനൂലി-
സ്സന്ന്യാസികൾക്കെന്തിനു? പെൺകിടാങ്ങൾ. ൱൪

വാൎകേശിയാം മൈഥിലി പാരിലെല്ലാം
പേർകൊണ്ട ലങ്കേശ! ഭവാനു ചേരും
കാർകൊണ്ടലും മിന്നലുമൊത്തിരുന്നാ-
ലാർ? കണ്ടു മാനിച്ചിട്ടകില്ല ലോകേ. ൱൫

പാരാതെ ഞാൻ ചെന്നു നിനക്കു വേണ്ടി-
ട്ടാരാമയെക്കൈവശമാക്കുവാനായ്;
നേരാരുമില്ലാത്തവർ വന്നിവണ്ണം
തീരാത്തൊരാപത്തു വരുത്തിവച്ചു. ൱൬

കണ്ടുതപമെല്ലാം ഖരനോടു ചൊന്നേൻ
ശണ്ഠയ്ക്കവൻ തൻപടയോടുമെത്തി;
മണ്ടിച്ചു തെക്കോട്ടവരേവരേയും
വീണ്ടിങ്ങു പോരാതെ രണത്തിൽ മൎത്ത്യൻ. ൱൭

എന്നിത്രയും മാത്രമുടപ്പിറന്നോൾ
തന്നപ്രിയം ചൊൽവതു കേട്ട നേരം
സന്നദ്ധനാം രാക്ഷസചക്രവൎത്തി-
ക്കന്നിദ്രമായ് വന്നു തികഞ്ഞു കോപം. ൱൮

നെററിത്തടം നേൎത്തു ചുളിഞ്ഞു കണ്ണൊ-
ട്ടേററം ചുവപ്പാൎന്നതിയായ് കലങ്ങി
മോറിൽച്ചിനക്കൊണ്ടഥ മീശയെല്ലാം
ചീറീട്ടു ചൊന്നാനവനിപ്രകാരം. ൱൯

എന്തെന്തഹോ! ചൊല്ലുക ചൊല്ലുകിന്നു-
മാരാരെടീ! രാമനിതെന്നു വച്ചാൽ
തായും തദാതീയുമവന്നു ഭേദം
മായും ദൃഢം തന്മമരാ മമാഗ്രേ. ൧൦

ഭത്സിച്ചു കൊണ്ടിങ്ങനെ പങ്ക്തികണ്ഠൻ
തത്സോദരൻ വാണ പുരം ഭരിപ്പാൻ
കെല്പുള്ള നക്തഞ്ചരരെട്ടുപേരെ-
ക്കല്പിച്ചു താൻ നീട്ടു കൊടുത്തയച്ചാൻ. ൧൧

അന്നത്തെ രാവാശു കഴിച്ചു കൂട്ടി-
പ്പിന്നെത്തനിച്ചങ്ങൊരു തേരിലേറി
ചെന്നെത്തി മാരീചമഹാസുരൻ താ-
നന്നിത്തപസ്സാടമരുന്ന ദേശേ. ൧൨

അമ്മാവനെക്കണ്ടു പറഞ്ഞിതെല്ലാ-
മമ്മാനുഷപ്പെണ്ണിനെയാനയിപ്പാൻ
വന്മായയാൽ രാഘവനെച്ചതിക്കും
പൊന്മാൻറ കോലത്തെയെടുക്കയെന്നാൻ. ൧൩

അക്കൈകസീനന്ദനവാക്കു കേട്ടി-
ട്ടുൾക്കാമ്പുലഞ്ഞീടിന താടകേയൻ
ചിൽക്കാതലാം രാമനിലേറ്റ ഭയത്താൽ
സൽക്കാരമായ് രാവണനോടു ചൊന്നാൻ. ൧൪

അയ്യോ! നിനക്കാരു പറഞ്ഞുതന്നീ?-
വയ്യാത്ത വേലയ്ക്കു വലിഞ്ഞു കേറാൻ
കയ്യോടെ താൻ വന്ന വഴിക്കു പൊയ്ക്കൊൾ-
കീയാത്രയാരോടുമുരയ്ക്കവേണ്ടാ. ൧൫

തൊട്ടാൽ പൊരുട്ടും വകയാണു ചെന്നു-
പ്പെട്ടാൽ വരും നിന്നുടെ വംശനാശം
ദൃഷ്ടാന്തമേറെപ്പറയേണ്ടി വന്നാൽ
മുട്ടില്ലിതൊന്നാമതു സാക്ഷി ഞാൻ താൻ. ൧൬

തീക്കട്ടയിൽച്ചെന്നൊരുറുമ്പരിപ്പാ-
നൊക്കുന്നിതോ? ചൊല്ലുക കല്യബുദ്ധേ!
ഭോഷ്കല്ല കേളെന്മൊഴി നിന്നെ വെൽവാൻ
തക്കം വരാഞ്ഞായവർ കാത്തിരിപ്പൂ. ൧൭

എന്തെങ്കിലും മറെറാരുവന്നപായം
സന്ധിക്കുവാൻ കൌശലമോർത്തിടുന്നോൻ
ചിന്തിക്കണം കാലവിശേഷമാപ്പും
രണ്ടാളിനും ചേൎന്ന ബലങ്ങളേയും. ൧൮

ആക്രാന്തതിന്നേററുപിടിക്ക, സംഘം
ദ്വേഷിക്കയും, വൻപനൊടൊററവയ്ക്ക,
നാരീസമൂഹത്തിനെ വിശ്വസിക്ക
നാശത്തിനുണ്ടിങ്ങിനെ നാലുമാൎഗ്ഗം. ൧൯

ഉണ്ടാമിരട്ടക്കഴുവങ്ങിടയ്ക്കു
കൊണ്ടാടിനില്ക്കുന്ന ജനത്തിനെല്ലാം
വേണ്ടാതനത്തിന്നൊരു കച്ചകെട്ടും
വേണ്ടാ നമുക്കെന്നൊരു നിഷ്ഠ നല്ലൂ. ൨൰

ചുമ്മാതിരിക്കുന്നൊരു കണ്ണിലിപ്പോൾ,
ചുണ്ണാമ്പു വച്ചിട്ടു പൊളിച്ചിടൊല്ലാ
ചങ്ങാതിമാർ നന്മ പറഞ്ഞിടാ നീ
മുങ്ങാനവൎക്കാഗ്രഹമുള്ള കാലം. ൨൰൧

ഞാനാണു കേമനതെന്നു തോന്നും
മാനാദി ദോഷങ്ങളെയൊക്കെ മാററി
ശ്രീരാമനാമങ്ങൾ ജപിക്കെടോ പോയ്
നീ നാളെയും നീളെയുമുണ്ടു സൌഖ്യം. ൨൰൨

കേമൻ ഖരൻ വൻപടയോടുമിപ്പോൾ
നാമാവശേഷത്വമടഞ്ഞതോൎത്താൽ
ക്ഷേമംകരൻ മാനുഷനല്ല രാമൻ
പൂമാനിനിക്കുള്ളൊരു പുണ്യപൂരം. ൨൰൩

പല പല ഗുണദോഷം പിന്നെയും മാതുലൻതാൻ
പറയുമളവതെല്ലാം പങ്ക്തികണ്ഠൻ വെറുത്താൻ;
മുടിവിന്നടയകാലം വന്നടുക്കുന്ന നേരം
മടയനു മതിമാൻതൻ വാക്കു ലാക്കൊല്ലുരാ പോൽ. ൨൰൪

പാരുഷ്യം പൂണ്ടു ചൊന്നാൻ ദശമുഖനഥ "ഞാൻ
രാമനെക്കൊൽകിലേവം
പാരിലേഴും ഭരിക്കാം ചിരമിവനവനാൽ
ചാകിൽ നിൎവ്വാണമല്ലോ

ചാരേ പോയ് രാമനേയും ഭ്രാതമനുജനെയും
    മായയാൽ നീ മയക്കി-
ദ്ദൂരത്താക്കീട്ടു നന്മയ്ക്കുതിനിവിടെയമാ-
    ന്തിക്കിൽ വാളാൽ വധിപ്പൻ." ൨൰൪

ഇത്ഥം കേട്ടു സുബാഹുവിന്റെ മരണം
    നന്നെന്നുമിക്കശ്മലൻ-
കത്തിക്കിന്നിരയാകിലെന്നുടലിദം,
    കൈവല്യമില്ലെന്നതും
ചിത്തത്തിങ്കലുറച്ചു രാവണനഹിതം
    കൊണ്ടാടിയേററാനവൻ;
വിദ്വാന്മാരുമിളിച്ചുപോം ഖലജനം
    കാൎയ്യസ്ഥരായീടുകിൽ. ൨൰൫

ഖര വധം എന്ന ഒൻപതാംസൎഗ്ഗം സമാപ്തം.

---

## പത്താം സൎഗ്ഗം.

---

കനകക്കലയിങ്കലാശയേറും
മനവിക്കുള്ള മനോരഥം നടത്താൻ
മുനിവേഷമെടുത്ത രാമചന്ദ്രൻ
തനിയേ താനതിനെത്തുടൎന്നു പിമ്പേ ൧

ശരവും പഥി പള്ളിവില്ലുമൊററ-
ക്കരെനാളത്തിലെടുത്തൊളിച്ചു പിന്നിൽ
തിരുമേനിയൊതുക്കിനിന്നു മറേറ-
ക്കരവും നീട്ടിയടുത്തു മെല്ലെ മെല്ലെ. ൨

പടുവാം മൃഗമൊട്ടടുത്തു നിൽക്കം
പിടികിട്ടുംപടി രാഘവന്റെ നേരേ
ഉടനേയരികത്തണഞ്ഞു ദേവൻ
തടവാനും ചൊറിവാനുമായ് തുടങ്ങും. ൩

കളവുള്ള മൃഗം കുതിച്ചൊരല്പം
കളി കാട്ടിപ്പുനരൊട്ടു ദൂരെ മാറും
തെളിവോടഥ രാഘവൻ പതിഞ്ഞൊ-
ന്നൊളിവിൽച്ചെന്നു വിളിച്ചിണക്കി നിത്തും. ൪

ഇതുപോൽ വിളയാടിയാശ്രമം വി-
ട്ടതിദൂരത്തിലണഞ്ഞു രാമചന്ദ്രൻ
ഇതു കൈയിലകപ്പെടില്ലയെന്നോ-
ത്തിതിരേ സായകമൊന്നെടുത്തു വിട്ടാൻ. ൪

ശരമേററു മൃഗം ചടഞ്ഞുവീണി-
ട്ടൊരു രാത്രിഞ്ചരരൂപമായ് കരഞ്ഞു;
'ഒരു രാക്ഷസവീരനെന്നെ വെട്ടി-
ക്കരുതിക്കായ് ത്തുന്നിയുന്ന കഷ്ടമയ്യോ! ൫

അയി! സോദര! വേഗമോട്ടു നീ വ-
ന്നയിരേകീട്ടിഹ കാത്തുകൊൾക നമ്മെ';
പരിദേവനമാശു കേട്ടിവണ്ണം
പരിതാപം ജനകാത്മജയ്ക്കുയർന്നു. ൬

നടകൊള്ളുക വേഗമെന്നു ചേത-
സ്സിടറിക്കേണവളോതിടുന്ന നേരം
ഇതുകേട്ടിളകൊല്ല നീയിതെല്ലാം
ചതിയാണെന്നു പറഞ്ഞു ലക്ഷ്മണൻ താൻ. ൭

അതിനാലവളൊട്ടടങ്ങി വാഴാ-
തതിമാത്രം മിഴിനീരു വാർത്തു വാർത്ത്
നിലകെട്ടുരചെയ്തു സോദരൻ തൻ
തൊലിയെല്ലാം പൊളിയുംപ്രകാരമപ്പോൾ. ൮

ദയയെന്നതു തീരെയില്ല നിന്നാ-
ശയമോ കല്ലിനു തുല്യമോർത്തു കണ്ടാൽ
സഹജമേട്ടനെയിന്നു കണ്ണുകെട്ടി-
ക്കയമദ്ധ്യത്തിലിടാൻ മടിക്കമോ? നീ. ൧൦

"അനുജൻ മമ സാധു"വെന്നുകണ്ടാ-
ണനുയാനത്തിനു സമ്മതിച്ചതേട്ടൻ;
മനുവിൻെറ കുലേ പിറന്ന നീയെ-
ന്തിനു വംശം വഷളാക്കുവാനൊരുങ്ങി? ൧൧

ചതിയാൽ മമ കാന്തനെക്കടുക്കി-
ക്കഥ തീർത്തച്ചു മടങ്ങിയങ്ങു ചെൽവാൻ
ഭരതന്നൊരു പക്ഷപാതിയായ് നീ
കരുതിക്കൂട്ടിയിണങ്ങി വന്നതല്ലേ? ൧൨

രഘുനാഥന നാശമെത്തിയെന്നാൽ
സുഖമായെന്നെ നിനക്ക കൈക്കലാക്കാം.
അകതാരിലിതോൎത്തുവെങ്കിൽ ഞാന-
ബ്ഭഗവാനാണന്നക്രലയല്ലിതാക്കം. ൯൩

അവനായതു കേട്ടസഹ്യഭാവാൽ
ചെവിരണ്ടും നിജ കൈകൾകൊണ്ടു പൊത്തി
മുറപോലുരചെയ്തിതെന്തു? മൂഢേ!
കറയുണ്ടാവ്വതുമോ? ക്ഷിരിമ്പടത്തിൽ. ൯൪

ഇതുനാൾവരെയെന്റെ പൊറ തായോ-
ടെതിരായ് നിന്നെ നിനച്ചു കാട്ടിലും ഞാൻ
ഇനിമേൽ ഭരതന്റെ തള്ളയെപ്പോൽ
മനതാരിൽ കരുതാൻ പറഞ്ഞു തന്നു. ൯൫

ഉരചെയ്തതു പോരുമിന്നു കാട്ടിൽ-
തിരവാനായ് വേത[illegible]ായിട്ടുന്നിതാ ഞാൻ
കരളിൽ കരുതീട്ട വാഴ്ക നന്നായ്
വരുവാനുള്ളതു വന്നതന്നെ തീരും. ൯൬

പരുഷോക്തികളേവമോതി മായാ-
പുരുഷൻ പോയൊരു പാദമുദ്രനോക്കി
പുരുഷോത്തമനായ ലക്ഷ്മണൻ താൻ
പുരുചാഞ്ചല്യമൊടും നടന്നു മെല്ലേ. ൯൭

ഇതുതന്നെ നമുക്ക തക്കമെന്നോ-
ർത്തതി വേഗത്തൊടു ദുഷ്ടനാം ദശാസ്യൻ
യതിവേഷമെടുത്തു സീത താനേ
മടിഖേദാൽ മരുവുന്നിടത്തു ചെന്നു. ൯൮

ജടയും നെടുതായ താടിയും പൂ-
ണ്ടുടൽ മുച്ചൂടുമണിഞ്ഞു നല്ല ഭസ്മം
വടിമേലൊരു സഞ്ചി കെട്ടി ഞാത്തി-
ട്ടിടമേ കൈക്കഴിയിങ്കലങ്ങിടുക്കി. ൯൯

ജപമാല വലത്തുകൈയിലേന്തി-
ട്ടൊരുപക്കത്തു ചുരക്കുടുക്ക തൂക്കി
മൃദുവല്ക്കലമൊന്നുടുത്തു മേലേ
നെടുതായുള്ളൊരു കാവിമുണ്ടുമിട്ടു. ൧൦

ഖലനിങ്ങനെ കള്ളവേഷമാൎന്നി-
ട്ടഥ പാദകങ്ങരടിൽക്കരേറി മെല്ലേ
ഹര ശംകര നീലകണ്ഠ ശംഭോ!
പരിപാഹീതി പറഞ്ഞടുത്തു ചെന്നു. ൧൯

പണ്ണി നോക്കി നിരന്തരം മനോജ്ഞ-
പ്പിണി പൂണ്ടെത്തിയ കള്ളയോഗി തന്നെ
ഇണ്ണിയെന്നു നിനച്ചുകൊണ്ടു നല്ലാർ-
മണിയാം മൈഥിലി സല്ക്കരിച്ചിരുത്തി. ൨൦

മടവാർമുടിരത്നമാലികേ! മാം
വടിവോടിങ്ങനെ സല്ക്കരിച്ചു നീ താൻ
മടിയാതെ പറഞ്ഞിടാരെടോ! നി-
ന്നടയോരാരിഹ? വന്നു പാൎപ്പതെന്തു്?. ൨൧

ചതിയേറിയ ഭിക്ഷുവിന്റെ ചോദ്യം
സതിയാമൂഴികുമാരി കേട്ട നേരം
അതികൌതുകമാൎന്നുകൊണ്ടു ഹി ത്തേ
യതിയോടിത്തരമുത്തരം പറഞ്ഞാൾ. ൨൨

പൊളിയല്ലിതയോദ്ധ്യയിങ്കൽ മന്ന-
ന്നുളവായ് വന്നിതു നാലു നന്ദനന്മാർ
അതിലഗ്രജനെന്റെ ജീവനാഥൻ
മതിമാന്മാൎക്കൊരു മുമ്പനായ രാമൻ; ൨൩

പ്രിയസോദരനെപ്പിരിഞ്ഞിടാതി-
ങ്ങനുജൻ ലക്ഷ്മണനെന്നൊരാളുമുണ്ടു്;
മമ പേരിഹ സീതയെന്നു ചൊല്ലും
മരുവുന്നു ജനകാജ്ഞയാലെ ഞങ്ങൾ. ൨൪

കനിവോടു തളച്ചു തീൎത്തു കായും
കനിയും തിന്നു ഭവാനിരിക്കിലല്പം
മനുജേശ്വരപുത്രർ വേട്ടയാടി-
ട്ടിനിയിപ്പോളിഹ വന്നുചേരുമല്ലോ. ൨൫

അതുകേട്ടവളോടുരച്ചു പാരം
കുതുകത്താൽ കുഹനായതീന്ദ്രനേവം;
മതിനേർമുഖി! ഞാൻ നിനക്കു നേരേ
ഹിതമായുള്ളതു കേൾക്കിലിന്നു ചൊല്ലാം. ൨൬

അതിസുന്ദരിയാണു നീ മനോജ്ഞേ!
രതിപോലും തവ ദാസിയായിരിക്കും;
പുതുയൌവനമോടിയേ യിവണ്ണം
പതിവായ് കാട്ടിലിരുന്നു കൈവിടേണ്ടാ. ൨൯

അതുതന്നെയുമല്ല കാനനത്തിൽ
ചതിയേറീടുമരക്കരുണ്ടനേകം
മുതിരും ചില ദുഷ്ടജന്തുജാതം
സതിയാം നീയൊരു സാധുശീലയല്ലോ. ൩൦

മുനിവേഷമെടുത്ത നിന്റെ കാന്തൻ
നിരൂപിച്ചാലൊരു നിർഗ്ഗുണൻ ഇണജ്ഞേ!
അവനെന്തു നരാഗഭേദമിപ്പോ-
ളളവേകാമകലാവിഘാതലോലൻ. ൩൧

അലസാതിനിയെന്റെ കൂടെ വന്നാൽ
പലഭോഗങ്ങളുമിച്ഛപോൽ ഭുജിക്കാം
ബലമുള്ള ദശാസ്യനേഷ ഞാനി-
യുലകം മൂന്നിലുമൊച്ച പൂണ്ട വീരൻ. ൩൨

ഇതുകേട്ടവളൊന്നു ഞെട്ടി വല്ലാ-
തിടിവാളേററപോലെയമ്പരന്നാൾ;
കടുകോപമിയന്നുരച്ചു പിന്നെ-
"മുടിയാൻ കാലമടുത്തെടോ! നിനക്കും." ൩൩

രജനീചരചക്രവർത്തിയപ്പോൾ
സ്വശരീരത്തെ വെളിപ്പെടുത്തി വേഗം
മറിമാൻമിഴിയാളെയക്ഷണത്തിൽ
തറയോടും ബത ചൂഴ്ന്നെടുത്തു ക്രൂരൻ. ൩൪

മലമങ്കയുമീശനും വസിക്കും
മലയമ്മാനകളിച്ച വീരനുണ്ടോ
മലയാതവളെ ധരിത്രിയോടും
ചലനം ചെയ്യുവതിന്നു കൈക്കുഴപ്പം. ൩൫

ഒരു ഭൃത്യരുമങ്ങറിഞ്ഞു ചെന്നി-
ട്ടെതിരിട്ടീടരുതെന്നു കണ്ടു ചിത്തേ
വിരവോടഥ വാനിലൂടെ ലങ്കാ-
പുരിയെപ്പാർത്തു കുതിച്ചു പാഞ്ഞു പാപൻ. ൩൬

ജനകാത്മജയേറിയോരു ഖേദം,
മനതാരിൽസ്സഹിയായ്കകൊണ്ടു പിന്നെ
ജലത്രപമൊട്ടും വെളിക്കു തൂകി
മുറയിട്ടിങ്ങനെ പേടിയോടു ഗാഢം. ൩൭

കണവാ! പുനരെങ്ങു പോയിരിക്ക-
ന്നിണയാമെന്നെയുമീവിധം വെടിഞ്ഞു്
തുണയായൊരു തമ്പിയും വെറുത്താ-
നണയത്താരിനിയെന്റെ രക്ഷ ചെയ്വാൻ. ൩൮

വലവെച്ചതിൽ വന്നകപ്പെട്ടപ്പോൾ
മലവേടൻവരവോൎത്തു സംഭ്രമത്താൽ
നിലവിട്ടിളകും മൃഗേക്ഷണത്തിൻ
തുലയാളും മിഴിയാളിവണ്ണമെല്ലാം. ൩൯

നെട്ടുവീർപ്പോട്ടു കേഴുമൊച്ച കേട്ടി-
ട്ടടനങ്ങെത്തി ജടായു കങ്കരാജൻ
തടയിട്ടു ദശാനനന്നു തമ്മിൽ
പൊരുതാർ വാശി വിടാതെ രണ്ടുപേരും. [യുഗ്മകം.] ൪൦

തുരഗങ്ങളെയും നിശാചരൻ തൻ
രഥവും തച്ചു തകൎത്തു പക്ഷിരാജൻ
മുഖമൊക്കെയുമുള്ളിമാന്തി, യൂക്കൻ-
നഖവുംവാച്ചഥ യാത്രയും മുടക്കി. ൪൧

മുഷിയുന്നൊരു രാക്ഷസേന്ദ്രനപ്പോൾ
വിഷമിച്ചങ്ങനെ നിന്നൊരല്പനേരം
വൃഷഭദ്ധ്വജനേകിയോരു വാളാൽ
കഷണിച്ചാൻ കഴുകന്റെ പക്ഷയുഗ്മം. ൪൨

വെറിയേറിയൊരദ്ദശാസ്യനപ്പോൾ
മറിമാൻകണ്ണിയെ മററു തേരിലേററി
കുറതീൎന്നുടനേ തിരിച്ചു തെക്കോ-
ട്ടറിയാനാക്രമിടം കൊടുത്തിടാതേ. ൪൩

വഴിയിൽപ്പുനരൃശ്യമൂകശൈല-
ച്ചുഴിയിൽക്കണ്ടു കപീന്ദ്രരഞ്ചുപേരേ
കിഴിയാക്കിയ ഭൂഷണം മടുത്തു-
മൊഴിയാളുഴിയിലോട്ടെറിഞ്ഞു പോയാൾ. ൪൪

അവനികഥയൊന്നുമേ ധരിക്കാ-
തവനീപുത്രിയൊടും ഗമിച്ചു ശീഘ്രം
പുരുഭൂതി നിറഞ്ഞിടുന്ന ലങ്കാ-
പുരിയിൽച്ചെന്നു കൃതാർത്ഥനായിരുന്നാൻ. ൪൫

അവനൻപൊടശോകവൃക്ഷവാടീ-
നടുവത്തുള്ളൊരു ശിംശപയ്ക്കടുക്കൽ
അവളെബ്ഭദ്രം കൊണ്ടുപോയി വച്ചാ-
നനലസ്തംഭനമാം മരുന്നു പോലെ. ൪൬

പരദേവതയെ പ്രതിഷ്ഠചെയ്വൂ
പുരുഷാർത്ഥത്തിനുവേണ്ടി മാനവന്മാർ
ദശകണ്ഠനമന്ത്യമാം പുമർത്ഥം
വശമാക്കാൻ കുടിവച്ചു ദേവിതന്നെ. ൪൭

കപടകലയേ വധിച്ചു പിന്നെ-
ത്തിരിയെത്തന്റെ തപോവനത്തിലേക്കായ്
രഘുപുംഗവനാശു ചേർന്നിടുമ്പോ-
ളെതിരേ ലക്ഷ്മണനങ്ങു ചെന്നു കണ്ടാൻ. ൪൮

ജനകാത്മജയെത്തനിച്ചിരുത്തി-
ട്ടനുജൻ പോന്നതബദ്ധമെന്നു ചൊല്ലി
ഇനിയെങ്കിലുമാശു പോക നാമെ-
ന്നനുശോചിച്ചുടനാശ്രമം ഗമിച്ചാൻ. ൪൯

അരുണാധരിതന്നെയങ്ങു കാണാ-
ഞ്ഞരുണാംഭോരുഹനേത്രനായ രാമൻ
ശരണാഗതരക്ഷണം നടത്തും
കരുണാമൂർത്തി കരഞ്ഞിടാൻ തുടങ്ങീ. ൫൦

ദയിതേ! പുനരെങ്ങു പോയെടോ! നീ
യയി! തേ ഞാനപരാധമെന്തു ചെയ്തു?
മയി തെല്ലനുകമ്പ തോന്നിയുള്ളിൽ
പൊയിതേറാതരികത്തു വാ മനോജ്ഞേ. ൫൧

അരനാഴിക വേർപിരിഞ്ഞിരിപ്പാ-
നരുതാഞ്ഞിട്ടു വനത്തിൽ വന്നു പാർക്കും
അരവിന്ദവിലോചനേ! നിനക്കീ-
വിരഹത്തിങ്കലൊരാശയെന്നു വന്നു?. ൫൨

ചതിയുള്ളൊരു മാനിനെപ്പിടിപ്പാ-
നതിവേഗമൊടോട്ടു പോയിരുന്നോരി ഞാൻ
അതിനെത്തവ കൊണ്ടുതന്നിടാഞ്ഞി-
ട്ടതികോപത്തൊടു നീയൊളിച്ചതല്ലേ? ൩൨

മതിബിംബമതിങ്കലേക്കുരംഗം
കൊതി തീരുംപടി കൊണ്ടുവന്നു നൽകാം
അതിനും ക്ഷമ തോൽവിയിങ്കല്ലടോ! വെൺ-
മതി വെല്ലും ദൃഢമെന്നു നിൻമുഖത്തെ. ൩൪

മുറയിട്ടിതുപോലെ രാമനും തൻ-
പിറകേ തമ്പിയുമായ് തിരിച്ചു പിന്നെ
മറിമാൻമിഴി പോയ മാൎഗ്ഗമേതെ-
ന്നറിവാനായി വനത്തിലൂടെ മെല്ലേ. ൩൫

വഴിമേലവർ കണ്ടുകണ്ടു പോകും
മൊഴിയാപ്രാണികളോടു രാമചന്ദ്രൻ
പൊഴിയുന്നൊരു കണ്ണുനീർ തുടച്ചും
വഴിയാംവണ്ണമിദം പറഞ്ഞു കേണാൻ. ൩൬

പരമാർത്തമയൂര! നല്ല താളി-
പ്പനയേ! നിൻകലപോലെ കേശഭാരം
പരിചോടു വഹിച്ചൊരുത്തിയീ നി-
ന്നരികിൽക്കൂടി വരുന്നതിന്നു കണ്ടോ? ൩൭

അളിയേ! തവ ശോഭ പോലെ നെററി-
ക്കളകം നല്ലൊരു മാലയായണിഞ്ഞു്
ഒഴിയാതിതിലേ ഗമിച്ചിതോ? പൂ-
ങ്കുഴലാളാകിയൊരുത്തിയിന്നലിപ്പോൾ. ൩൮

ഒളിയാന്നൊരു താമരേ! വൃഥാ നീ
പൊളിയോതീടരുതേ മുഖത്തു നോക്കി
തവ കാന്തികളൊക്കെയും മുഖത്താൽ
കവരും കാമിനിയീവഴിക്കു വന്നോ?. ൩൯

അയി! തേ കുശലം കഥിക്കെടോ! പൂ-
ക്കയിതേ! വസ്തുത ഞങ്ങളോടു നേരേ
മൃദുനാസിക നിന്റെ മൊട്ടിനൊപ്പം
മുതിരും മാനിനി വന്നിതോ? സമീപേ. ൪൦

കളവോതരുതിന്നു ചക്രവാക-
ദ്വിജമേ! നിൻ വടിവൊത്തു മാറിടത്തിൽ
കചമണ്ഡലമുള്ള മങ്കയാളീ
വഴിയേ പോയതു നീയറിഞ്ഞതില്ലേ? ൩൧

പുരുവിക്രമ സിംഹരാജ! നീയെ-
ന്തുരിയാടാതെ മിഴിച്ചു നിന്നിടുന്നു?
ഇട നിന്നൊടു തുല്യമായ് ചുരുങ്ങീ-
ട്ടിതിലേ പൂങ്കുഴലാളൊരുത്തി പോയോ? ൩൨

പിടിയോടു പിരിഞ്ഞിരിക്കമൂലം
നെടുവീർപ്പിട്ടു നടന്നിടും കരീന്ദ്ര!
മടിയാതുരചെയ്ക നിന്റെ ചാരേ
മടവാർമൌലിയൊരുത്തി വന്നതുണ്ടോ? ൩൩

പൊടിയാടുക പിന്നെയാട്ടെടോ! നീ
ചൊടി ചെമ്പിച്ചൊരു സത്വവേദിയല്ലേ?
തുട നല്ല കരക്കമൊന്നവാംക്ക
ളുടയാളം നനിയുള്ള നിൻ കരംപോൽ. ൩൪

അഴകേറിയൊരന്നമേ! നിനക്കീ-
നടയെപ്പണ്ടു പറഞ്ഞു തന്നൊരുത്തി
ഗുരുദക്ഷിണ വാങ്ങുവാനിദാനീ-
മിഹ വന്നേച്ചവൾ പിന്നെയെങ്ങു പോയീ? ൩൫

കുയിലേ! പറകിന്നൊരുത്തിയീ നി-
ന്നയലത്തൂടെ നടന്നു പോയതുണ്ടോ?
അവൾതാനുപദേശമേകി മുന്നം
തവ ചാരുസ്വരമായതോർമ്മയില്ലേ? ൩൬

വിരിയും മലർ ചൂടിയഗ്രഭാഗേ
തളിരും തണ്ടു മിടയ്ക്കിടയ്ക്കു വീശി
മുകുളങ്ങളുമേന്തിയിങ്ങുലഞ്ഞാ-
ലതയെങ്ങോട്ടു ഗമിച്ചശോകമേ! ചോൽ. ൩൭

പുഴയിൽ കളിയാടുവാൻ പുരാ മീൻ-
മിഴിയാളെന്നെയൊഴിഞ്ഞു പോവതില്ലാ;
പതിവായതു താഴ്ത്തി വച്ചിദാനീ-
മതിലേക്കായവളാഗ്രഹിക്കയില്ലാ. ൩൮

ഇര തെണ്ടി വയററിന്നേ നിറപ്പാൻ
വനമദ്ധ്യങ്ങളിൽ വാടകൊണ്ടടുക്കും
ചില ദുഷ്ടമൃഗൌഘമുണ്ടതിന്നെൻ
തരളാപാംഗിയെ ഹിംസ ചെയ്തുപോയോ? ൩൯

അഥവാ! നരജാതിയെ ബ്ഭുജിപ്പാൻ
കൊതിയേറീടുമരക്കരുണ്ടു കാട്ടിൽ
അവരെന്നുടെ കാന്തയെപ്പിടിച്ചി-
ട്ടവമാനിച്ചു വധിച്ചു തിന്നിരിക്കാം. ൪൦

അധുനാ മമ താതനേ നമിക്കു-
ന്നതിനായ് വിണ്ണിനു നീ ഗമിച്ചതെങ്കിൽ
തവബുദ്ധിയിതോൎക്കിലെത്ര മോശം?
ധവനേ വിട്ടതു നീതിയല്ല ബാലേ! ൪൧

ഗുരുകല്പിതമാമരണ്യവാസം
ശരിയായിന്നിയൊരാണ്ടു കൂടിയുണ്ട്;
ഇതു മിച്ചമിരിക്കെ നീയൊഴിഞ്ഞാ-
ലതിസാമൎത്ഥ്യമതേവരും പഴിക്കും. ൪൨

കളിയായൊരു നാളിൽ മണ്ണുരുട്ടി-
ക്കവളം നീ മമ താതനേകിയപ്പോൾ
ഒരു ദിവ്യശരീരമോടുമച്ഛൻ
തവ ചാരത്തെഴുന്നള്ളി വാങ്ങിയല്ലോ. ൪൩

അതിനാൽ നൃപതിക്കു നിന്റെ മേലു-
ണ്ടതിവാത്സല്യമിതന്നു ഞാനറിഞ്ഞു
അധുനാ നികടേ ഗമിക്കിലച്ഛ-
ന്നതിലും കൌതുകമേറിയേക്കുമുള്ളിൽ. ൪൪

ഹിതമായതുകൊണ്ടു വാനിലും നി-
ന്നരികത്തെന്നെയുമാനയിപ്പതിന്നായ്
ഒരു നല്ല ശുപാൎശചെയ്തിടെടോ നീ;
ഭരതൻ മേലിലുമൂഴിയെ ബ്ഭരിക്കും. ൪൫

രാഗാനുബന്ധമതിയായി വളൎന്നിരുന്ന
രാകാശശാങ്കമുഖിയോടു പിരിഞ്ഞമൂലം
ശോകാന്തരങ്ങളിൽ വലഞ്ഞിതുപോലെ രാമൻ;
മാഴ്കാത്തതാരു? ഭുവി മാനുഷജാതിയിങ്കൽ. ൪൬

കന്നൽക്കണ്ണിയെ വേർപിരിഞ്ഞുഴലുമ
ശ്രീരാമനും കാട്ടില-
ങ്ങന്വേഷിച്ചു നടന്നപോതനുജനും
ധൈര്യം വെടിഞ്ഞു തുലോം
നന്നായിക്കഥ കണ്ടപോലെ കഥനം
ചെയ്തോരു വാല്മീകിതാൻ
മന്നിൽദ്ധീരനഹോ തദീയഹൃദയം
പാർത്താൽ കരിങ്കല്ലുപോൽ. ൯

സീതാവിരഹം പത്താംസർഗ്ഗം സമാപ്തം.

---

# പതിനൊന്നാം സർഗ്ഗം.

---

മുത്തണിഞ്ഞ മുലയാളൊടു വേർപെ-
ട്ടത്തലേറി നരപാലസുതന്മാർ
ഇത്തരം വ്യസനമാർന്നു വിലപി-
ച്ചിത്തിരിസ്ഥലവുമങ്ങു കഴിഞ്ഞു. ൧

കററവാർകുഴലിയെബ്ബത കാണാ-
ഞ്ഞുററുനോക്കിയവിടങ്ങളിൽ വീണ്ടും
ചെററു ദൂരമണയുന്നൊരു നേര
ത്തൊററ കിട്ടിയിതു ദൈവനിയോഗാൽ. ൨

മല്ലുവെച്ചു മദമേറുമരക്കൻ
തല്ലുകൊണ്ടു തനുവൊന്നു തകർന്ന്
എല്ലൊടിഞ്ഞു ചിറകററ ജടായു-
സ്സല്ലസിച്ചിതെതിരേ വഴിമദ്ധ്യേ. ൩

കണ്ടനേരമവനേ നിജ ചിത്തേ
രണ്ടിരട്ടിയുളവായി വിഷാദം
അണ്ടർ കൂപ്പുമരശൻ ബത! ചോദി-
ച്ചിണ്ടലെന്തിതിടപെട്ടു? ജടായോ!. ൪

കൂറെഴുന്ന ഭഗവാനുടെയുൾത്താ-
രൂറിയുള്ളൊരനുയോഗവിശേഷാൽ
നീററി മന്ദമണയുന്നുയിരോട-
ങ്ങൊരു വാക്കവനിവണ്ണമുരച്ചാൻ. ൫

ചാണുവിട്ടിവിടെനിന്നൊഴുന്നേല്പാൻ
ത്രാണിയില്ലടിയനെൻ ഭഗവാനേ!
കാണിനേരമുടൽ കണ്ടു മരിപ്പാ-
നാണിയായതിഹ മാമകപുണ്യം. ൬

ദുഷ്ടനാകുമൊരു രാവണനങ്ങേ-
ക്കിഷ്ടമുള്ള മിഥിലാത്മജതന്നെ
കട്ടുകൊണ്ടു നടകൊണ്ടതറിഞ്ഞി-
ട്ടൊട്ടു നേർത്തടിയനങ്ങമർ ചെയ്തേൻ. ൭

കോളു കണ്ടു വിഷമിച്ചവനപ്പോൾ
വാളു കൊണ്ടു ചിറകും മമ വെട്ടി;
കേളിയുള്ള ഭഗവാനൊടിതോതു-
ന്നോളമിങ്ങുയിരു ദേവിയുമേകി. ൮

പ്രാണവേദന സഹിക്കരുതയ്യോ!
കാണി നേരവുമെനിക്കു ദയാലോ!
ക്ഷീണനായൊരടിയന്റെ ശരീരം
പാണികൊണ്ടിഹ തലോടുകവേണം. ൯

രാമദേവനുടനേ നിജഭക്ത-
ന്റാമയങ്ങളഖിലം കളവാനായ്
പ്രേമപൂർവ്വമുടൽ തൊട്ടു തലോടി-
ക്കെമെനാമവനു സൽഗ്ഗതി നല്കി. ൧൦

കട്ടു ക്രൂട്ടിയവരശ്ശവമപ്പോൾ
ചുട്ടെരിച്ചു ചുടലക്രിയ ചെയ്താർ;
ഇഷ്ടമോടു നിജദാസനു മോക്ഷം
കിട്ടുകെന്നുമരുൾചെയ്തിതു നാഥൻ. ൧൧

സ്വാന്തകാര്യമതിലേറ്റു മുഷിർത്തോ-
ക്കെന്തുമേകണമിതുത്തമധർമ്മം
ഇജ്ജനങ്ങളതുകണ്ടു പഠിപ്പാ-
നജ്ജഡത്തെയെരിചെയ്തു ദേവൻ. ൧൨

ദേഹമൂഴിയിലിതെന്നു മിരിക്കാ,
മോഹമെന്തിനു? ശരീരമിതിങ്കൽ,
സ്നേഹമോടൊരുവനന്യനുവേണ്ടി-
സ്സാഹസം തുടരുകിൽഗ്ഗതിയുണ്ടാം. ൧൩

രാമചന്ദ്രനവളെത്തിരവാനായ്
പ്രേമമേറുമൊരു സോദരനോടും
ആ മഹാടവിയിൽ നിന്നഥ തെക്കോ-
ട്ടാമയത്തൊടു നടന്നിതു ദൂരെ. ൫൪

പൊക്കമുള്ളൊരു മലഞ്ചരുവേ താൻ
വെക്കമെങ്ങടിയിരുന്നിടുമപ്പോൾ
തക്കമോൎത്തനുജനെപ്പിടികൂടി-
ക്കൈക്കലാക്കി നടകൊള്ളുവതിന്നായ്. ൫൫

നീലമാമലയൊടൊത്ത വപുസ്സാ-
ന്നോലി പോലെയലറീട്ടതിഘോരം
ജോടിചേൎന്ന മുല തമ്മിലടിപ്പി-
ച്ചോടിയൂക്കൊടുമയോമുഖി ചെന്നാൾ. [യുഗ്മകം.] ൫൬

കണ്ടു രാക്ഷസിയെ വൻപൊടു കോപം
പൂണ്ടു തൻ ചുരികയൂരി കുമാരൻ;
പണ്ടു ശൂൎപ്പണഖയെന്നതു പോലീ-
ത്തണ്ടുതപ്പിയുടനേ നടകൊണ്ടാൾ. ൫൭

നിന്നിടുന്ന കഴവിൽത്തനിയേ താൻ
ചെന്നുകേറുമവിവേകികളെല്ലാം
എന്നപോലെ രഘുവീരസമീപേ
ചെന്നു ചാടിയൊരവൾക്കു പിണഞ്ഞു. ൫൮

കാമവേദന പൊറായ്കിലുമുള്ളം
സീമവിട്ടു ചലിയാതെയിരിപ്പാൻ
ക്ഷേമമേറുവതിതാഗ്രഹമുള്ളോ-
രേവരും കരുതി വാഴ്കിൽ നന്നാം. ൫൯

ക്രൌഞ്ചമെന്നു പറയുന്നൊരു കാട്ടിൽ
സഞ്ചരിച്ചവിടെനിന്നിവർ പിന്നേ
ചഞ്ചലാക്ഷിയെ രുജാ തിരയുമ്പോൾ
വൻചതിക്കവിടെയും വഴി വീണു. ൬൦

ആദിശേഷനെതിരാമിരുകൈകൊ-
ണ്ടാദിനേശകുലജാതരെ വേഗാൽ
സാദരിഞ്ഞിടുവതിന്നു തടുത്താ-
നുതിവീൎത്ത തനുവുള്ള കബന്ധൻ. ൬൧

യാത്ര മുട്ടിയതുമൂലമവർക്കാ
മാത്രയിങ്കലുളവായ് തരളത്വം;
കത്തി വച്ചുടൻ കരങ്ങളറുത്ത-
ച്ചിത്തവിഭ്രമമൊഴിച്ചിതു വേഗാൽ. ൧൧

ആർപ്പെടുന്ന വകയെപ്പിടികൂടി-
സ്സാപ്പിടേണ്ടിയ കരങ്ങളെയേവം
താപ്പു കണ്ടു കഷണിച്ചു കരുത്തിൻ
മൂപ്പുകാട്ടിയവരോടവനോതി. ൧൨

ഊക്കെഴുന്ന മമ കൈകൾ മുറിപ്പാൻ
തക്കപോലിവിടെ വല്ലവനേവൻ
അക്കണക്കരികിൽ വന്നവരെങ്കിൽ
തർക്കമില്ലവരെ ഞാനിഹ കൂപ്പാം. ൧൩

അഷ്ടവക്രമുനിതന്നുടെ ശാപാൽ
ഭ്രഷ്ടനായൊരു നിശാചരനായ് ഞാൻ,
ഭ്രഷ്ടവന്നതുനിമിത്തമൊരുന്നാൾ
മുഷ്ടിയുദ്ധമമരേശനൊടേറ്റൻ. ൧൪

ഇന്ദ്രനെൻ തലയറുക്കിലുമെന്തോ?
വന്നതില്ല മൃതിയെന്നതുമൂലം
അന്നു കുക്ഷിയിലെനിക്കൊരു വായും
തന്നു കൈകളെയുമിങ്ങിനെ നീട്ടി. ൧൫

കോപമോടു മുനിയാദ്യമെനിക്ക-
ശ്ശാപമിട്ടു പിറകേ കനിവോടും
ത്വൽക്കരങ്ങളെയറുത്തിനി രാമൻ
നീക്കുമീ വ്യഥകളെന്നരുൾചെയ്താൻ. ൧൬

കണ്ടു മട്ടിനിതെനിക്കു മുനീന്ദ്രൻ
പണ്ടു ചൊല്ലിയതു പോലെ, ഭവാന്മാർ
രണ്ടുപേരിലൊരുവൻ മുനിവേഷം
പൂണ്ട രാമനനുജൻ ദൃഢമന്യൻ. ൧൭

കഷ്ടമിങ്ങു കൊടുതായൊരു കാട്ടിൽ-
പട്ടിണിക്കുമിടയായി വലഞ്ഞേൻ;
വിഷ്ടപേശ്വര! ഭവൽകൃപയാലേ
നഷ്ടമായി നരകം നരകാരേ!. ൧൮

എന്നുരച്ചുയിർ വെടിഞ്ഞു കബന്ധൻ
പിന്നെ രാമ,നവനുള്ളൊരു ഗാത്രം
അന്നിലത്തു ചിത ക്രൂട്ടിയെരിച്ചാ-
നന്നവന്നു ഗതി കിട്ടുവതിന്നായ്. ൩൦

നന്മ നൾകുവതിന്നായ് മൃതദേഹം
ചിന്മയൻ ചുട്ടകയാലത്തുനേരം
കന്മഷങ്ങളെയൊഴിഞ്ഞൊരു യക്ഷൻ
സമ്മദത്തൊടിതുപോലുരിയിച്ചാൻ. ൩൧

മങ്ങലൊന്നുമണയാതെ ലഭിക്കും
മംഗലാംഗിയെ നിനക്കു മഹാത്മൻ!
ഇങ്ങടുത്തൊരു തപോവനമുണ്ടി-
ന്നങ്ങുചെല്ലിലറിയാം പരമാർത്ഥം. ൩൨

പുണ്യവാനവനുണർത്തിയിവണ്ണം
വിണ്ണിലേക്കു നടകൊണ്ടൊരു ശേഷം
ദണ്ഡമാർന്ന ഹൃദി പങ്ക്തിരഥൻതൻ
കണ്ണിലുണ്ണികൾ തിരിച്ചവിടന്നും. ൩൩

പിന്നെയങ്ങു പല കാഴ്ചകളോടേ
കണ്ണിണയ്ക്കു കുതുകത്തെ വളർത്തും
പർണ്ണശാലയുമതിങ്കലിരിക്കും
തന്നാപിയാളെയുമടുത്തവർ കണ്ടാർ. ൩൪

നിഷ്ഠയേറുമവൾ രാഘവപാദം
തൊട്ടുവീണു തൊഴുതിട്ടെഴുന്നേറ്റ്
തുഷ്ടി പൂണ്ടു മൃദുവായ പുലിത്തോ-
ലിട്ടിരിപ്പതിനവർക്കു കൊടുത്താൾ. ൩൫

രാമചന്ദ്രനതിലൻപൊടിരുന്നാൻ;
സീമയറ്റ കവിയും കുതുകത്താൽ
വെട്ടിവേരുമുതലായവയർച്ചി-
ച്ചൊട്ടുനേരമവളാദരവോടേ. ൩൬

രാമഭദ്രനവളോടഥ ചോദി-
ച്ചാമയത്തൊടു, "നിനക്കു മനോജ്ഞേ!
സീതയിന്നവഴിയാണു ഗമിച്ചെ-
ന്നോർത്തുവാൻ തെളിവു വല്ലതുമുണ്ടോ"? ൩൭

ചോദ്യമപ്പൊഴുശബരി കേട്ടിദമപ്പോ-
ളാദ്യനാകുമവനോടറിയിച്ചാൾ,
"കാതരാക്ഷി ജനകാത്മജതന്നെ
യാതുധാനപതി കൊണ്ടു കടന്നു. ൩൮

ലങ്കയിങ്കലവളെദ്ദശകണ്ഠൻ
ശങ്കവിട്ടു കുടിവച്ചതികണ്ഠൻ;
സങ്കടത്തൊടുഴറുന്നിതു പൊൽപ്പൂ-
മങ്കയാളവിടെ നിന്നെ നിനച്ചു. ൩൯

തുല്യ കിട്ടി ഗുരുവിന്റെ കടാക്ഷം
സല്പമുള്ളതു നിമിത്തമെനിക്കും
ചില്പുമാനിഹ ഭവാനിനിയെന്നെ
തല്പദത്തൊടണവാനരുളേണം. ൪൦

തെല്ലുദൂരമിവിടന്നു നടന്നാൽ
ചെല്ലുമങ്ങൊരു നദീനികടത്തിൽ,
അല്ലൽ തീരുമതിനക്കരെ മേവും
നല്ലനായ കപിയോടിടപെട്ടാൽ." ൪൧

ഭക്തികൊണ്ടു തളരാതൊരു യോഗ-
വ്യക്തിയുള്ളവളുരച്ചൊരു വാക്കാൽ
യുക്തിയോതിയുടനേ ശബരിക്കായ്
മുക്തിനൽകി മുകിൽവൎണ്ണനുദാരൻ. ൪൨

മീനനേർമിഴി മൊഴിഞ്ഞതു കേട്ട-
ജ്ജാനകീപതി സഹോദരനോടും
മാനമുള്ള കപിയെത്തിരവാനായ്
മാനസേ കനിവൊടും നടകൊണ്ടാൻ. ൪൩

പമ്പയെന്നു ഭുവനങ്ങളിലെല്ലാം
വൻപിയന്നു പുകഴും പുഴതന്റെ
മുൻപിലെത്തിയവരായതുനേര-
ത്തിമ്പമേറെയുളവായി മനസ്സിൽ. ൪൪

ചേക്കവെച്ച ചെറുപക്ഷികളെക്കൊ-
ണ്ടാകയും ബഹുമനോജ്ഞതകോലും
വക്കിലിങ്ങു വരിവച്ചു നിരപ്പേ
പൊക്കമേറിയ കരിമ്പന കണ്ടു. ൪൫

തേക്കു വീട്ടി കുളമാന്തട യേറെ-
പ്പൊക്കമുള്ളിലവു പാതിരി കമ്പിളം
നല്ലുടമ്പകിലറന്തലിതെല്ലാ-
മുറംകരുതൂഹലമിയന്നവർ കണ്ടാർ. ൪൬

വാകയും വലിയ നെല്ലികൾ വേപ്പും
താന്നിയാഞ്ഞിലിയിലിപ്പമരങ്ങൾ
ഇക്കണക്കു പലമാതിരിവൃക്ഷം
വക്കിലൊക്കെയുരടിച്ചിഹ നിന്നു. ൪൭

നല്ലെരുക്കരെള്ളിയുംകൊട്ടവേലി
ചെത്തിയും തുളസിയും പലമട്ടിൽ
ചെമ്പരത്തി പനിനീർച്ചെടിവർഗ്ഗം
മററുമീവകകൾ കണ്ടു വനത്തിൽ. ൪൮

പിച്ചി മുന്തിരികൾ മുല്ലകളെല്ലാം
മെച്ചമായമൃതുവള്ളി പടോലം
മററനേകവിധമായ് തരുവെല്ലാം
ചുററുമാലതകളും ബഹു കണ്ടാർ. ൪൯

അത്തിയിത്തിയരയാലൊടു പേരാൽ
മുത്തിൾ നല്ല കരയാമ്പു വയമ്പും
കണ്ടകാരി നറുനീണ്ടി കുരണ്ടി
കണ്ടുപോൽ പല മരുന്നുകളേവം. ൫൦

ഈററയും മുളകൾ നായ്ങ്കണയെല്ലാം
മാറിമാറിയവിടങ്ങളിലുണ്ടു്
കേറിനിന്നു ഹരിണങ്ങൾ ഭുജിപ്പാ-
നേറെയുണ്ടിളയ നല്ല തൃണങ്ങൾ. ൫൧

കണ്ടകാട്ടുകളിലൊക്കെയലഞ്ഞും-
കൊണ്ടു കൊമ്പുകളൊടിച്ചു ചവച്ചും
മണ്ണു കോരി മുതുകത്തു ചൊരിഞ്ഞും
പൊണ്ണരായ കരിവീരർ നടന്നു. ൫൨

അമ്പിളിക്കലകൾ പോലെ വളഞ്ഞ-
കൊമ്പുമേന്തി മഹിഷങ്ങടെ പററം
വൻപെഴുന്ന തലവെററ പുറക്കൽ
കമ്പമററു കളിയാടി നടന്നു. ൫൩

ഒന്നിനോടു കലഹിപ്പതിന്നാരാൻ
ചെന്നവെങ്കിലവനെക്കൊല ചെയ്വാൻ
കോട്ടമറ്റൊഴുമുശിപ്പൊടു ചെന്നായ്-
ക്കൂട്ടവും പലതു ചുററി നടന്നു. ൧൪

തേററകൊണ്ടു കുഴിമാന്തിയതിങ്കേ-
ന്നാററയുള്ള ചില കന്ദമെടുത്തു്
മൂക്കമുട്ടെ രുചിയോടു ഭുജിക്കും
കാട്ടുപന്നികൾ കളിച്ചു നടന്നു.. ൧൫

ചത്തു ചീഞ്ഞ ശവമെന്നതിലിഷ്ടം
മെത്തിയങ്ങുടൽ കൊഴുത്തുമുഴുത്തു്
ചീർത്തുചീർത്തു പുലിയും കടുവായും
പാർത്തുപാർത്തു നെടുനീളെയലഞ്ഞു, ൧൬

ചാണിയിങ്കൽ മുന കൂർത്തുടലിൽക്കൂ-
രാണിപോലരിയമുള്ളുകളേന്തി •
കാണുമാറു വെളിയിൽത്തലനീട്ടി-
ത്താണിരുന്നു പലമാതിരി മുള്ളൻ. ൧൭

വാലുടക്കി വലുതാം മുളമുള്ളേൽ
മാലനേകമുളവായതിനാലെ
ബാലവെഞ്ചമരിമാനുകളെല്ലാം
കാലുറച്ചവിടെ നിന്നു കരഞ്ഞു. ൧൮

നല്ലിളംകറുക നോക്കി നടക്കും
വല്ലതും ചിലതിടയ്ക്കു ചവയ്ക്കും
തെല്ലു നാദമരികത്തണയുമ്പോൾ
കല്ലുപോലതിനെയോർത്തിഹ നിൽക്കും. ൧൯

ഒന്നു മിന്നുമവിടന്നതി വേഗാൽ
ചെന്നു വേറെയൊരു ദിക്കിലുറയ്ക്കും
മാനമോടവയവങ്ങളിൽ നക്കും
മാനുമട്ടിശി പലേവിധമുണ്ടു്. [യുഗ്മകം] ൨൦

ഇന്നിയും ബഹു മൃഗങ്ങൾ വസിക്കു-
ന്നന്നിലത്തുയരമുള്ള മരത്തിൽ
ചെന്നിരുന്നു ചില കായ്കനി കൊത്തി-
ത്തിന്നിരുന്നു പല പക്ഷികുലങ്ങൾ. • ൨൧

നട്ടമങ്ങനെ വളൎന്ന വനം-
മുട്ടെ നില്പൊരു തരുക്കളിലെല്ലാം
കെട്ടിഞാന്നു മരണത്തിനു ചെന്നേ-
ല്പ്പിട്ടപോലെ കടവാതൽ കിടന്നു. ൩൨

അന്തരാളജനനത്തെയൊഴിപ്പാ-
നന്തരംഗമതിലോൎത്തിഹ വവ്വാൽ
വൻതപസ്സൊടു വനേ തലകീഴായ്-
ത്തൂങ്ങിയിങ്ങനെ കിടക്കുകയല്ലീ? ൩൩

വൻപുക്രുട്ടമിലവിൽച്ചെറുസൂചി-
ക്കമ്പിൽ വാണിഹ പരുന്തുകളെല്ലാം
വൻപു കാട്ടി മിഴിയിട്ടു ചുഴററും
വെമ്പലുണ്ടു കഴയിൽക്കളി പോലെ. ൩൪

ക്രുട്ടചേൎന്ന കളിയോഗമൊരിയ്ക്കൽ
പെട്ടികെട്ടി മരുവുന്നതുപോലെ
നാട്യമുള്ള മയിലും മടിയാൽ തൻ
പാട്ടിലായി മരുവുന്നിഹ ചുമ്മാ. ൩൫

ഏറെ മാന്തളിർ ചവച്ചതിലോലും
ചാറു മോന്തിയമലും പിടിപെട്ടു്
തീറുകിട്ടിയൊരു രാഗവിശേഷം
ക്രൂറിടുന്നു കുയിലിൻ കുലമെല്ലാം. ൩൬

ചെണ്ടുകെട്ടിയതുപോൽ വിലസും പൂ-
ക്കൊണ്ടതോറുമണിയിട്ടു പറന്നു്
വണ്ടിനങ്ങൾ മകരന്ദകണം ചെ-
ന്നുണ്ടു നീളെ മരുവുന്നു വനാന്തേ. ൩൭

മുട്ടയിട്ടു ചില പക്ഷികൾ വൃക്ഷ-
പ്പോട്ടിലങ്ങടയിരുന്നു നിരപ്പേ;
കുട്ടികൾക്കു ചിലതന്നിരതെണ്ടി-
ക്രുട്ടവാതിലിലിരുന്നു കൊടുത്തു. ൩൮

പെട്ടിപോൽ മെഴുകിനാൽ ചില ക്രുട്ടം
കെട്ടി നല്ലുയരമുള്ള മരത്തിൽ
ക്രുട്ടമിട്ട മധുമക്ഷിക കാട്ടും
ക്രുട്ടുകെട്ടുകൾ നമുക്കുപദേശം. ൩൯

ഇന്നിയും പലവകക്കിളിവർഗ്ഗം
മന്ദമെന്നിയെ വിളങ്ങി വനത്തിൽ;
പിന്നെയദ്ദശരഥാത്മജരാററിൽ-
ച്ചെന്നിറങ്ങിയിതു കൌതുകമോടും. ൧൦

പാറപോലെ നെടുതാം ചില നക്രം
കേറിവന്നനുദിനം വെയിലേൽപ്പാൻ
ക്രൂരപാടൊടവിടങ്ങളിലോരോ-
പാറയങ്ങനെ നികന്നുകിടന്നു. ൧൧

ചീറിയൂക്കൊടൊരു ദിക്കിലുറക്കാ-
താറടങ്ങിയൊഴുകുന്നൊരു വെള്ളം
പാറതോറുമടിപെട്ടു ഘനം വി-
ട്ടേറെമാർദ്ദവമിയന്നിഹ കാണായ്. ൧൨

ആക്കമേറിയൊരൊഴുക്കു ബലാല-
ത്തൂക്കിടിച്ചു കളയാതെയിരിപ്പാൻ
വക്കിലുള്ള ലതയും മരവും, നൽ-
പ്പൂക്കളും ഫലവുമേകി നദിക്കായ്. ൧൩

ഉമ്പർ പോലെ മിഴിരണ്ടുമടക്കാ-
തമ്പരന്നരിയ തീററിതിരഞ്ഞു
പമ്പയാററിനടിയിൽപ്പല മത്സ്യം
കമ്പമററു കളിയാടി നടന്നു. ൧൪

ഏതു ദേശമരികത്തിലണഞ്ഞാ
രാഘവന്റെ തിരുമേനിയെ നോക്കി
നിന്ന മീനിനിടയാതൊരു കണ്ണി-
ന്നന്നുതന്നെ ഫലസിദ്ധി ഭവിച്ചു. ൧൫

പുതുമ പലതുമേവം കണ്ടു കൌതൂഹലം പൂ-
ണ്ടതിചതുരത കോലും രാമനും തമ്പിതാനും
ധൃതിയൊടു ജലപാനംചെയ്തു നന്നായ് വക്ക-
ത്തരിയൊരു ശിലയിങ്കൽ ച്ചെന്നിളപ്പാററി വാണാർ. ൧൬

മരങ്ങളും വള്ളികളും വനത്തിൽ
പരന്നു പൂക്കുന്ന വസന്തകാലേ
തിരഞ്ഞു നൽപ്പൂമ്പൊടി കോരിവാരി-
ച്ചൊരിഞ്ഞിളന്തെന്നലണഞ്ഞിതപ്പോൾ. ൧൭

കോളായെഴും വിരഹവേദനയെസ്സഹിപ്പാ-
നാളായിടാതെ വിഷമിച്ചൊരു രാമദേവൻ
വൻപിച്ച കാററൂടലിലേററ വിയോഗദുഃഖം
ജൃംഭിച്ചിരുന്നവിടെ ലക്ഷ്മണനോടുകൂടേ. ൭൭

പമ്പാദർശനം പതിനൊന്നാം സർഗ്ഗം സമാപ്തം.

---

## പന്ത്രണ്ടാം സർഗ്ഗം.

---

ശ്രീരാമൻ തിരുവടി തമ്പിയോടുകൂടി-
പ്പേരാളും പൂഴയരികേ വസിച്ചിടുമ്പോൾ
ധീരാത്മാ ദിനകരസൂനു കണ്ടു പേടി-
ച്ചാരാണെന്നറിവതിനാശയുള്ളിലാർന്നു. ൧

ആരായുന്നതിനിവരേവരെന്നു നേരി-
ട്ടാരായുന്നതിനിഹ? താതശിഷ്യനെന്ന്യേ
ആലോചിച്ചവനിതു നാലു മന്ത്രിമാരോ-
ടാലോകിച്ചനിലജനെപ്പറഞ്ഞയച്ചാൻ. ൨

തോററത്താലരിയൊരു വിദ്യകൊണ്ടുമാദ്യം
കാററിന്നും കതിരവനും പ്രിയതമേകി
ഊററത്താൽ കവിളിൽ മഹേന്ദ്രവജ്രമുക്കോ-
ടേററൊരക്കപിവരനാന്നു ഭിക്ഷുവേഷം. ൩

പിന്നെത്താൻ ദശവദനന്റെ കീർത്തിയാകും.
ചന്ദ്രൻ തൻ കലകളെയൊക്കെയും കുറയ്ക്കാൻ
സന്നാഹം പെരുകിന കൃഷ്ണപക്ഷമായി-
ച്ചെന്നെത്തീ രഘുപതിസന്നിധൌ ഹനൂമാൻ. ൪

നീരാളും മുകിലുകൾ കൈതൊഴും വപുസ്സിൻ
ധാരാളച്ഛവിയെ വനത്തിലും പരത്തി
പാരാളും നൃപസുതരോടു താഴ്മപൂണ്ട-
ന്നാരാലക്കപിവരനോതിനാനിവണ്ണം. ൫

ഉന്നിദ്രപ്രഭ കലരുന്ന മേനി കോലും
ധന്യന്മാരിരുവരിതാരഹോ! ഭവാന്മാർ
ഇന്നാരെന്നറിവതിനിച്ഛയുണ്ടു നേരെ
ചൊന്നാലും വിഷമതയൊന്നുമില്ലയെങ്കിൽ. ൬

സന്ന്യാസിപ്രവരനരച്ച വാക്കു കേട്ടി-
ട്ടന്നേരം രഘുകുലസത്തമൻ പറഞ്ഞാൻ
മാന്ന്യശ്രീദശരഥമന്നവൻ മഹാത്മാ-
വെല്ലാൎക്കും പരിചിതനായിരുന്നിരിക്കാം. ൭

അദ്ദേഹത്തിന്റ മകനായ രാമനീഞാ-
നദ്ദേശിക്കണമിവനെന്റെ തമ്പിയത്രെ
ഇദ്ദേശം ദയിതയൊടും പിതാവിനുള്ളാ-
നിർദ്ദേശക്കുറി നിറവേററുവാനണഞ്ഞു. ൮

പ്രാപിച്ചിട്ടരിയൊരു ഗൌതമീതടാന്തേ
മൂപ്പേറും തപമൊടു താമസിച്ചിടുമ്പോൾ
പാപാത്മാ ദശമുഖരാക്ഷസൻ കവൎന്നാൻ
ഹാ! പാപം! ദയിതയെ, ഞങ്ങൾ തേടിവന്നു. ൯

ഈവണ്ണം രഘുവരനുച്ചരിച്ച നേരം-
ത്താ വേഷം തരമൊടു തള്ളിയക്കരങ്ങൾ
നോവാതും കപിയുടെ കക്ഷിയായ് സ്വകാൎയ്യം
താവും നല്ലത്സുകമൊടോതുവാനൊരുങ്ങീ. ൧൦

കേട്ടാലും കനിവൊടു കീശജാതിയിൽസ്സ-
മ്രാട്ടായും കതിരവനുണ്ണിയായുമിപ്പോൾ
വ്യഗ്രിച്ചീ വനഭുവി വാണിടുന്നൊരുത്തൻ
സുഗ്രീവാഭിധയൊടു സുന്ദരസ്വഭാവൻ. ൧൧

ഇന്ദ്രൻതൻ മകനിഹ ബാലിയെന്നു ചൊൽവോ-
നിന്നാളീയനുജനെയാക്രമിക്കമൂലം
ഇന്നാരുമൊരു തുണയെന്നതോൎത്തിരിക്കു-
ന്നന്നേരത്തിവിടെഴുന്നള്ളി നിങ്ങളേവം. ൧൨

ഞാനിപ്പോളവനുടെ കിങ്കരൻ ഹനൂമാൻ
മാനിച്ചിക്കഴലിണ കൈവണങ്ങിടുന്നേൻ
ദ്ദീനതാം വെടിയണമിന്നി നിങ്ങളൊന്നി-
ച്ചാനന്ദിച്ചമരണമെന്നെനിക്കു മോഹം. ൧൩

ആശിക്കുന്നവനിഹ നിങ്ങളോടു സഖ്യം
ക്ലേശിപ്പാനിനിയവകാശമില്ല നിങ്ങൾ;
രാശിക്കിജ്ജനതയിലൈകമത്യമൊട്ടാ-
വേശിച്ചാലതുവഴി നന്മയേറെയുണ്ടാം. ൧൪

മധ്യസ്ഥനൻ മധുരമുരച്ച വാക്കു കേട്ടി-
ട്ടത്യന്തം കുതുകമിയന്നു രാമദേവൻ
കൃത്യജ്ഞൻ കൃപയൊടു മൈത്രിയെബ്ഭരിപ്പാ-
നുദ്യോഗിച്ചനുമതിയക്കപിക്കു നല്കീ. ൧൫

തൻ തോഴൻ കപികുലവീരനായിരുന്നാൽ
വൻ തോൽവിക്കിനിയിടയില്ലയെന്നുറച്ച്
സന്തോഷിച്ചിട്ടുമൊരു രാമനേ ഹനുമാൻ
തൻ തോളിൽ സ്സഹജനൊടും വഹിച്ച് പോയാൻ. ൧൬

ഭീരുത്വം മുഴുവനൊഴിച്ച സൂര്യപുത്രൻ
നേരെത്താത്തൊരു വിനയം നടിച്ചുനില്ക്കേ
പാരത്തന്നരവരപുത്രരാഗമിക്കും
നേരത്തക്കപിയവരെസ്സമാചരിച്ചൂ. ൧൭

സുഗ്രീവൻ ദശരഥപുത്രരോടുകൂടി-
സ്സഖ്യം ചെയ്തുതുലസുഖം വളൻ ചിത്തേ,
മുഖ്യന്മാരരികളെ നിഗ്രഹിപ്പതിന്നാ-
യക്കാലം പുതിയ കരാറു ചെയ്തു തമ്മിൽ. ൧൮

ചാതുര്യത്തൊടു കവി ധാതുവിൻ പദം പാ-
ത്താദേശം ബത നിയമിച്ചിടുന്ന പോലെ
വാഴിപ്പൻ വലരിപുപുത്രനെത്തുലച്ച-
സ്ഥാനത്തെന്നരുണജനോടുരച്ചു രാമൻ. ൧൯

കൊന്നിട്ടദ്ദശമുഖനെക്കലത്തൊടും നി-
സ്സന്ദേഹം തിറമൊടു തമ്പുരാട്ടിയേ ഞാൻ
മുന്നിൽക്കൊണ്ടടിയറ വെപ്പനെന്നിവണ്ണം
ധന്യാത്മാ കപി കണിശം പറഞ്ഞുപിന്നെ. ൨൦

രക്ഷസ്സിൻ പുരിയിൽ വിരുന്നിനായി മുന്നേ
ദാക്ഷിണ്യത്തൊടു ഹനുമാൻ ക്ഷണിച്ച പോലെ
സാക്ഷിക്കായവരുടെ സഖ്യവേല മേലും
സൂക്ഷിപ്പാൻ ശിഖിയെ നടുക്കെരിച്ചു നിർത്തീ. ൨൧

വിശ്വാസം പെരുകി,യവൎക്കു തമ്മിലപ്പോ-
ളാശ്വാസം രഘുവരനേകുവാൻ കപീന്ദ്രൻ
ഏണപ്പെൺമിഴിയുടെ പൊൻചരക്കശേഷം
കാണിച്ചാൻ കനിവൊടു കാഴ്ചവെച്ച മട്ടിൽ. ൨൨

കണ്ടപ്പോൾ കിഴിയുടെ കെട്ടഴിച്ചുടൻ മേൽ-
മുണ്ടിന്നച്ചമയമെടുത്തണച്ചു മാറിൽ
തൊണ്ടയ്ക്കുള്ളിടറിയനന്തരം കരഞ്ഞാൻ
തണ്ടാരിൻ മകളുടെ കാന്തനാം നരേന്ദ്രൻ. ൨൩

കൈകാര്യം കുറയുകയാലഴുക്കടഞ്ഞി-
ട്ടല്പാല്പം തെളിവു തിളങ്ങിടാതെ കണ്ട്
ശ്രീരാമൻ പ്രണയിനിതന്റെ ഭൂഷണത്തെ-
ക്കണ്ണീരാൽ കഴുകിയെടുത്തു നല്ലപോലെ. ൨൪

വാ വിട്ടാ രഘുപതി പൌരുഷം മറന്നേ-
ച്ചീവണ്ണം ചപലതയാർന്നു കേണിടുമ്പോൾ
ആ വിശേഷശരനൊടെ സങ്കടം കുറയ്ക്കാൻ
ഭാവിച്ചക്കപിവരനാദരിച്ചുരച്ചാൻ. ൨൫

സന്താപം സമമിഹ നമ്മൾക്കുപേക്ഷം
ചിന്തിച്ചാൽ കപിയൊരു പിച്ചനാണു താനും
എന്നിട്ടും വ്യസനമടക്കി ഞാനിരിപ്പൂ
ധന്യാത്മൻ! തൊഴിലിതു മന്നവർക്കയോഗ്യം. ൨൬

ദുഃഖിക്കിൽ തിരുവുടൽ വാടുമെന്നു തന്നെ-
ല്ലോജസ്സും ഝടിതി കുറഞ്ഞുപോമശേഷം
ആലോചിച്ചകമലരിൽ ബ്ഭവാനിതെല്ലാ-
മാലംബിക്കണമിഹ കാര്യഗൌരവത്തെ. ൨൭

എന്നെല്ലാമവസരയോഗ്യമായ് കപീന്ദ്രൻ
ചൊന്നപ്പോൾ ദശരഥനന്ദനൻ വിഷാദം
തന്നെത്താൻ കരളിലടക്കി മിക്കവാറും;
ധന്യന്മാർ ഹിതമൊഴി ധിക്കരിപ്പതുണ്ടോ? ൨൮

ശൂരന്മാർ മുടിമണിയായ ബാലി തന്നോ-
ടോരോരോ കുസൃതികൾ മുൻപു ചെയ്തതെല്ലാം
നേരേ നിന്നതുപോഴത്തോതുവാൻ കപീന്ദ്രൻ
ശ്രീരാമൻ തിരുവടി ചൊല്ലുകയാലൊരുങ്ങി. ൨൯

കൈയൂറ്റം പെരിയൊരു ബാലിയെജ്ജയിപ്പാൻ
മായാവിക്കതിനെ വാനരേന്ദ്രനക്കൻ
കൈയാങ്കളിയറിയാത്ത ബാലിയെക്ക-
ണ്ടായാസത്തോടുമവനോടിയൊളിച്ചു ഭീതനായി. ൩൦

കീടംപോലൊരു ഗുഹ പുക്കൊളിച്ചു ദൈത്യൻ
ക്രൂടെപ്പോയരിശമൊടിന്ദ്രസൂനു താനും
ഊടൊത്തിട്ടൊരുവനതിൽ കടന്നിടായ്വാൻ
പോടേറെ പ്രിയമൊടു കാത്തിരുന്നു ഞാനും. ൩൧

വാത്സല്യം പെരിയൊരു സോദരൻമുഖത്തെ-
ക്കാണാഞ്ഞിട്ടവശതയോടനേകകാലം
നിന്നപ്പോൾ നിണമൊടു മാംസവും കൊഴുപ്പും
വന്നല്ലോ ഗുഹവഴി ഞാനിരുന്ന ദിക്കിൽ. ൩൨

മല്ലിൽപ്പെട്ടദയമരക്കനാലെ ബാലീ
കൊല്ലപ്പെട്ടതുപിഴതെന്നെനിക്കു തോന്നീ
അല്ലല്ലെ,ട്ടവനിനിയാഗമിച്ചിടായ്വാൻ
കല്ലാപ്പിട്ടവടമടച്ചു പോന്നു ഞാനും. ൩൩

ഖണ്ഡം പൂണ്ടിവനഥ വാനരേന്ദ്രനായി
ട്ടിണ്ഡം വച്ചുരമൊടു പുക്കിരുന്നിടുമ്പോൾ
ഗണ്യന്മാർ ചിലരിഹ വന്നു ചൊൽകമൂലം
ഖണ്ഡം പൂണ്ടിവനഥ വാനരേന്ദ്രനായീ. ൩൪

അക്കാലം ഗുഹയുടെ മൂടി മാററിയേററം
മുഷ്കോളം കപിവരനിങ്ങു കേറിവന്നു
ധിക്കാരം പരമവനോടെടുത്തു ഞാനെ-
ന്നാൾക്കൊമ്പിൽ കരുതിയുപദ്രവം തുടങ്ങീ. ൩൫

സത്യം ചെയ്തിവനൊരു കററവാളിയല്ലെ-
ന്നത്യന്തം ഭയമൊടു കാക്കൽ വീണിരന്നേൻ
എന്നിട്ടും ഖലമതിയപ്പുരത്തിൽ നിന്നി-
ട്ടന്നേരത്തടിയനെയാട്ടിയോട്ടി കഷ്ടം! ൩൬

ഭൂഗോളം മുഴുവനുമെന്നെയിട്ടു ചുററി-
ച്ചേകാന്തപ്പകയൊടു പാകവൈരിപുത്രൻ;
ഹാ കഷ്ടം! പൊറുതിവരാഞ്ഞൊടുക്കമീഞാൻ
ശോകത്തോടിവിടെയുറച്ചു കാര്യമോതാം. ൩൭

മായാവിക്കിളയവനായ ദാനവൻ പോ-
ത്തായാത്തിട്ടൊരു കുറി ബാലിയോടെതിർത്താൻ;
നായാടി ദ്രുതമവനെപ്പിടച്ചെടുത്തിൽ
ദായാദൻ മരുദിന ദിക്കിലോട്ടയച്ചാൻ. ൩൮

പൊണ്ണത്തം പെരിയൊരു ദാനവന്റെ ദേഹം
തിണ്ണെന്നക്കപിവരനൊന്നെടുത്തെറിഞ്ഞു
അന്നേരത്തതിനുടെ ചോരയിററു വീണി-
പ്പുണ്യാത്മാ മുനിയുടെ പർണ്ണശാലയിങ്കൽ. ൩൯

കോപം പൂണ്ടിവിടെ മതംഗനാം മുനീന്ദ്രൻ
ശാപത്തെപ്പുനരവനേകിനാനിവണ്ണം;
പ്രാപിച്ചാലിനിയിഹ ബാലിയെന്ന ദുഷ്ടൻ
പ്രാപിക്കും യമപുരി മസ്തകം പിളന്ന്. ൪൦

അന്നാൾതൊട്ടവനിവിടെക്കടക്കകില്ലാ
നന്നായെന്നടിയനുമിങ്ങൊളിച്ചിരിപ്പൂ;
അന്നാട്ടും നഗരവുമെന്റെ തല്പവും ക്രൂ-
ടന്ന്യായത്തൊഴിലുകൾ കൊണ്ടവൻ കവന്നാൻ. ൪൧

അയ്യോ! ഞാനവനുടെ ഹേമദണ്ഡമേല്പാൻ
വയ്യാഞ്ഞിങ്ങവശതയോടു പാർത്തിടുന്നു;
പയ്യന്മാർ വലിയവരോടു ചെയ്യത്തെന്ത്-
കൈയ്യൂററം പെരിയവർ കാര്യശേഷിയുള്ളോർ. ൪൨

ആരാനും പൊരുവതിനായവന്റെ നേരേ
നേരിട്ടാലവരുടെ പാതിയൂക്കവെങ്കൽ
ചേരട്ടെന്നൊരു വരമുണ്ടവന്നു മുൻപേ
യോരുമ്പോളൊരുവനുമില്ലെതിർത്തു നില്പാൻ. ൪൩

ദുഃഖിച്ചിങ്ങമരുമൊരിജ്ജനം ഭവാനെ-
ശ്ശങ്കിച്ചേൻ രിപുജനപക്ഷപാതിയെപ്പോൽ;
ഒന്നിൽത്തന്നൊരുവനു മാനസം പതിഞ്ഞാൽ
പിന്നെക്കണ്ടവയവനാത്തരത്തിലോക്കും. ൪൪

മേഘത്തിൻ പ്രചുരിമ കണ്ടു കാട്ടുതീതൻ
ധൂമഭ്രാന്തിളകിയ കേകിതന്റെ മോഹം
ശീതക്കാററുടനടി ചെന്നു തീർത്തിടുംപോൽ
തീരെത്തീർത്തടിയനു സംശയം ഹനൂമാൻ. ൪൫

എന്നെല്ലാമവനുടെ സങ്കടങ്ങൾ കേട്ടി-
ട്ടെന്നാലെന്നുടെ ശരമാകുമിപ്പ്ഫണീന്ദ്രൻ
ചെന്നിപ്പോളവനുടെ വായുവഞ്ചുമുണ്ണും
സന്ദേഹം കളയുകയെന്നുരച്ചു രാമൻ. ൪൬

ആദിത്യാത്മജനൊരു സമ്മതം വരുത്താ-
നാദിത്യത്തിരുവുടൽ പൂണ്ട ദേവനപ്പോൾ
പാദത്തിൻ പെരുവിരൽ കൊണ്ടെടുത്തെറിഞ്ഞാൻ
മോദത്തോടരിയൊരു ദുന്ദുഭിപ്പിണത്തെ. ൪൧

ഇല്ലല്ലോ കനമിതിൽ മുൻപിലേക്കണെക്കി-
ങ്ങെല്ലത്രേ രഘുപതിതാനെടുത്തു ചാണ്ടി
വില്ലങ്കം തെളിയിച്ചു കണ്ടു തീരെ മാറീ-
ട്ടില്ലെന്നദ്ദിനകരനന്ദനൻ നടിച്ചു. ൪൨

ഭിന്നിപ്പാനവനുടെ സംശയങ്ങൾ ചോടേ
പിന്നീടും കഴൽ തൊഴുതാഗ്രഹിച്ചവാറേ
മന്നന്മാർമുടിമണി രാമനങ്ങൊരമ്പാൽ
ഖണ്ഡിച്ചാൻ കപിയുടെ സാലമേഴുമൻപാൽ. ൪൩

വാനം തൊട്ടുയരമൊട്ടും നിരന്തനില്ലേ-
ത്താനപ്പുമരുതിമർക്കളേഴുമൊപ്പം
മൂളിച്ചിട്ടലസത വിട്ട രാമബാണം
ധൂളിച്ചമ്മലയുടെ പാർശ്വവും വിശേഷാൽ. ൪൪

ഈവണ്ണം ദശവദനന്റെ സാലമേഴും
നീവേഗം പടകളൊടും തകർക്കുകെന്ന്
സുഗ്രീവന്നറിവു കൊടുത്തപോൽ ശരം പാ-
ഞ്ഞുഗ്രത്തിൽഗ്ഗിരികടകത്തിലൊച്ച പൊങ്ങി. ൪൫

സുഗ്രീവന്നകതളിരാശ്വസിച്ചു രാമൻ-
തൃക്കാൽ തൊട്ടടനടി കൈവണങ്ങി വേഗാൽ
വക്കാണം തുടരുവതിന്നു മപ്പു കൊട്ടി-
ക്കിഷ്കിന്ധാപുരിയിലണഞ്ഞു ഗർവ്വമോടും. ൪൬

ഉച്ചത്തിൽക്കലഗിരി ഞെട്ടിടുംപ്രകാരം
ഗർജ്ജിച്ചിട്ടടനടി ബാലിയേ വിളിച്ചാൻ
പർജ്ജന്യത്തിനു സമമാർത്തടുത്ത ബാലീ
തച്ചീടാനവരജനെച്ചെറുത്തു നിൽത്തീ. ൪൭

തമ്മിത്തല്ലിനു ശരിയിട്ടു രണ്ടു പേരും
വിമ്മിഷ്ടം കതിരവനന്ദനന്നു തോന്നി
എന്നെയ് കാത്തരുളെണമെന്ന ഭാവമോടും
തന്മദ്ധ്യേ രഘുപതിയെത്തിരിഞ്ഞുനോക്കി. ൪൮

യോഗത്തിൽ ക്ഷ്വേളരെയുമേറെ നല്ലരേയും
ഭാഗിപ്പാൻ പണി പാരമെന്നു തോന്നീടുമ്പോൾ
മൂകത്വം തടവിന വാഗ്മിപോലെ രാമൻ
മാഴ്കീട്ടപ്പടനടുവിൽസ്വരം വിടാഞ്ഞു. ൧൫

ഇല്ലിപ്പോൾ ജയമിഹ നേർത്തു നില്ക്കിലെന്നോ-
ർത്തല്ലല്പെട്ടിരവിമകൻ മടങ്ങി മണ്ടി;
മെല്ലപ്പോയരമന പുക്ക ബാലിതാനും
ചെല്ലപ്പോരിനു വെറുതേ മുഷിഞ്ഞ മട്ടിൽ. ൧൬

മേലെല്ലാമിടികൾ തിണർത്തു് വീക്കമോടും
വാലുന്നക്കട്ടെനിന്നമാകവേ തുടച്ചും
മാലോർത്തുന്നിളയ കപീന്ദ്രനെസ്സമീപ-
ത്താലോകിച്ചലിവു വളർന്നു രാമനുള്ളിൽ. ൧൭

ആളാരെന്നടലിലറിഞ്ഞിടാതെയൂഹ-
ക്കോളാരാൽ കരുതിയൊരമ്പയച്ചിടാമോ?
മാലാരും പടിയൊരു മാലയിട്ടയപ്പാ-
നാലോചിച്ചനുജനൊടോതി രാമചന്ദ്രൻ. ൧൮

വാത്സല്യത്തൊടുമൊരു പുഷ്പമാല തീർത്താ-
വത്സൻ പിൻപരുണസുതൻകഴുത്തിലിട്ടു
"ഉത്സാഹത്തൊടുമിനി മത്സരിക്ക നീ"യെ-
ന്നൊരൽസൂക്ത്യം പെരുകിന രാമനോതിവിട്ടാൻ. ൧൯

വീണ്ടും പോയവനടനിന്ദ്രസൂനുതന്നെ-
ഗ്ഗുണ്ടയ്ക്കായലറി വിളിച്ചു വൈരമോടും;
പണ്ടോടിപ്പതറിയ തണ്ടുതപ്പി മേലാൽ
മിണ്ടാതാക്കിടുവതിനുദ്യമിച്ചു ബാലി. ൨൦

കോപിച്ചിട്ടനുജനൊടേററിടുന്നതിന്നായ്
ഭാവിച്ചിട്ടലറിയവൻ പുറപ്പെടുമ്പോൾ
വേപിച്ചിട്ടവനുടെ കാക്കൽ വീണുറക്കേ
വാ വിട്ടക്കളമൊഴി താര കേണു ചൊന്നാൾ. ൨൧

നന്നല്ലീയടിപിടിയെന്നുമോർക്കിൽ നിങ്ങൾ-
ക്കെന്നല്ലേ പലവുരു തോററ തമ്പി വീണ്ടും
വന്നില്ലേ? വലിയൊരു ബന്ധു തൻപുറംകൈ-
ക്കിന്നില്ലാതവനിഹ വന്നു കേറുകില്ലാ. ൨൨

എൻപ്രാണപ്രിയനിഹ പോകൊലാ പടയ്ക്കാ-
യൻപാർന്നിട്ടനുജനമായിണങ്ങിയാലും
കമ്പാണക്കെട്ടതി കരിമ്പിനെന്നു കേട്ടാൽ
വെമ്പാതെൻ കണവനിതോർത്തു കൊൾക നല്ലൂ. ൯൨.

ചുമ്മാതീയടിപിടിയെന്തിനെന്റെ കാന്താ!
നമ്മൾക്കിക്കലശലിനില്ല കാര്യമോർത്താൽ
സാമ്രാജ്യപ്രചുരിമ നിത്യമല്ലിതാർക്കും
കമ്മത്തിൻ കളിയിതു ചാകുവോളമത്രേ. ൯൩

അന്യന്മാരുടെ മുതലാത്തിയാണു നമ്മൾ-
ക്കന്യായത്തരവഴിയും ജനത്തിനല്ല
മാന്യന്മാർക്കവമതി ചെയ്യിടൊല്ല ചെറവും
ഖിന്നന്മാരൊടു കൃപ വേണമുള്ളിലെന്നും. ൯൪

ഓരോരോവകതെളിവിന്നിയും പറഞ്ഞോ-
രാരോമൽപ്രിയയുടെ വാക്കിനേ മറുത്ത്
പോരാടുന്നതിനു കുതിച്ചയൻ, കാലം
പോരാഞ്ഞിട്ടരിശമിയന്ന ശൂരരത്നം. ൯൫

ചാടിച്ചെന്നിളയവനോടെതിർത്തു മർമ്മം
തേടിക്കൊണ്ടിരുവരുമൊത്തു മല്ലിടുമ്പോൾ
വാടിക്കണ്ടനുജനെ, രാമനാത്മഗാത്രം
മൂടിക്കൊണ്ടരിയുടെ മാറിൽ വിട്ടൊരസ്ത്രം. ൯൬

അയ്യോ! പാതകമൊളിയമ്പയച്ചിതാരൊ?
വയ്യാഞ്ഞോ? വലിയവരെങ്കിലൊന്നെതിർപ്പാൻ
ചെയ്യാമോ? ചതിവുകളെന്നുരച്ചു പാരിൽ
കയ്യോടക്കപിതിലകൻ മറിഞ്ഞു വീണാൻ. ൯൭

അപ്പോളിക്കഥകളറിഞ്ഞു കണ്ണുനീർ വാ-
ർത്തുൽപന്നവ്യഥയൊടഴിച്ചു വേണിയെല്ലാം
ഒപ്പാരും പൊടികളുമായ് വിരണ്ടു വന്നാൾ
തൽപ്രാണപ്രണയിനിയായ താര താനും. ൯൮

നീർക്കൊണ്ടങ്ങനവധി ശല്യമേകി രാജ്യ-
ത്തുക്കോട്ടും കുടിയിടയൊക്കെയും മുടിച്ച്
നില്ക്കുമ്പോൾ പെരിയൊരു കൊമ്പനാന, പാപ്പാൻ
തക്കം പാർത്തരിയെരുടക്കടക്കി നിർത്തി. ൱

വേഗത്തോടിടയമരങ്ങളിൽ കൊള്ളത്തി-
പ്പാകം പോല്വടനടി മെയ് തൊട്ടത്തു പിന്നെ
ആക്കമ്മട്ടൊരു തറിയിൽ തളച്ചിട്ടമ്പോഠം
ഭീ ക്രൂടാത്തികെയടുത്ത ലോകർ പോലെ. ൰൫

രാമാസ്ത്രം രയമൊട്ടു നെഞ്ചിലേററു പാരം
വ്യാമോഹിച്ചവിടെ മലന്ന ബാലിതന്നേ
ക്രുട്ടാക്കാതനുജനടുത്തു നോക്കി നില്ക്കും
മട്ടെല്ലാം മധുമൊഴി താര കണ്ടു ഭേണാഠം. [വിശേഷകം] ൰൬

ആററയിട്ടൊഴുകിന ചോരയിൽ കിടന്നാ-
ങ്ങാറാടീട്ടടനെഴുന്നേൽക്കവാനൊരുങ്ങി
ഏറീടും വിവശതയാൽ തളൎന്നടൻ തൻ-
മോറപ്പോഠം ചെറുത്തു കിളത്തിയാത്ത കോപം. ൰൭

വില്ലൂന്നിത്തറയിലതിൻ തലയ്ക്കു കൈ വ-
ച്ചുല്ലാസത്തൊടു മരുവുന്ന രാമനോടായ്
സല്ലാപം പലവിധമങ്ങു ചെയ്തുമേവും
ഭല്ലുകപ്രവരനെയാ മൃഗാക്ഷി കണ്ടാഠം. [യുഗ്മകം] ൰൮

ഗവ്വം വിട്ടലകളൊഴിഞ്ഞിളക്കമെന്ന്യേ
മേവീടും കടലിനു തുല്യനായു,മപ്പോഠം
ആ വൻപാന്നൊരു കപിയസ്തമിക്കവാനായ്
ഭാവിക്കം കതിരവനൊപ്പമായു,മേററം. ൰൯

ശോഭിക്കമ്പൊഴുതഴുതിട്ടടുത്തു ചെന്നാ-
ങ്ങാപാദം പ്രിയതമനെത്തലോടി നന്നായ്
പ്രാപിപ്പിച്ചവഠം മടിയിങ്കലശ്ശിരസ്സാ-
ക്ഷേപത്താൽ കളമൊഴി രാമനോടുരച്ചാഠം. [യുഗ്മകം] ൨൰

ചൂടാററും പനിമതിതൻ തണുപ്പുപോൽ നിൻ-
ക്രൂടാളും പുരുകൃപയും പ്രസിദ്ധമല്ലോ
ചൊല്ലേക്കാളളും മനുകലപാല! നീയതെല്ലാ-
മിപ്പോളെന്തകലെ വെടിഞ്ഞതെൻെറ പാപം. ൨൰൧

ഭത്താവിൻ ദശയിതു കണ്ടു ജീവനോടും
വത്തിക്കുന്നിവളൊരു രാക്ഷസീതി ചിത്തേ
നന്നായോത്തിവളെ വധിക്ക താടകാരേ!
വന്നീടും തവ ഗതി പെൺകൊടയ്ക്കു തുല്യം. ൨൰൨

നായാടാൻ നരപതികൾക്കു, സത്യസന്ധൻ
നീയോതീ വലിയ സദസ്സിൽ മുൻപു ന്യായം
ഹേ! ശാഖാമൃഗിയിവളേ വധിക്കെടോ നീ
വേട്ടക്കാർ മൃഗികളെ വിട്ടയപ്പതുണ്ടോ? ൩൯

പേടിച്ചേൻ പതിയെ,യിവർ ഭവാന്റെ തോഴൻ,
ചാടിപ്പോയ് മലയിലൊളിച്ചിരുന്ന പോലേ
പേടിച്ചേൻ പ്രിയരമനം ഭവാനെ, യെന്നാൽ-
ക്കാടാളന്നിവിടെ വരില്ല നിന്റെ ബാണം. ൪൦

പൊന്മാനല്ലവനുടെ തള്ളയല്ലെടോ! ഞാൻ
സമ്മാന്യൻ കപിവരനല്ല സാലമല്ല
അമ്പേൾക്കാതശനിസമാനചിത്തയാകും
താരപ്പെണ്ണയിരൊടിരിക്കെ വില്ലനോ? നീ. ൪൧

ചാകാതെൻമനസ്സി മനോരമൻ വസിക്കേ
നീ കാണുന്നിവനെ വൃഥാ ശവത്തിനെപ്പോൽ;
വിദ്ധതം പെരിയ പുമാനടപ്പിറപ്പോ?
മുഗ്ദ്ധതം ശിവ ശിവ! ശൌര്യമെന്നപോലെ. ൪൨

വാശിക്കങ്ങണവുമിളച്ചിടാതെ നേരേ
കീശപ്പെൺകൊടിയുടെ കൊള്ളിവാക്കശേഷം
വേശിച്ചാ രഘുവരനാശയം നറുങ്ങി
ക്ലേശിച്ചിട്ടൊരു മൊഴിയോതിനാനിവണ്ണം. ൪൩

മെയ്യോ? നിന്നുടെ പതി ജീവനോ? സുശീലേ!
മയ്യേലും മിഴി! മടിയാതെ ചൊല്ലിയാലും
മെയ്യെന്നാൽ മടിയിലിവൻ കിടപ്പതില്ലേ?
പൊയ്യല്ലീ വരനുയിർ നിന്മനസ്സിലല്ലേ?. ൪൪

യാഥാർത്ഥ്യം പെരുകിന രാഘവന്റെ വാക്കും
ഖേദിക്കും പ്രണയിനിതന്റെ നെഞ്ചിടിപ്പും
കണ്ണീരും ബഹു നെടുവീർപ്പുമെന്നിവററാ-
ലന്നേരം കപിവരനാശ്വസിച്ചുണർന്നാൻ. ൪൫

ചേതപ്പെട്ടുടലിദമെന്നുറച്ചു ചിത്തേ
താതൻ പണ്ടവനു കൊടുത്ത തങ്കമാല്യം
സുതങ്കത്തൊടുമരികത്തു നിന്നു കേഴും
ഭ്രാതാവിൻ ഗളഭുവി മാറിയിട്ടു ബാലീ. ൪൬

വാത്സല്യത്തോടു മകനെപ്പിടിച്ചുടൻ തൻ
വത്സത്തോടധികമണച്ചു മെയ്യ് തലോടീ
എന്നുണ്ണിക്കിതിപോലൊരു കുണ്ടിതം വരൊല്ലാ
ധന്യൻ ഞാൻ ധരണിയിലെന്നുറയ്ക്കുയെന്നാൻ. ൮൭

ശ്രീരാമൻ തിരുവടിതന്റെ ചേവടിത്താ-
രാത്തുഢപ്രമദമൊടും ഭജിക്കണം നീ
സ്വാമിക്കങ്ങലിവുളവാം സദാപി നിന്നിൽ
ക്ഷേമത്തെത്തരുമതിനാൽ നിനക്കു നാഥൻ. ൮൮

മൽപുത്രൻ പരമിവനെത്തുണയ്ക്കു നീയെ-
ന്നോൽപ്പിച്ചുടനെ രഘൂത്തമന്റെ പക്കൽ
മേല്പോട്ടേക്കവനഥ ചുണ്ടനക്കിയല്പം
വീർപ്പിട്ടാ വടിവു വെടിഞ്ഞു വാനരേന്ദ്രൻ. ൮൯

ചാരത്തങ്ങവനുടെ വിക്രമം പ്രശംസി-
ച്ചോരോന്നായ് കപികുലമാകവേ കരഞ്ഞു
ശ്രീരാമൻ തിരുമൊഴിയാലിവന്നു ജാത്യാ-
ചാരം പോൽ ക്രിയകൾ നടത്തിയക്കപുത്രൻ. ൯൦

അക്കാലം രഘുപതിവാക്കിനാലനേകം
പൊല്ക്കുംഭങ്ങളിലുദകം നിറച്ചുവച്ച്
അഗ്രേപോയ് ഹിതമൊടുമൂർമ്മിളാമണാളൻ
കിഷ്കിന്ധാനഗരിയിലക്കപീന്ദ്രനോടും. ൯൧

ധന്യൻ നീ കപികുല സാർവ്വഭൗമനായി-
ട്ടന്യൂനപ്രമദമിയന്നുവാഴ്കയെന്ന്
കല്പിച്ചിട്ടനവധി വാദ്യഘോഷമോടും
സുഗ്രീവന്നഥ പടിയേററവും കഴിച്ചാൻ. ൯൨

ദിനകരസുതനെ ശ്രീരാമനാം നീലമേഘം
കനിവിനൊടഭിഷേകം ചെയ്തു വാഴിച്ചകാലം
പുനരവനുടെ രാജ്യത്തെക്കൊപ്പമെ ഭൂമിയേയും
ഘനനിരയഭിഷേകത്തിന്നു കോപ്പിട്ടു വാനിൽ. ൯൩

"സ്വാമിൻ! ശരത്സമയമിങ്ങു വരുന്നനേര-
ത്താമിന്ദുബിംബമുഖിയെത്തിരയേണ്ട കൃത്യം
പ്രേമം വളർന്നടിയനിൽ ത്തിരുമേനി ഭൂരി-
ക്ഷേമത്തൊടിങ്ങതുവരെപ്പുരിപുക്കു വാഴാം." ൯൪

അത്യന്തവിനയം പൂണ്ടാ-
ദിത്യനന്ദനനീവിധം
അറിയിച്ചുകഴിഞ്ഞപ്പോ-
ളരുൾചെയ്തു രഘൂത്തമൻ. ൯൫

അനാവശ്യം രാജ്യത്തമരുക നമുക്കിന്നൊരു സുഖ-
ത്തിനാ,യച്ഛൻ കല്പിച്ചൊരു വിധിയഴിക്കില്ലിവനെടോ!
വിനാ ഖേദം നീ പോയ് മരുവുക മഴക്കോളു മറയും
ദിനാന്തത്തോളം തൻ നഗരിയിൽ മറക്കാതിവരെയും. ൯൬

പ്രാവൃൾകാലം കഴിഞ്ഞാലഥ കപികളെന്നീ
ദേവിയെത്തേടുവാനാ-
യാവശ്യപ്പെട്ടയച്ചീടണമതുവരെ ഞാ-
നാർത്തിയൊട്ടൊട്ടടക്കി
മേവീടാം ബാലികേറാമലയുടരികിലാ
മാല്യവാൻ പർവ്വതം പു-
ക്കീവണ്ണം ചൊല്ലി വിട്ടാൻ കപിതിലകനയാ-
രാമനാനന്ദശീലൻ. ൯൭

ശ്രീരാമസ്വാമിതൻ കല്പന തലയിൽ വഹി-
ച്ചൻപൊടാദിത്യപുത്രൻ
നേരേ നാട്ടിൽക്കടന്നക്കളമൊഴി രുമയോ-
ടൊത്തു മോദിച്ചു വാണാൻ;
ധീരോദാത്തൻ ധരിത്രീപതിയനുജനൊടും
മുൻപറഞ്ഞുള്ള കുന്നിൻ
ചാരേ ചാരുസ്ഥലം പുക്കമിതതരവിശേ-
ഷങ്ങൾ വീക്ഷിച്ചു വാണാൻ. ൯൮

ബാലിവധമെന്ന പന്ത്രണ്ടാംസർഗ്ഗം സമാപ്തം.

---

## പതിമൂന്നാം സർഗ്ഗം.

---

കായാമ്പൂ പോൽ കായസൌഭാഗ്യമേറും
മായാമർത്ത്യൻ മാന്യനാം തമ്പിയോടും
ആയാസപ്പെട്ടദ്രിമേൽ മേവുമന്നാ-
ളായാനംചെയ്തഭ്രജാലം നഭസ്സിൽ. ൧

ഉൾക്കാമ്പന്നാളാൎദ്രമായേറെ വേഗാൽ
നിഷ്ക്കാസിച്ചുദ്ധാത്തരാഷ്ട്രാന്നായത്തേ
സൽക്കാരത്താലജ്ജനോല്ലാസമേകീ-
ട്ടക്കാലം ശ്രീകൃഷ്ണസാദൃശ്യമാൎന്നു. ൨

സമ്പാദിച്ചജ്ജീവനത്തിൻ പെരുപ്പം
സന്മാൎഗ്ഗത്തിൽസ്സഞ്ചരിച്ചോരു മേഘം
സന്താപം തീൎത്താശു രാജാക്കൾപോലേ
ക്ലേശിച്ചേററം കൎബ്ബുരാഢ്യാശുഗത്താൽ. ൩

വാനോൎനാഥൻപള്ളിവില്ലിങ്കലാളും
നാനാവൎണ്ണം വാനിലെല്ലാം നിറച്ച്
കൊണ്ടൽക്കൂട്ടം കൂടിയാൎത്തും മുഴക്കം
കൊണ്ടെട്ടാശാന്തങ്ങൾ മൂളിച്ചിതേററം. ൪

ആഴിത്തണ്ണീരിൻെറ കൂട്ടത്തിലോരാം
തുള്ളിൽക്കേറിപ്പോയൊരൌൎവ്വാഗ്നിയാലേ
ഉള്ളം മേഘങ്ങൾക്കു കാന്തിക്കഴന്നി-
ട്ടത്തീ പിന്നെക്കൊള്ളിയാനായ് വമിച്ചു. ൫

തട്ടിച്ചുന്നങ്ങൾക്കു ഗൎവ്വം, കടമ്പിൻ
കാട്ടിൽക്കൂടെക്കാററു ചുററിച്ചരിച്ചു;
മുന്നിട്ടാകാശത്തെ മേഘം മറച്ചു;
തന്നത്താനേ ഭൂമിയിൽ കൂൺ കുരുത്തു. ൬

കാട്ടിൽ പൂക്കും വത്സകപ്പൂങ്കുടത്തേ
കൂട്ടത്തോടങ്ങുല്ലസിപ്പിച്ചു നന്നായ്
ജാലം കാട്ടും വൎഷകാലത്തെ രാമൻ
ചാലേ പാൎത്തിട്ടോതിനാൻ തമ്പിയോടായ്: ൭

ഇക്കാലം താൻ കാലകാലൻ കഴുത്തോ-
ടൊക്കും പുത്തൻ കൊണ്ടലുണ്ടാക്കിയേററം
കൎക്കന്നല്ലോ മുഷ്ക്കു കൂട്ടും യുവാക്കൾ-
ക്കൾക്കൊണ്ടിട്ടും ധൈൎയ്യസമ്പത്തശേഷം. ൮

അഞ്ചമ്പൻമാലേററമേററുന്ന കാററും
തുള്ളിത്തുള്ളിച്ചാരു നീൎത്തുള്ളിയേററ്
ഊതുന്നിപ്പോൾ ശീതനായ്, ശാന്തമാമി-
സ്സന്താപത്തിന്നന്തമെ,ന്തെന്തു മട്ടിൽ. ൯

മേഘത്താന്മാരൊക്കെ മേന്മേൽ തികട്ടി-
ത്തൂകം തണ്ണീർധാരയോടേറവെട്ടി
ഉഴക്കേറം നല്ലാററിനാൽ ഗന്ധമോലും
ശക്രപ്പൂകൊണ്ടംബരാന്തം മറഞ്ഞു. ൧൦

നീളുന്നോരമ്മേഘമാം പച്ചിലത്തോൽ
ധാരാളം പൂണ്ടുള്ളൊരാകാശമാകം
പേരാൽവൃക്ഷത്തിന്റെ, നീർധാരയാമി
വേരാകെപ്പോന്നൂഴിയിൽ പററിട്ടന്നോ?. ൧൧

പാൽപാത്താളം വന്മരപ്പൂ വഹിച്ചും
തീരം ചിന്തുന്നീരസമ്പൂർത്തിയാന്നും
നാറംതേറം നൽപ്രൌഢതയ്ക്കൊഴിവില്ലെന്ന്യേ
ശോഭിച്ചീടും ചോലയെക്കാൺകെടോ! നീ. ൧൨

മാരിക്കാലം വല്ല മട്ടും പതുങ്ങി-
ത്താരിൽത്തന്നാവല്ലഭൻ താൻ കഴിച്ചാൻ
പയ്യെപ്പയ്യപ്പിന്നെയസ്സാമിതൻ പൂ-
മെയ്യെന്നോണം മേഘവൃന്ദം വെളുത്തു. ൧൩

ശ്രീരാമൻ തൻ പള്ളിവില്ലിന്റെ വേല-
യ്ക്കാരംഭിക്കന്നേരമീയെന്റെ വില്ലോൽ
നേരേ നില്ക്കത്തക്കതല്ലെന്നു ചിന്തി-
ച്ചാരാലിന്ദ്രൻ തന്റെ ചാപം മറച്ചാൻ. ൧൪

ഉണ്ടാകാറായ് വിഗ്രഹേ രാമരാജൻ
കൊണ്ടാടീടും സൽഗുണത്തിന്റെ ഘോഷം
മിണ്ടാൻ കോപ്പില്ലേതുമപ്പോഠം നമുക്കെ-
ന്നുണ്ടായ് നാണം വാർമുകില്ക്കൊച്ച തീർന്നു. ൧൫

താന്തോന്നിത്താം തക്കതല്ലിന്നു; രാമൻ
നൊന്തിട്ടുള്ളം, നിശ്വസിക്കുന്ന നേരം
ചിന്തിച്ചിത്ഥം വൻകൊടും കാററടങ്ങീ,
പൊന്തും താഴമ്പൂമ്പൊടിപ്പാററൽ നിർത്തി. ൧൬

താപച്ഛേദം നാകം വ്യോമരങ്ഗ-
ത്താടിക്കാഴ്ചക്കാക്ക സന്തോഷമേകി
വർഷാനാട്യക്കാരി പോയ് മേഘശങ്ഗ-
ത്തംഗച്ചേർ വച്ചമിന്നൽവെട്ടം കെടുത്തി. ൧൭

മേലാ രാമന്നാശ പൂരിക്കമാറായ്
കീശന്മാരെന്നാശ പൂരിക്കമാറായ്
നന്നല്ലന്നീ വാഹിനീശബ്ദസാമ്യം
നമ്മൾക്കെന്നോൎത്തിട്ടു പൂഞ്ചോല വററീ. ൧൮

ലങ്കാരാജ്യത്തിങ്കലീ രാജഹംസ-
ക്കെങ്കേമന്മാർ പോമ്പൊഴുണ്ണം തടുപ്പാൻ
ശങ്കാഹീനം രാജഹംസങ്ങൾ പക്ഷ-
പ്പങ്കാ വീശിപ്പാരിൽ വന്നങ്ങിറങ്ങീ. ൧൯

ഇഷ്ടപ്പെട്ടുള്ളോരെ വേർപെട്ടമൂലം
കഷ്ടപ്പാടുള്ളോൎക്കെഴും ധൈൎയ്യസാരം
മോഷ്ടിച്ചീടും വൎഷകാലം സമൂലം
വിട്ടെന്നാലും, മന്മഥൻതന്റെ ബാണം. ൨൦

മാറത്തുക്കോടേററു ചിത്തം കിഴിഞ്ഞ-
ദാരത്തൂടെ സ്നേഹസത്തൊക്കെ ചോൎന്ന്
വാശാനത്തിന്നുള്ള മാറൊക്കെ മങ്ങി-
ശ്ശുക്തിക്കേട്ടും സ്വാന്തകൃത്യത്തിനെത്തി. ൨൧

തന്നത്താനോക്കാതെ വാഴുന്ന സുഗ്രീ-
വന്നക്കാമഭ്രാന്തു ഭസ്മീകരിപ്പാൻ
ചെന്നക്കിഷ്കിന്ധയ്ക്കു രാമാജ്ഞ കൈക്കൊ-
ണ്ടന്നാൾക്കൊള്ളും കോപമോടുണ്ണിമന്നൻ. [വിശേഷകം] ൨൨

ഒന്നോ,ടഗ്രേ കണ്ടു സംഹാരരുദ്രൻ
തന്നെക്കാളും രൌദ്രഭാവം നടിച്ച്
ചെന്നീടുമ്പോൾ, കീശവൃന്ദം ചിലമ്പി-
ക്രന്ദിച്ചും കൊണ്ടാടലോടോടി വാങ്ങി. ൨൩

ദേഷ്യപ്പെട്ടും കൊണ്ടെഴുന്നള്ളിടുന്നാ
ദൃഷ്യത്തിന്നായിന്നു സൌമിത്രിയെന്ന്
പ്രേഷ്യത്വം പൂണ്ടാത്തു ചിററപ്പനെക്കാ-
ലുഷ്യം കൈവിട്ടുള്ളടൻ ചെന്നണഞ്ഞീ- ൨൪

പാരം സ്വൈരക്രീഡയാൽ കീശരാജൻ
ഭൂരിക്ലേശം പൂണ്ടുറങ്ങുന്ന നേരം
താരേയൻ ചെന്നിച്ചരിത്രം പറഞ്ഞാ-
ലാരാണെന്നാരാഞ്ഞീടുവാൻ ബോധമുള്ളോൻ. ൨൫

നാട്ടിൽ പൊങ്ങുന്നോരു കോലാഹലത്തെ-
ക്കേട്ടിട്ടപ്പോൾ ഞെട്ടി വല്ലാതുണൎന്ന
രാട്ടിൻമുൻപിൽ പ്ലക്ഷനാദിപ്ലവങ്ഗ-
ശ്രേഷ്ഠന്മാർ ചെന്നാശ്വസിപ്പിച്ചു നിന്നാർ. ൨൬

ഇക്കോളിൽ ശ്രീരാമചന്ദ്രൻ വെറുപ്പാൻ
തക്കോണം നാം ചെയ്തു തെറ്റെന്തിവണ്ണം
അക്കൂട്ടക്കാർ കൂടി മന്ത്രിക്കവേയ-
ട്ടിക്കിൽ കേൾക്കാറായി വില്ലിൻ മുഴക്കം. ൨൭

ഞെട്ടിപ്പെട്ടെന്നാസനം വിട്ടെഴുന്നേ-
റ്റൊട്ടാശാന്തം പൊട്ടുമിയൊച്ച കേട്ട്
ചൂടെല്ലാക്കും തീക്ഷ്ണമെഭ്രസ്വനത്താൽ
പേടിച്ചിട്ടും പാമ്പു പോലായ് കപീന്ദ്രൻ. ൨൮

സ്വാമിക്കിപ്പോൾ ദ്വേഷമുണ്ടാകുവാൻ നിൻ
സ്വാമിദ്രോഹം തന്നെയെന്നാ ഹനൂമാൻ
ഓതുന്നേരം ലക്ഷ്മണൻതൻ വിരോധം
ഭേദിപ്പിപ്പാൻ താരയെച്ചൊല്ലി വിട്ടാൻ. ൨൯

പെട്ടെന്നാദ്യം വാരുണീസേവമൂലം
വഴ്ജിച്ചിട്ടാ രാജതേജോവിശേഷം,
സന്മാൎഗ്ഗത്തൂടാശു പൂൎവ്വാശയിങ്കൽ
ചെമ്മേ മിത്രപ്രാപ്തിയുണ്ടായിട്ടുമ്പോൾ. ൩൦

മെല്ലെന്നോജസ്സാൎന്ന, നിഷ്ക്രാന്തതാരം,
തീരെത്തീൎന്നാ വൻതമസ്സിൻ വികാരം,
സുഗ്രീവൻ താൻ വാണിരിക്കും നിശാന്തം
വ്യഗ്രത്വം വിട്ടൎത്ഥവത്തായ് ഭവിച്ചു. [യുഗ്മകം] ൩൧

പ്രാപിച്ചിട്ടാ രാമ രാമാനുജൻ താൻ
ചാരത്താരാരത്തൊടേവം പറഞ്ഞാൻ;
ആദിക്കാധിപ്രാപ്തിയഞ്ചാലിയാ,ലി-
ബ്ഭല്ലൂകാധീശന്നു വല്ലാതെ വന്നു. ൩൨

കാട്ടിൽ പോയിപ്പെട്ട പാടൊക്കെയെങ്ങ-
ജ്യേഷ്ഠൻ തീൎത്തന്നൊററയമ്പിൻ കരുത്താൽ
തെറ്റെന്നിപ്പോൾ പഞ്ചബാണൻ നിമിത്തം
മുററും പീഡയ്ക്കിമ്മഹാൻ കീഴടങ്ങി. ൩൩

എന്നാലിന്നമ്മാല്യ വിഷ്ഫാരമാത്രം
കൊണ്ടങ്ങുന്നം തീൎത്തതും യുക്തമത്രേ
നീ തീൎത്തോരിന്നോവു പന്ദ്രാത്മജന്റെ
ജ്യേഷ്ഠൻ തീൎത്തുല്യമിന്ദ്രാത്മജന്റെ. ൩൪

നന്മൂട്ടാലും വാണിയാൾതന്റെ വാക്കാൽ
സമ്മാനിക്കപ്പെട്ട സൌമിത്രി പിന്നെ
അമ്മാററം തീൎന്നാശു, കീശക്ഷ്മീശൻ
തന്മാടത്തിൽപ്പൂക ഗാംഭീൎയ്യമോടും. ൩൫

കണ്ടനേരം വാനരേന്ദ്രൻ നടുങ്ങി-
പ്പണ്ടേക്കാളും ഭക്തി കൈക്കൊണ്ടു നിൽക്കെ
തിണ്ടാടീടും കീശജാതിസ്വഭാവം
കണ്ടുൾക്കോപം പൂണ്ട സൌമിത്രി ചൊന്നാൻ. ൩൬

കാരുണ്യം പൂണ്ടിന്ദ്രിയെന്ന്യത്തെ വെന്നും-
സാരം ചേരും സാത്വികന്മാരുമായി
നേരും പാരം നന്ദിയും പൂണ്ട ഭൂപ-
ന്മാരേ പാരിൽ പൂജ്യരായ്ബ്ഭവിക്കൂ. ൩൭

സന്ധിപ്പോൾക്കും തന്മതം പാൎത്തിരിക്കും
ബന്ധുക്കൾക്കും നന്മ താൻ ചെയ്തിടാതെ
പാപാനോദിപ്പാഴ്വാക്കോതിടുന്ന-
ബ്ഭൂപന്മാരെക്കാളുമേവൻ കഠോരൻ. ൩൮

കാൎയ്യം കണ്ടാൽ ക്രുട്ടകാരന്നു വേണ്ടും
കാൎയ്യം നേടാൻ വേല ചെയ്യാത്ത ദുഷ്ടൻ
ആൎയ്യന്മാരാൽ, "വദ്ധ്യനാണകൃതജ്ഞ-
ക്രൂരൻ" താനെന്നുച്ചരിക്കപ്പെടുന്നു. ൩൯

നീയും പാൎത്താലത്തരക്കാൎക്കു മുൻപൻ
ഞായമേറെടി ഞങ്ങളോടാചരിച്ചു;
ശൌൎയ്യം ക്രുട്ടം ബാലിയെക്കൊന്ന ക്രൂര-
ന്മാൎയ്യൻ വച്ചിട്ടുണ്ടതിന്നോൎമ്മ വേണം. ൪൦

നന്നാവില്ലാ രാമചന്ദ്രൻ ഗുണത്തോ-
ടൊന്നിച്ചീ നിൻ നെഞ്ചിലന്യൂന്നിടാഞ്ഞാൽ;
നിന്ദക്കാരൻ നിന്റെ നാശം ഭവിപ്പാ-
നിന്നോൎക്കുമ്പോൾ മററു മാൎഗ്ഗങ്ങളുണ്ടോ? ൪൧

എന്നീവണ്ണം വീൎയ്യവാനാം കുമാരൻ
ഭിന്നാഭിപ്രായത്തെയോതുന്ന നേരം
കുന്നല്ലുണ്ണ്ണാം താരയും പേടിയുള്ളിൽ
കുന്നിച്ചുംകൊണ്ടാദരത്തോടുരച്ചാൾ. ൪൬

തീയിൽച്ചാടാൻ സ്വാമി ചൊന്നാലതിന്നും
ഭീയില്ലേതും മൎക്കടേന്ദ്രന്നു പാൎക്കിൽ;
ആയുസ്സുണ്ടെന്നാകിലാ രാജകാൎയ്യം
മായം കൂടാതൊക്കയും നിൎവ്വഹിക്കും. ൪൭

ഭൂരിശ്രീമാൻ ലക്ഷ്മണൻ തന്റെ നേരേ
ചാരത്തപ്പോൾ കൂപ്പിനിന്നക്ഷണാം
പാരുഷ്യത്തെക്കൈവെടിഞ്ഞാൻ തകരുമെന്നും
സാൎദ്ദ്രത്തോടോതിനാനിപ്രകാരം. ൪൮

നാനാദേശത്തിങ്കലും കൂത്തയച്ചെൻ
സേനാവൃന്ദം നേരു നിൎത്താൻ വരുത്തി
ഞാനങ്ങോട്ടേക്കാഗമിപ്പാൻ നിരൂപി-
ച്ചാരംഭിക്കുന്നേരമങ്ങുന്നു വന്നു. ൪൯

എന്നാലിന്നിത്താമസിക്കേണ്ട പാഴേ;
ചെന്നാ രാമസ്വാമിയെക്കൈവണങ്ങീ
ഇന്നോ പക്ഷേ നാളെയോനാട്ടിലെല്ലാ-
മന്വേഷിപ്പാൻ നിശ്ചയിച്ചാളയക്കാം. ൫൦

എന്നീ വാക്യം കേട്ട നേരം കുമാരൻ
വന്നീടും വൻകോപമെല്ലാമടക്കി;
പിന്നീടെല്ലാപേരുമായ് രാമനെക്ക-
ണ്ടെന്നാനീ മട്ടിൽ കീശരാജാവുരച്ചാൻ. ൫൧

അല്പന്മാരാം വാനരന്മാൎക്കു പണ്ടേ
കല്പിക്കപ്പെട്ടുള്ള ചാപല്യമെല്ലാം
തില്പെന്നോൎത്തിട്ടാശു ദൂരെ ത്യജിച്ചേ;-
നപ്പേ വീണ്ടും വന്നു ബാധിച്ചിടുന്നു. ൫൨

ചൊന്നാനന്നേരത്തു രാമൻ, മനസ്സിൽ
തോന്നാനില്ലിക്കശ്മലത്വം നിനക്കും
നിന്നോൎമ്മയ്ക്കായ് മാത്രമീവണ്ണമിയ്യേ ഞാ-
നിന്നങ്ങോട്ടേക്കോതി വിട്ടേനീവണ്ണം. ൫൩

നാലാശയ്ക്കും തേടുവാനാളയയ്ക്ക്ര
ശീലായ്കയ്ക്കീ നീ വശപ്പെട്ടിടാതേ
മേലാൽ വേണ്ടും കാര്യമെന്തെന്നു പിന്നീ-
ട്ടാലോചിക്കാം സാവധാനത്വമോടെ. ൧൦

ശ്രീരാമൻ തന്നാജ്ഞയെ കേട്ടിപ്രകാരം
താരാനാഥൻ താഴ്മയുള്ളോക്കു മുൻപൻ
ആരാഞ്ഞീടാൻ നാലുദിക്കും ക്രമത്താ-
ലോരോ ലക്ഷം വാനരന്മാരെ വിട്ടാൻ. ൧൧

ചാട്ടക്കാരായ് നാലുനൂറായിരത്തേ
ശട്ടം കെട്ടിപ്പോവതിന്നായി നിർത്തി
പെട്ടെന്നാല്പീവല്ലഭൻ തൻകിടാവ-
പ്പട്ടാളത്തെപ്പാർത്തു ചൊന്നാനിവണ്ണം. ൧൨

കാടും മേടും കാശിമുൻപായ നാനാ
നാടും തോടും ചാലുമൊക്കെക്കടന്ന്
തേടിത്തേടിച്ചെന്നു പൂർവ്വാശയിങ്കൽ
ചാടിപ്പേടിക്കാതെകണ്ടാഴിതാണ്ടിൻ! ൧൩

സാരം ചേരും കാഴ്ചയോരോന്നു കണ്ടും
താരാർമാതിൻ വാഴ്ചയാരാഞ്ഞുകൊണ്ടും
ക്ഷീരാംഭോധിക്കക്കരെച്ചാടി വീണ-
ന്നീരോദത്തെപ്പേടിയെന്യേ കടപ്പിൻ. ൧൪

പൊന്നും കുന്നിന്മേലിൽ മേവിച്ചിരിക്കും
ധന്യാത്മാവാം ശേഷനെക്കണ്ടു കുപ്പി
പിന്നെപ്പോയിപ്പൂർവ്വശൈലം വലം വ-
ച്ചന്വേഷിപ്പിൻ തൽപ്രദേശത്തിലെല്ലാം. ൧൫

കണ്ടില്ലെങ്കിൽ പോകൊലാ പിന്നെയങ്ങോ-
ട്ടുണ്ടക്കെല്ലാം വാസഭൂരാകയാലേ
പണ്ടങ്ങാരും പോയവാറില്ലിരുട്ടാൽ
കണ്ടീടാനും ദുർഘടം പാരമുണ്ടാം. ൧൬

ഒരോന്നേവം ചൊല്ലി വിട്ടാൻ കിഴക്കോ-
ട്ടാരായേണ്ടും വാനരന്മാരെ നോക്കി;
നേരേ തെക്കേദിക്കിലന്വേഷണാർത്ഥം
താരേയാദ്യന്മാരൊടേവം പറഞ്ഞാൻ. ൧൭

പോയാൽ കൊള്ളാം നിങ്ങളെക്കൊണ്ടു വേണം
മായാമർത്ത്യൻ തൻെറ കാര്യം വഹിപ്പാൻ
ആയോഗ്യനാം ഞാൻ വേണ്ട ലക്ഷ്യങ്ങൾ നിങ്ങൾ-
ക്കായിച്ചൊല്ലാമായതോൎമ്മിച്ചു കൊൾവിൻ! ൭൮

നേരേ വിന്ധ്യൻ പൎവ്വതത്തെക്കടന്നു-
ങ്ങോരോ ദിക്കും ചെന്നു വെവ്വേറെ നോക്കി
ധീരന്മാരേ! കേരളം വിട്ടു പോമ്പോൾ
ചാരേ നിങ്ങൾക്കങ്ങു കാവേരി കാണാം. ൭൯

ചെല്ലുമ്പോളാരത്തീൎത്ഥവും താണ്ടിയല്പം
ചെല്ലുന്നേരം ചന്ദനാദ്രിക്കടുക്കൽ
കല്യന്മാരേ! കുംഭജന്മാവിനെക്ക-
ണ്ടല്ലൽ തീൎപ്പിൻ താമ്രപൎണ്ണീസരിത്തും. ൮൦

തേടിപ്പിന്നെപ്പാണ്ഡ്യരാജൻെറ നാട്ടിൽ-
ക്കൂടെ പ്രാപിച്ചുമ്മഹേന്ദ്രാചലത്തേ
പേടിച്ചീടാതപ്പുറത്തേ സമുദ്രം
ചാടിച്ചെന്നാൽ വൻതുരുത്തൊന്നു കാണാം. ൮൧

ജാലക്കാരൻ രാവണൻ വാണിരിക്കു-
ന്നാ ലങ്കാദ്വീപൊക്കെ നന്നായ് തിരഞ്ഞു്
കണ്ടില്ലെന്നാൽ മുൻപുറത്തെസ്സമുദ്രം
ധൈൎയ്യത്തോടും താണ്ടി മുന്നോട്ടു പോണം. ൮൨

മെല്ലെത്തെക്കോട്ടേറെ മാൎഗ്ഗം കടന്നാൽ
ചെല്ലും പൊൽപ്പേ കുഞ്ജരാദ്ര്യാചലത്തിൽ
വെല്ലും നൽത്തേനൊന്നിതെല്ലാം ഭുജിച്ചു-
ങ്ങില്ലം പോയിക്കാണ്മിനാഗസ്ത്യമഗ്രേ. ൮൩

പിന്നെക്കാണും വാസുകിക്കുള്ള സത്മാ-
വെന്നും സൎപ്പം കാത്തു നില്പുണ്ടതിങ്കൽ
അന്നാടെല്ലാം പാൎത്തു തെക്കോട്ടുഴന്നാൽ
മുന്നിൽ കാണും പൊൻനിറം പൂണ്ട ശൈലം. ൮൪

അദ്ദേശത്തിന്നപ്പുറം താൻ പിതൃക്കൾ-
ക്കദ്ദേശിക്കപ്പെട്ട വൈഷമ്യവാസം
പ്രത്യേകിച്ചും നിങ്ങളാൽ ശക്യമല്ലി-
ന്നുദ്യോഗിച്ചാൽ ക്രൂരിരുട്ടത്തു പോവാൻ. ൮൫

എന്നല്ലങ്ങോട്ടൊക്കയും ധർമ്മരാജൻ-
തന്നാവാസം ദുർഘടസ്ഥാനമല്ലോ
പിന്നങ്ങേടത്തൊക്കെ നന്നായി നോക്കി-
പ്പോന്നാൽ പോരും നിങ്ങൾ കഷ്ടപ്പെടാതേ. ൩൬

നേരാം മാർഗ്ഗം ദക്ഷിണാദിക്കു പൂകാ-
നാരംഭിക്കുന്നോർക്കു ചൊല്ലീട്ടിവണ്ണം
ശൂരാത്മാവാം സൂര്യപുത്രൻ, സുഷേണൻ-
ചാരത്തെത്തിച്ചാരുവാക്കേവമോതീ. ൩൭

അമ്മാവൻ താൻ പോകവേണം പടിഞ്ഞാ-
ട്ടമ്മാൻകണ്ണാളുള്ള ദേശം തിരക്കാൻ
നമ്മാലാകും നന്മ ചെയ്യുന്നതിന്നായ്
ബ്രഹ്മാവിമ്മെയ്യോടു നിർമ്മിച്ചു നമ്മെ. ൩൮

സൌരാഷ്ട്രം മുൻപായ നാടൊക്കെയാരാ-
ഞ്ഞോരോ കൈതക്കാട്ടിലും പോയ് തിരഞ്ഞു
നേരേ ചെന്നാൽ മേക്കുപക്കത്തു പാരാ-
വാരം ദൂരത്തങ്ങു നിങ്ങൾക്കു കാണാം. ൩൯

തെങ്ങുംകൂട്ടത്തിങ്കലെല്ലാമുഴന്നോ-
ട്ടങ്ങോട്ടായാലല്ലോ പാശ്ചാത്യദേശം
മർത്ത്യത്തിന്നാസ്പദം കണ്ടു ചെന്നാൽ
പൊങ്ങിക്കാണാം ചക്രവാനെന്ന ശൈലം. ൪൦

പാരാവാരത്തിന്റെ നാലാം പാദത്തിൽ
പേരാളുന്നപ്പർവ്വതത്തിങ്കൽ വച്ച്
പോരാടിത്തൻ ശങ്ഖചക്രങ്ങൾ വാങ്ങി
ക്രൂരന്മാരാം ദൈത്യരോടംബുജാക്ഷൻ. ൪൧

പിന്നെക്കാണും കാമരൂപം പുരം പു-
ക്കന്വേഷിച്ചിട്ടേറെ മേലോട്ടു ചെന്ന്
പൊന്നും കുന്നും മറവുമൊക്കെക്കടന്നാൽ
കണ്ണിൽ കാണാറാകുമസ്താചലത്തെ. ൪൨

അക്കുന്നിന്മേലപ്പതിക്കുള്ള വാസം
നോക്കിക്കണ്ടാ മേരുസാവർണ്ണിതന്റെ
തൃക്കാൽ കൂപ്പിപ്പോരണം പിന്നെയങ്ങോ-
ട്ടിക്കണ്ടോരാൽ പോവതിന്നില്ലെളുപ്പം. ൪൩

എന്നീവണ്ണം ഭാനുപുത്രൻ പടിഞ്ഞാ-
റന്വേഷിപ്പാനുള്ളതൊക്കെപ്പറഞ്ഞു
പിന്നെച്ചൊന്നാനുത്തരാദിക്കു പുകാ-
നന്നിപ്പാൎക്കും മക്കടന്മാരെ നോക്കി. ൯൪

വീരന്മാരേ! നിങ്ങൾ ചെല്ലിൻ വടക്കോ-
ട്ടാരും പോയാലങ്ങമാന്തിച്ചിടൊല്ലാ
ശ്രീരാമോദ്ദേശ്യങ്ങൾ സാധിക്കുവോളം
ഭാരം നമ്മൾക്കുണ്ടതന്നേ ചുരുങ്ങൂ. ൯൫

നമ്മൾക്കെല്ലാം നല്ലകാലം വരുത്താ-
നിമ്മാന്യശ്രീ രാമചന്ദ്രൻ ശ്രമിച്ചു;
അമ്മട്ടുദ്ദേഹത്തിനും നാം തുണച്ചാൽ
ജന്മം നമ്മൾക്കിങ്ങു സാഫല്യമാൎന്നു. ൯൬

ഒന്നും ചെയ്യാതുള്ളൊരൎത്ഥിക്കു ഭീഷ്ടം
തന്നത്താനോൎത്തേകുവോൻ ധന്യനേററം;
തന്നിഷ്ടത്തെ മുൻപനുഷ്ഠിച്ചവൎക്കായ്
പിന്നെച്ചെയ്യോനത്രമാത്രം വിശിഷ്ടൻ. ൯൭

നന്നായോൎത്തി,ട്ടാകയാൽ നിങ്ങളെല്ലാം
കന്നൽക്കണ്ണിക്കുള്ളൊരാവാസദേശം
കണ്ണിൽക്കാണുന്നോളമുത്സാഹപൂൎവ്വം
ചെന്നന്വേഷിച്ചിങ്ങുപോന്നീടവേണം. ൯൮

നാനാനാട്ടും കുന്നുമാറും കടന്നാ-
ച്ചിനാദേശം താണ്ടിയൊട്ടങ്ങു ചെന്നാൽ
കാതം നാന്നൂറോളമേറെപ്പരപ്പായ്
കാണാം ദൂരത്തുള്ള മൈതാനഭൂമി. ൯൯

വേഗം പിന്നിട്ടപ്രദേശം ഭവാന്മാർ
പോകുന്നേരം വെൺമലക്കാല്യ കാണാം
ആകക്കൊണ്ടിന്നിത്തുഷാരാചലത്തിൻ
ശാഖാശൈലക്കൂട്ടമങ്ങെത്തിയോണം. ൱

അക്കൈലാസം കണ്ടു വേഗേന പോമ്പോ-
ളഗ്രേ കാണ്മാനുണ്ടു സന്ധ്യാകനാര
നോക്കിക്കണ്ടാ രാജരാജന്റെ രാജ്യം
പാൎക്കാം പിന്നെക്രൗഞ്ചശൈലം വിദൂരേ. ൱൧

അല്പം പോയാൽ മുന്നിലാമ്മാറു കാണാം
പൊക്കം കൂടുന്നോരു സോമാചലത്തെ
കെല്പില്ലാക്കും പിന്നെയങ്ങോട്ടുപ്പോ-
യാൽപ്രേക്ഷിച്ചാൽ നിങ്ങളാലും പ്രയാസം. ൮൨

അക്കൂട്ടത്തോടോതിയോരം കപീന്ദ്രൻ
നിഷ്കൎഷിച്ചാൻ സ്വാമികാൎയ്യത്തെ നന്നായ്
പ്രത്യേകിച്ചും നാലിനക്കാരരോടും
മൊത്തത്തിൽ പ്പാൎത്തോതിനാനിപ്രകാരം ൮൩

നേരം പാഴാക്കാതെകണ്ടങ്ങുമിങ്ങും
ശൂരന്മാരേ! നല്ല ശുഷ്കാന്തിയോടും
ആരാഞ്ഞുംകൊണ്ടാശു കാൎയ്യം വഹിച്ചെൻ
ചാരത്തെത്തിൻ മുപ്പതാംപക്കമൊന്നേ്യാളം. ൮൪

പക്ഷം രണ്ടും തീൎന്ന വൈദേഹിയേയും
വീക്ഷിക്കാതെൻ മുന്നിലെത്തുന്ന ഭോഷൻ
പക്ഷം രണ്ടില്ലാവൻ വധ്യനത്രേ.
ദാക്ഷിണ്യം ചെററില്ല ബന്ധുക്കളോടും. ൮൫

എന്നീവണ്ണം യാത്രകല്പിച്ചു, ശേഷം
സന്നാഹത്തിന്നുദ്യമിച്ചാൻ കപീന്ദ്രൻ;
സന്ദേശക്കാർ നാലു പങ്കായി നിന്നി-
ട്ടന്നേരത്താരാമപാദം വണങ്ങി. ൮൬

കൂറോടപ്പോളം വാതജൻ തന്നെ രാമൻ
വേറേ കല്പിച്ചന്തികത്തിങ്കൽ നിൎത്തി
തേറും നീയെൻ കാൎയ്യമെന്നോതിയോജ-
സ്സേറീടും തൻമോതിരം കൈയിൽ നല്കി. ൮൭

കാലത്താർ കൈതൊഴുതാസ്ഥയോടു ഹനുമാൻ
രാമാങ്ഗുലീയത്തിനെ-
കൈത്താർ ചേൎത്തുരരീകരിച്ചു ശകലം
പിന്മാറി നിന്നീടവേ
ബദ്ധപ്പെട്ടു മനോരഥം രഘുവരൻ
പാരൊക്കെയോടിച്ചപോൽ
മദ്ധ്യാഹ്നൎക്കമരീചി പോൽ കപികുലം
വ്യാപിച്ചു ദിക്കൊക്കെയും. ൮൮

മങ്ങാതെ ചീനവെടി പൊട്ടി, യതിങ്കൽനിന്നും
പൊങ്ങിത്തിളങ്ങി വെടിയുണ്ട തകൎന്നിട്ടുമ്പോഴും
എങ്ങും പരക്കമൊരു തീപ്പൊരിപോൽ പ്ലവങ്ഗ-
ച്ചങ്ങാതിമാർ പല വഴിക്കുഴറിത്തുടങ്ങീ. ൮൯

വടക്കും മേക്കും പിന്നമരവരദിക്കും തിരയുവാൻ
മിടുക്കോടും പോയോരവിടവിടെയാരാഞ്ഞു മുഴുവൻ
തിടുക്കം കൈക്കൊണ്ടക്കപിവരകഠോരാജ്ഞയെ നിന-
ച്ചൊട്ടുക്കം പോന്നാരിങ്ങവധി കഴിയുംമുൻപു വെറുതേ. ൯൦

തെന്നാടു നോക്കി നടകൊണ്ടവരുഴിമങ്ക-
തന്നാശ്രയസ്ഥലി തിരഞ്ഞു മനസ്സിലാക്കി
വന്നീടുമെന്നു ഹൃദയത്തിലുറച്ചു രാമ-
ചന്ദ്രൻ തുടങ്ങിയവർ മോദമിയന്നു വാണാർ. ൯൧

കപിസന്ദേശം എന്ന പതിമ്മൂന്നാം സൎഗ്ഗം സമാപ്തം.

---

## പതിന്നാലാം സൎഗ്ഗം.

---

ഊഴിമാതിന്റെയാവാസം തേടിക്കണ്ടുപിടിക്കുവാൻ
തെക്കോട്ടേക്കു പുറപ്പെട്ടാർ ഹനുമാനാദിയായവർ. ൧

വരിവച്ചു പറന്നീടും പേരക്കിളികളെന്നപോൽ
ഒരു ദേശം വിടാതെല്ലാം തിരഞ്ഞു ധരണീതലം. ൨

ഒരുമിച്ചുഴറുന്നേരത്തിരുന്നു പല ദിക്കിലും
പശിയും ദാഹവും തീൎത്തു കടന്നാരധികം വഴി. ൩

മകൻ മരിച്ച ഖേദത്താൽ ഭഗവാൻ കണ്ഡുമാമുനി
ശപിച്ചു മരുഭൂവാക്കിത്തീൎത്ത ദേശം കടന്നു തേ. ൪

ഉടൻ മുന്നിലകപ്പെട്ട കൊടും പാപിയൊരാശരൻ
പടുക്കളാം കപികളോടടുത്താനടലിന്നവൻ. ൫

വീണപ്പെട്ടുമൊട്ടും നേരേ കാണപ്പെട്ട കഠോരനെ
പ്രാണപ്പെട്ടി ഞെരിച്ചമ്പർകാണെപ്പൊട്ടിച്ചു കൊന്നു തെ. ൬

ജാനകീചോരനെന്നുള്ളിൽ ശങ്കിക്കപ്പെട്ട രാക്ഷസൻ
മരിച്ച ശേഷം ലങ്കേശനല്ലെന്നോൎത്തിതു മൎക്കടർ. ൭

പിന്നെയും കപിവീരന്മാർ ചെന്നു മുന്നോട്ടു ദേവിയേ
അന്വേഷിച്ചിതു വിന്ധ്യന്റെ കുന്നിമേൽ ദിക്കിലൊക്കെയും. ൭

വിശപ്പും ദാഹവും കൊണ്ടു വശം കെട്ടവരേവരും
വലഞ്ഞു വലുതായുള്ള ദുൎഗ്ഘടത്തിൽ കുടുങ്ങിനാർ. ൮

നല്ല നീരുള്ളിടം കൊണ്ടു നിത്യവൃത്തി കഴിച്ചിട്ടും
കാരന്നം കൊക്കു മുതലായ് പലമാതിരി പക്ഷികൾ. ൧൦

അന്നേരത്തദ്ഗിരീന്ദ്രന്റെ കന്ദരത്തിങ്കൽ നിന്നുടൻ
പറന്നുകണ്ടിട്ടങ്ങാണ്ടോ പൊയ്കയുണ്ടെന്നുറച്ചുതേ. (യുഗ്മകം) ൧൧

വള്ളിക്കൈയും പിടിച്ചുംകൊണ്ടെല്ലാവരുമനന്തരം
ശിലോച്ചയഗ്ഗുഹയ്ക്കുള്ളിൽ പ്രവേശിച്ചാരനഗ്ഗളം. ൧൨

തപ്പിത്തപ്പിക്കരങ്ങന്മാരിരുട്ടറയിലൂടെ പോയ്
തെല്ലു ദൂരത്തണഞ്ഞപ്പോൾ നല്ല ദേശത്തിലെത്തിനാർ. ൧൩

കണ്ടാലാൎക്കും മനഃപ്രീതിയുണ്ടാക്കും പൊന്മയസ്ഥലം
പത്താരവിടെ മിന്നുന്ന മഹായോഗിനി തന്നെയും. ൧൪

മോക്ഷത്തിനായ് തപംചെയ്യും സാക്ഷാൽതാപസിതൻകഴൽ
വന്ദിച്ചു വൎത്തമാനങ്ങൾ പറഞ്ഞു പവനാത്മജൻ. ൧൫

നല്ലീരവാണി താനപ്പോൾ സല്ക്കരിച്ചു കപീന്ദ്രരേ
സ്വന്തവൃത്താന്തമെപ്പേരുമവരോടരുളീടിനാൾ. ൧൬

മയനുണ്ടാക്കിയിദ്ദേശം നാന്മുഖന്റെ വരത്തിനാൽ
ഹേമയാമപ്സരസ്ത്രീയെ കൈക്കൊണ്ടിവിടെ മേവിനാൻ. ൧൭

മയനെക്കൊന്നു ദേവേന്ദ്രൻ,നന്ദേരം കമലോത്ഭവൻ
സന്തോഷിച്ചിവിടം നല്കി ഹേമയ്ക്കു നിവസിക്കുവാൻ. ൧൮

എൻതോഴിയവളിദ്ദേശമെനിക്കായ് പിന്നെയേകിനാൾ
അന്നുതൊട്ടിപ്രദേശത്തെസ്സൂക്ഷിച്ചു മരുവുന്നു ഞാൻ. ൧൯

എൻപിതാ മേരുസാവൎണ്ണി നാമധേയം സ്വയംപ്രഭ
വലുതായുണ്ടു വൈഷമ്യം പ്രാണികൾക്കിങ്ങു പോരുവാൻ. ൨൦

അഥവാ വന്നുകപ്പെട്ടാൽ തിരിയെപ്പോയ് പിഴയ്ക്കുവാൻ
എളുപ്പമാൎക്കുമില്ലാത്ത ഗുഹയാണിതു ദുൎഘടം. ൨൧

ഈവണ്ണമുരചെയ്തിട്ടാ വാനരപ്പടയെ ക്ഷണാൽ
നേർവഴിക്കാക്കി മുന്നെപ്പോൽ കൌശലത്താൽ സ്വയംപ്രഭ. ൨൨

അപ്പോഴം സാഖാമൃഗേന്ദ്രന്മാർ വസന്തത്തിന്റെ വാതിലാം
മാഘമാസത്തിൽ മാമ്പൂ കണ്ടാകപ്പാടെ വിഷണ്ണരായ്. ൨൩

"ഗുഹയിൽ പാർത്തു പാഴാക്കിക്കളെഞ്ഞു ദിവസങ്ങളെ
അവധിക്കേറിയും തെററി ദേവിയെക്കണ്ടുമില്ല നാം. ൨൪

ശിക്ഷിപ്പാൻ തമ്പുരാനിന്നിപ്പക്ഷം രണ്ടില്ല ചെല്ലുകിൽ
ലക്ഷ്യമില്ലാതെ പോന്നോരീ ലക്ഷം പേക്കുമധോഗതി." ൨൫

പശ്ചാത്താപത്തെഃടീവണ്ണം ദീനനായ് ബാലിനന്ദനൻ
വാവിട്ടു കരയുന്നേരത്താശ്വസിപ്പിച്ചു മാരുതി. ൨൬

ത്രാണിയില്ലായ്കയാൽ ശൌര്യം കാണിപ്പാൻ സ്വന്തജോലിയിൽ
നാണം കെടുന്നതിൽ ഭേദം പ്രാണത്യാഗം മഹാസുഖം. ൨൭

ഈവണ്ണമവരെല്ലാരും കൂടി മന്ത്രിച്ചു തങ്ങളിൽ
പ്രായോപവേശനം കൊണ്ടു മരിപ്പാനായൊരുങ്ങിനാർ. ൨൮

വിന്ധ്യമാമലയോരത്തു ദർഭ കൊയ്തങ്ങുദാദികൾ
അഗ്രം തെക്കോട്ടു വച്ചോരോ പാഷാണച്ഛത്രിനാലവർ. ൨൯

കൈകാൽ ശുദ്ധി വരുത്തീട്ടു ചാകാനേകാഗ്രബുദ്ധിയാൽ
ദർഭയിന്മേൽ കിഴക്കോട്ടു നോക്കി വാണാരനാകുലം. (യുഗ്മകം) ൩൦

കടുത്ത വെയിലേററിട്ടും പട്ടിണിച്ചീട്ടു വാങ്ങിയും
ക്ലേശലില്ലാതെ ധൈര്യത്തേ ഭേസിനാരവരൊക്കെയും. ൩൧

സങ്കടത്തിലകപ്പെട്ടു വാനരന്മാർ പരസ്പരം
രാമവൃത്താന്തമോരോന്നു സംസാരിച്ചു തുടങ്ങിനാർ. ൩൨

പോരിൽ പൌലസ്ത്യനാൽ മുന്നം വെട്ടപ്പെട്ടു ജടായുവേ
വർണ്ണിപ്പാൻ ബന്ധമുണ്ടായ്, യപ്പട്ടാളക്കാർക്കു തങ്ങളിൽ. ൩൩

സഹോദരന്റെ നിര്യാണവാർത്ത കേട്ടൊരു മാത്രയിൽ
പക്ഷീന്ദ്രനായ സമ്പാതിക്കുളവായ് രോമഹർഷണം. ൩൪

വാരത്തിൽനിന്നെഴന്നേററു തത്തിത്തത്തിപ്പറക്കവേ
വെളിപ്പെട്ടു കപീന്ദ്രന്മാർ മരുവും ദിക്കിലായവൻ. ൩൫

അവൎക്കു നന്മ നൾകീടാൻ നേൎന്നു ദൈവത്തിനോടിവൻ
വിളിച്ചു പയ്യെച്ചോദിച്ചാൻ വാനരന്മാരൊടിങ്ങനെ. ൩൬

"അപായമെന്റെ തമ്പിക്കു നേരിട്ടതുരചെയ്യുവോർ
ആരെടോ! നിങ്ങളെന്നോടു നേരിട്ടുരചെയ്യുവിൻ. ൩൭

തൂവലെല്ലാം കരിച്ചോരു പകലോനുടെ ചൂടിനെ
പണ്ടോർക്കിലെറിഞ്ഞേൻ ഞാ,നാണ്ടതെന്നുള്ളിലിപ്പൊഴും. ൩൮

ചൂടേറുമിച്ചരിത്രത്തെച്ചെവിക്കൊണ്ടൊരു മാത്രയിൽ
രവി തൻ കിരണച്ചൂട്ടു മുഴുവൻ മാഞ്ഞിതുള്ളതം." ൩൯

സമ്പാതിവാക്യമീവണ്ണമൻപോടും കേട്ടൊരങ്ഗദൻ
തുമ്പാംവണ്ണം ജടായുസ്സുതൻ പ്രാണാവസ്ഥയോതിനാൻ ൪൦

വിസ്തരിച്ചതു കേട്ടപ്പോൾ ഗൃദ്ധ്രരാജൻ വിഷണ്ണനായ്
കരഞ്ഞു തന്റെ തമ്പിക്കു തരസാ പിണ്ഡമേകിനാൻ. ൪൧

ആൎത്തരാം വാനരന്മാരെപ്പാൎത്തു പിന്നെയുമിങ്ങനെ
നന്മ നേടുവതിന്നായി സ്സമ്മാനിച്ചവനോതിനാൻ. ൪൨

മഹേന്ദ്രഗിരിയിൽക്കൂടെ രാവണൻ രാമപത്നിയെ
ഇണ്ടലില്ലാതെ തേരേററിക്കൊണ്ടു തെക്കോട്ടുപോയെടോ! ൪൩

കൊററിന്നു മാംസമാരാഞ്ഞെൻ മകനായ സുപാൎശ്വനാം
ചുററുന്ന നേരമിതു കണ്ടോടി വന്നെന്നൊടോതിനാൻ. ൪൪

രാക്ഷസസ്ത്രീകളാൽ ചൂഴപ്പെട്ടു ജാനകി ലങ്കയിൽ
ശിംശപാവൃക്ഷമൂലത്തിലിരിപ്പൊണ്ടങ്ങു ചെല്ലുവിൻ ൪൫

ആണത്തമുള്ള നിങ്ങൾക്കീയാഴിക്കക്കരെയെത്തുവാൻ
കഴപ്പമൊന്നുമില്ലെങ്കിൽ കാണാം ദേവിയെ നിശ്ചയം. ൪൬

ദിവാകരകരം കൊണ്ടു ചിറകററു കിടന്ന ഞാൻ
നിശാകരകരം കൊണ്ടു രക്ഷപ്പെട്ടു യദൃച്ഛയാൽ. ൪൭

നിങ്ങൾക്കെല്ലാം തക്കയോഗ്യസൌജന്യം ഞാനുരയ്ക്കുവേ
തൂവലുണ്ടാകുമെന്നുള്ള മുനിവാക്യം യഥാൎത്ഥമായ്. ൪൮

ഓരോ തൂവൽ മുളച്ചീടാനാരംഭിച്ചിന്നു മെല്ലവേ
സാരവേദികൾ ചൊല്ലുന്ന ഗീരു നിഷ്ഫലമാകുമോ? ൪൯

സമുദ്രം താണ്ടുകിൽ കാണാം സചീർദ്ധ്വജതനൂജയേ
നിങ്ങൾ കൈയേററ കാര്യത്തെ നിറവേററാൻ ശ്രമിക്കണം. ൩൦

പറഞ്ഞിതവരോടുള്ളിൽ കണ്ണുള്ളോരദ്രിജാധിപൻ
ആശീർവ്വചനവും ചൊല്ലി യാത്രയാക്കി മഹാമതി. ൩൧

ആകസ്മികമതായ് കണ്ട ശകുനത്താൽ പ്രഹൃഷ്ടരാം
ശാഖാമൃഗപ്രവീരന്മാർക്കാകുലം തീർന്നു മാനസേ. ൩൨

കവിരാജാജ്ഞയാകുന്ന പാഥേയം പൂണ്ടു മൌലിയിൽ
ചെന്നു കണ്ടവർ സന്ദേഹകടലായലയാഴിയേ. ൩൩

ബലവാനായ രാമന്റെ ബാണങ്ങളുടെ ക്രൂരമയും
കരകാണാതപാരാശി കടപ്പാനുള്ള ദുഃഖവും. ൩൪

നിനച്ചു നെഞ്ചടച്ചേററമന്ധാളിച്ചവരൊക്കെയും;
അന്നേരം പുഞ്ചിരികൊണ്ടു പറഞ്ഞാനേവമങ്ഗദൻ. [യുഗ്മകം] ൩൫

ശൌര്യമേറും വകക്കാരെന്നുള്ള പേരാണ്ട കൂട്ടരെ!
നിങ്ങൾ മാനം കെടുത്താനായ് പോകുന്നോ? കീശജാതിയേ. ൩൬

പണ്ടൊരാണ്ടൊരു ഭൂപാലൻ തോണ്ടിച്ചോരിതു താണ്ടുവാൻ
മണ്ടന്മാരെന്നു ഭാവിച്ചും കൊണ്ടിരുന്നാൽ കുറച്ചിലാം. ൩൭

ഔർവ്വാഗ്നിക്കുമഗസ്ത്യന്നും നീർ വററിപ്പാൻ വിഷത്തിനും
ശേഷിയില്ലാത്തതാം; പങ്കമേറും ദുഷ്കീർത്തിസാഗരം. ൩൮

അതു ലങ്ഘിപ്പതിന്നപ്പുനീരാഴിയിതു കാൺകവേ
ഭയപ്പെടുന്ന നമ്മൾക്കു ശക്യമാകുന്നതെങ്ങനെ? ൩൯

അന്നേരത്തപ്ലവങ്ഗന്മാരന്യോന്യവതെത്തക്കടക്കുവാൻ
ഇന്നാക്കിന്നാക്കിത്രമാത്രം കുതിക്കാമെന്നു ചൊല്ലിനാർ. ൪൦

അക്കരെച്ചെന്നു പററീടാൻ ശക്തിയുണ്ടെന്നിരിക്കിലും
അങ്ഗദൻ ഭരമേററില്ല തിരിച്ചിങ്ങോട്ടു പോരുവാൻ. ൪൧

കാററിന്റെ മകനായുള്ള ഹനുമാനഞ്ജനാത്മജൻ
നാലുപാടും നോക്കിയിരുന്നപ്പോൾ ജാംബവാനേവമോതിനാൻ. ൪൨

ആഴമേറുന്ന വാരാശിക്കക്കരെച്ചാടി വീഴുവാൻ
ആരുമില്ലെന്നു സന്ദേഹിച്ചുരുതാതങ്കമാർക്കുമേ. ൪൩

പടത്തലവനാകുന്ന ഹനൂമാനാശ വയ്യുകിൽ
സംശയിക്കേണ്ട തെല്ലും പയ്യുളമ്പും കടലും ശരി. ൯൪

പ്രാണികൾക്കുയിരാകുന്ന വായുവിന്മകനാണിവൻ
കൊച്ചുന്നാളിൽ പിച്ച നിന്ന കാലത്തെക്കളിയത്ഭുതം. ൯൫

പകലോൻതന്റെ ബിംബത്തെ പഴമെന്നു നിനച്ചുടൻ
പിടിപ്പാൻ ചെന്നവാറിന്ദ്രവജ്രമേററു പതിച്ചിവൻ. ൯൬

മേലാലിവനെ മററാരും ദ്രോഹിക്കാതെയിരിക്കുവാൻ
മോഹിച്ചു വീണ കുഞ്ഞിന്റെ പേരിൽസ്നേഹിച്ചു മാരുതൻ. ൯൭

കൈക്കോട്ടിൽ താങ്ങിയും കൊണ്ടു നാന്മുഖന്നരികത്തു പോയ്
ആവലാതി പറഞ്ഞപ്പോൾ കല്പിച്ചു കമലാസനൻ. ൯൮

“തോല്പിക്കില്ലാരുമിവനേയേല്പിക്കില്ലായുധങ്ങളും
കല്പാന്തത്തോളമായുസ്സും കെല്പും ലോപിച്ചിടാ ദൃഢം.” ൯൯

ഇത്തരം വരമാഹാത്മ്യം സിദ്ധിച്ച ഹനുമാനിഹ
ഊമയെപ്പോലിരുന്നീടിൽ നാമെന്തോന്നിനി വേണ്ടതും? ൱

എറിയാനാശയുള്ളോൎക്കു കല്ലും കൈയ്യൂക്കുമില്ലഹോ!
കല്ലും കരുത്തുമുണ്ടായോൎക്കേറിനും മടിയേറിടും. ൱൧

സന്തതബ്രഹ്മചര്യത്തോടിരിക്കും വായുപുത്രനേ
ശ്ലാഘിച്ചു ജാംബവാനേവമവനോടോതിയാദരാൽ. ൱൨

വേഗേന ലങ്കയിൽ പോയി കാര്യം സാധിച്ചു പോരുവാൻ
പോരായ്കയില്ല നീയൊന്നു തെളിഞ്ഞാലെന്നു നിശ്ചയം. ൱൩

നിനക്കു ചാടുവാനിപ്പോളാകാശമൊരു വൃക്ഷമാം
ഇലമ്പലാമിട്ടിക്കെല്ലാം തളിരാം മേഘപങ്ക്തികൾ. ൱൪

നക്ഷത്രസൂൎയ്യചന്ദ്രന്മാർ പ്രസൂനഫലവൎഗ്ഗമാം
തടമാം കടൽ നാരായവേരാമിന്നാദിക്രമ്മവും. ൱൫

ഉത്സാഹമുള്ളിലുണ്ടെങ്കിലിക്കാര്യം നിൎവ്വഹിക്കുവാൻ
വിഘ്നമെന്തൊക്കെ വന്നാലും കൈവരും പല മാൎഗ്ഗവും. ൱൬

നിൻ കൈയിലല്ലയോ തന്നു രാഘവൻ തിരുവാഴിയേ?
അതെന്തിനെന്നു ചിന്തിച്ചു കടക്കുക വേഗമാഴിയേ. ൱൭

വകതെരിവൊട്ട മുന്നം പിന്നമോൎത്തിട്ടിതെല്ലാ-
മകപടമതിയാകം വൃദ്ധനോതുന്ന നേരം
വികലതകളശേഷം വിട്ട കൈയ്യൂക്ക വൎദ്ധി-
ച്ചകമലർ വികസിച്ചാ വാതജൻ മൂരിനീന്നാൻ. ൪൮

വിദ്ധ്യുച്ചകതി കടന്ന കമ്പിവഴിയാ-
യഞ്ചൊരു കാവൽസ്ഥലം
പാൎത്തുംകൊണ്ടു മുറയ്ക്കണഞ്ഞു തലയാം
ശാലയ്ക്കകത്തിച്ചപോൽ
ഉദ്ദേശം നിറവേററിടുന്ന വിധമ-
ക്കാററിന്മകൻ ബുദ്ധിമാൻ
പ്രത്യേകിച്ച നൃപൻെറ കല്പന വഹി-
ക്കാമെന്നുറച്ചോതിനാൻ. ൪൯

ക്ലേശിച്ചീടരുതാരുമിന്നു ഹനുമാ-
നണഞ്ഞിടുന്നു; ലങ്കാപുരേ.
നാശത്തിന്നൊരുകാലു നാട്ടി വഴിപോൽ
വന്ദിച്ചു വൈദേഹിയേ
കീശന്മാരുടെ കീൎത്തിയെന്ന മുലകിൽ
സ്ഥാപിച്ചു നിസ്സംശയം
ലേശം മോശമണഞ്ഞിടാതുദധിയും
പിന്നിട്ടു ഞാൻ പോരുവൻ. ൫൦

ആലസ്യം വി,ട്ടനിലതനയൻ വാമനൻ പോൽവളൎന്നു-
ക്കോലം നോക്കുന്നൊരു കപികളെസ്സാദരം സൽക്കരിച്ച്
പാലാഴിപ്പെണ്മണിയുടെ മണാളങ്കലുൾക്കാമ്പുറപ്പി-
ച്ചാലംബിച്ചാനടനടി മഹേന്ദ്രാചലത്തിൻെറ കൂടം. ൫൧

സീതാന്വേഷണം പതിന്നാലാം സൎഗ്ഗം സമാപ്തം.

---

# പതിനഞ്ചാം സൎഗ്ഗം.

---

തിരയുന്നതിന്നു പുനരുഴിമങ്കയെ-
ക്കരളിങ്കലോൎത്ത പവമാനനന്ദനൻ
പുരു വേഗശാലി പുകയന്ത്രമെന്നപോൽ
സുരവീഥി നോക്കിയെഴുന്നേറ്റു സത്വരം. ൧

ഹരികുഞ്ജരൻ കടൽ കടപ്പതിന്നു തൻ-
ഗുരുവന്ദനങ്ങളും വഴിപോലെ ചെയ്തുടൻ
നരനായകന്നു ഹിതമാചരിക്കുവാൻ
പരിമാണമററ വടിവാണ്ടു തൽക്ഷണം. ൧

ധരണീധരന്റെ മുകളിൽ കരങ്ങളും
ചരണങ്ങളും കപിവരൻ പതിക്കവേ
ഒരുപാടു മണ്ടയിടികൊണ്ടു പർവ്വതം
കരയുന്ന പോലെ കരയുററൊലിച്ചു പോൽ. ൨

മുകിലങ്ങുമിങ്ങുമുരുവേ നിരന്നു തൻ
ശിഖരം മലയ്ക്കുടനഴിഞ്ഞതിർന്നപോൽ;
അകതാർന്നുവങ്ങിയകടിച്ചു കുഞ്ജര-
പ്രകരം മഹീധരനു നീരു കൊണ്ട പോൽ. ൩

പതറിക്കുതിച്ചു വിളയാടുമേണസ-
ന്തതിതൻ കുളമ്പുകളും പതിഞ്ഞുയന്നൊതാം
മനയോലയാദി പല ധാതുധൂളിയാൽ
പലടം ചുവന്നു മലതന്റെ ചോര പോൽ. ൪

തിറമോടുറങ്ങിയുണരും മൃഗാധിപൻ
വിറയോടുക്രുടിയലറുന്നൊരൊച്ചയാൽ
പറയാൻ നമുക്കു മുറയുണ്ടു പർവ്വതം
മുറയിട്ടു മാറെറാലി മുഴങ്ങിടുന്നതായ്. ൫

ചരിവിൽ പുനങ്ങളും പെരികെത്തുരന്നു കൊ-
ണ്ടൊരുമിച്ചു മേവുമരവങ്ങളൊക്കയും
ഗിരിനായകന്റെ കുടലും ഞരമ്പുമായ്
പിരിയുന്ന പോലെ ശരിയായ് പുളഞ്ഞു പോൽ. ൬

ഉലയും മരങ്ങളും തലകൊണ്ടടിക്കയാൽ
പല ഭിന്നമായ ജലദത്തിൽ നിന്നുടൻ
മല താൻ വിയർത്തു വലയും പ്രകാരമായ്
പലടത്തുമന്നു ജലവിന്ദുവാൻ പോൽ. ൭

ഇടവിട്ടയങ്ങളിലുറച്ചു കല്ലിൽ വീ-
ണടിപെട്ടു പൊള്ളമുള പൊട്ടിയപ്പൊഴേ
വിടവിൽ കടന്നു പവമാനനുതിനാൻ
പിടയും മഹാദ്രി നെടുവീർപ്പിടുന്നപോൽ

പടവെട്ടുവാൻ ധൃതി മുഴുത്തു മുൻപില-
ക്കൊടി തൂക്കുവാൻ കഴ നിറുത്തിടുന്നപോൽ
നെടുതായ വാലധിയെ നാട്ടി നട്ടമായ്
ചൊടിയോടു മാരുതസുതൻ കുതിച്ചിതേ. ൧൦

ചുവടോടു കൂടെയിളകിത്തരുക്കളെ-
ങ്ങവനോടുകൂടെ നടകൊണ്ടു വാരിധൌ
മുറപോലെ ചെന്നു വരിവച്ചു നിന്നു മേൽ-
ചിറ കെട്ടുവാനൊരരണിട്ട കുററി പോൽ. ൧൧

ചിറകിട്ടടിച്ചലയകററി വിണ്ണിൽ നൽ-
ക്കുറിയിട്ടു പൊന്മുടി കിളത്തി,യപ്പൊഴേ
ജലധീന്ദ്രയൻ ഹിമവാൻെറ പുത്രനാം
മല,യക്കപീന്ദ്രന തളൎച്ച തീൎക്കുവാൻ. ൧൨

മല മുട്ടിയെന്നു പിശകിദ്ധരിച്ചു തൻ-
മുലമൊട്ടുകൊണ്ടുടനുമത്തിയാഴിയിൽ
സ്ഥലമിട്ടു പോന്ന കപിവീരനോടുതാൻ
പലമട്ടു പൎവ്വതമുരച്ചു താഴ്മയായ്. ൧൩

സുരനായകൻ ചിറകറുത്തുകൊണ്ടിരു-
ന്നൊരു നാളെനിക്കുതവി ചെയ്തു നിൻ പിതാ
പറയുന്നു സത്യമിതു ഞാൻ വിപക്ഷന-
ല്ലറികെന്നെ നീയിവിടെയും സപക്ഷനായ്. ൧൪

പെരുതായ നന്ദിയൊടു സാഗരം കനി-
ഞ്ഞുരചെയ്തു, നിന്നുടെ തളൎച്ച തീൎക്കുവാൻ
അരികത്തണഞ്ഞതതുമൂലമാണു ഞാൻ
മരുവിക്കുറച്ചു നടകൊൾക പിന്നെ നീ. ൧൫

ഹിമവാൻെറ പുത്രനിതുപോൽ കഥിക്കവേ
സമയോചിതങ്ങളവനോടുരച്ചുടൻ
പിഴയാതെ സൽഗതിയെ നിൎവ്വഹിക്കുവാ-
നുഴറിത്തിരിച്ചു രഘുനാഥദൂതനും. ൧൬

കടലിൻ നടുക്കു കിളരുന്ന കുന്നിനെ
വടിവോടു കണ്ടു വലവൈരിയെങ്കിലും
അലിവോടു മാരുതിയനുഗ്രഹിക്കയാൽ
കലഹം വെടിഞ്ഞതുമുതൽക്കതിൻെറ മേൽ. ൧൭

ഭദ്രത്തുള്ള രാക്ഷസപുരത്തെ നോക്കിയ-
സ്സുരസൻ കപീന്ദ്രനാഴറുന്ന സല്പഥെ
നരകോപമം വലിയ വായുമേന്തിനി-
ന്നുരഗാംബയാം സുരസ തീററിയാക്കുവാൻ. ൧൮

അവളെ ജ്ജയിപ്പതിനുയർന്നിടുമ്പൊഴ-
പ്പവനാത്മജന്റെ കഴലെത്തിയാഴിയിൽ
അവനുള്ള മസ്തകമനന്തവീഥിയെ
ക്കവിയുന്നവണ്ണമുളവാറു പൊങ്ങി പോൽ. ൧൯

ഉടനേ ചുരുക്കിയുടലക്കപീശ്വരൻ
കടുകോളമാക്കി വദനത്തിലേറിനാൻ
പുനരിങ്ങു പോന്നു ജവമോടു വാമനൻ
വളരുന്ന പോലെ വളരാൻ തുടങ്ങിനാൻ. ൨൦

തൊഴുതിട്ടു യാത്രയവളോടുരച്ചു പോം
വഴിമേൽ കുരങ്ങിനെ വധിച്ചു തിന്നുവാൻ
നിഴലിൽ പിടിച്ച രജനീചരത്തിയെ
ത്തൊഴികൊണ്ടു കൊന്നവനൊഴിച്ചു ദുർഘടം. ൨൧

അലയാഴിയക്കരെ പിടിച്ചു ലംബമാ-
മലമേലിരുന്നുടൽ ചെറുക്കി നല്ലപോൽ
വിലകിക്കറെച്ചുഥ വടക്കു ഗോപുര-
സ്ഥലിയിങ്കലെത്തിയവനങ്ങു മേവിനാൻ. ൨൨

പഴുതോർത്തുകൊണ്ടു പകലല്പമുള്ളതും
കഴിയാഞ്ഞിരുന്ന കപിതല്ലജന്നുടൻ
തലയോട്ടിയിങ്കലൊരുപാടു സംശയം
പലമട്ടിലേവ മുളവായിരുന്നു പോൽ. ൨൩

വരിവച്ചു വാനരകുലം വരുമ്പൊഴി-
ക്കരെ കണ്ടിടാക്കടൽ കടപ്പതെങ്ങനേ?
ഒരുവേള ചാടി വരുമെന്നിരിക്കിലും
പരിപന്ഥിയോടു പടയേല്പതെങ്ങനേ? ൨൪

രഘുപുങ്ഗവന്റെ നിനവൊക്കെ നിഷ്ഫലം
ലഘുവായ് സമുദ്രമിഹ ഞാൻ കടന്നതും
ജനകന്റെ പുത്രിയുയിരോടിരിക്കയോ
വിനയൊക്കെയോർത്തു തനിയേ മരിച്ചിതോ? ൨൫

അറിയാഞ്ഞു വൈകിയതെനിക്കു മറ്റൊരാ-
ളറിയാതെ പോവതിനെളുപ്പമല്ലിലാം
ഇതുപോൽ നിനച്ചു പലതും മനസ്സില-
മ്മതിമാൻ നിശാമുഖമടുക്കുവോളവും. ൨൬

കലശോത്ഭവന്നരികിലിന്ദ്രനേകിയോ-
രൊലിയാന്നു വില്ലിനിഹ വേല വന്നതായ്
കമലേശനോടു പറവാൻ തിരിച്ചപോൽ
കമലേശനങ്ങപരദിക്കിലെത്തിനാൻ. ൨൭

ചരമാദ്രിതന്റെയരികത്തു കാട്ടിൽ നി-
ന്നുളവായ വഹ്നിയുടെ രക്തയൊക്കെയും
ഗഗനസ്ഥലത്തു നിഴലിച്ചിരുന്ന പോ-
ലഖിലം ചുകന്നിതതുപോതിലംബരം. ൨൮

അരികത്തണഞ്ഞൊരരുണന്റെ ദീപ്തിയാൽ
പെരികെ ജ്വലിച്ച രവികാന്തസഞ്ചയം
തിരിയെക്കവിട്ടമൊരു കാന്തിയേൾക്കകൊ-
ണ്ടരുണീഭവിച്ചിതഥവാ നഭഃസ്ഥലം. ൨൯

അമരസ്രവന്തിയതിലുള്ള നീരമ-
ങ്ങമൃതേത്തു ചെയ്യുതിനു നിശ്ചയിച്ചുടൻ
കടലീന്നു മെല്ലെയതിലേക്കുയന്നിടും
ബഡവാമുഖാഗ്നിയുടെ ഹേമവൎണ്ണമോ? ൩൦

പതിവാംപ്രദോഷസമയത്തിലെച്ചുവ-
പ്പുളവാക്കിയേവമളവറ്റ ശങ്കയേ
മുതിരുന്ന നേരമരവിന്ദപാളി ന-
ല്ലിതളായ പോക്കുതകടച്ചു മെല്ലവേ. ൩൧

മകരന്ദഭിക്ഷയതിനമ്മധുവ്രത-
ദ്വിജപങ്ക്തി കൈരവഗൃഹങ്ങൾ തോറുമായ്
പെരുമാറി; യാമ്പൽ വിരിയുന്ന കണ്ടു പോയ
മണമേറ്റു മാരുതനുഴന്നു മന്ദമായ്. ൩൨

പുരുഹൂതവഹ്നിമുഖദിക്പതിവ്രജം
മരുവും പുരങ്ങളധികം മണക്കുവാൻ
അകിലിട്ടു ചുട്ട പുകയെട്ടു ദിക്കിലും
പകരുന്ന പോലിരുളടഞ്ഞു തൽക്ഷണം ൩൩

വിരഹവ്യഥയ്ക്കു മുതലിച്ച നാന്ദി പോൽ
മുറയിട്ടു ചക്രമിഥുനങ്ങൾ പൊയ്കയിൽ;
അതു പോതണിഞ്ഞു വിലസീടിനാൻ നഭോ-
മദവാരണേന്ദ്രനൊരു താരമാലയേ. ൩൪

ഇരുളെന്ന പച്ചിലമരം മുറിച്ചിട്ടും
മഴവായി മുഖ്യരസജീവരൂപനായ്
ഉദയാചലക്കൊട്ടുമുടിപ്പരപ്പിൽ നി-
ന്നുദയം തുടങ്ങി ഹരിണാങ്കനപ്പൊഴേ. ൩൫

അണിതിങ്കൾതന്റെ കതിരന്ധകാരമാം
തുണിയാൽ മറഞ്ഞു ഗഗനസ്ഥലങ്ങളിൽ
വിലസിത്തുടങ്ങിയിഹ പായലിന്നിട-
യ്ക്കരവിന്ദനാളമുള പോലെ പൊയ്കയിൽ. ൩൬

ധനദാനുജന്റെ മദമൊട്ടടക്കിയ-
ന്നനരണ്യകീർത്തി വിലസാൻ തുനിഞ്ഞ പോൽ
അകതാർ വിരിഞ്ഞു ഹനുമാനുമപ്പുരി-
ക്കകമേ നുഴഞ്ഞു കയറാനൊരുങ്ങിനാൻ. ൩൭

ഉടനങ്ങു ലങ്കയുടെ ലക്ഷ്മി നാരിതൻ
വടിവായ് കപീന്ദ്രനൊടു മല്ലു വയ്ക്കുവാൻ
നട കാത്തു നിന്ന മതിലിന്നകത്തു ഞാൻ
വിടുകില്ലയെന്നു പരുഷം പറഞ്ഞുതേ. ൩൮

ബലമോടു കോട്ടയിൽ വലിഞ്ഞു കേറുവാൻ
കലിയന്‍ മഹാകപി കടുത്തു നിൽക്കവേ
നിലകെട്ടവന്റെ തലയിൽ കൊട്ടപ്പിനെ-
ന്നലസാത്ത മട്ടിലവളൊന്നടിച്ചു പോൽ. ൩൯

അടിയേററു മർക്കടനമർഷ്യഭാവമോ-
ടുടനേ തിരിഞ്ഞു പകരം കൊടുക്കവേ
തടിപോലതേററവൾ നിലത്തു വീണുടൻ
മടിയാതെ മാരുതിയൊടേവമോതിനാൾ. ൪൦

മടലല്ല മർക്കട! മടങ്ങിയോടുവാ-
നടലിന്നെനിക്കു തെരിയാസ്തു്രല്ലെടോ
പിടലിക്കു വാനരനടിക്കിലപ്പൊഴേ
വിട വാങ്ങുകെന്നു വിധിയുണ്ടു മുന്നമേ. ൪൧

ചൊടിയേറെയുള്ളൊരു പെരുങ്കുരങ്ങിനാ-
ലിടിവെപ്പൊഴെങ്കിലുമെനിക്കു പററിയാൽ
മുടിവുണ്ടു ലങ്കയിലിതെന്നു നാന്മുഖൻ
വെടിയല്ല മുന്നമിവളോടുരച്ചതും. ൪൨

അതിനാലെ ഞാനിഹ ഗമിച്ചിടുന്നിതാ
ഹിതമൊക്കെയും സഫലമാം നിനക്കെടോ!
ഇതുപോലുരച്ചവൾ മറഞ്ഞ ശേഷമാ-
മതിമാനണഞ്ഞു ദശകണ്ഠമേടയിൽ. ൪൩

"ഇതു രാവണന്റെ നഗരം നിശാചര-
പ്പട കാത്തു നിന്നു പരിരക്ഷ ചെയ്യുതാം
മുകിലോടിടഞ്ഞു കനകക്കുടങ്ങളാം പൂ-
ണ്ടുരസുന്ന മാളികയവന്നിരിപ്പിടം. ൪൪

ഇതു രാജരാജനൊടു് കൊള്ളയിട്ടെടു-
ത്തൊരു കീർത്തി കേട്ട ഗുണമുള്ള പുഷ്പകം"
ഇതുപോലെ ചന്ദ്രിക നിറഞ്ഞ രാത്രിയ-
ന്നഗരം മുഴുക്കെ ഹനുമാനു കാട്ടി പോൽ. ൪൫

"രഘുനാഥനർക്കതനയൻ തുണയ്ക്കുകയാൽ
പകലോൻ നിനയ്ക്കിലതി ഭാഗ്യശാലി താൻ"
കരുതീട്ടു ചന്ദ്രനിതുപോലെ മാരുതി-
ക്കൊരു റാന്തലായി വഴികാട്ടി ലങ്കയിൽ. ൪൬

ഇതുപോലുഴന്നമരസുന്ദരാളിമാ-
ർക്കതിരററെഴുന്നഴകറങ്ങിടുമ്പൊഴും
വിജയിച്ച ദാസികളൊടൊത്തുറങ്ങുമാ-
രജനീചരേന്ദ്രമഹിഷീജനത്തെയും. ൪൭

അവനങ്ങു കണ്ടു വെറുതേ മുഷിഞ്ഞതാ-
യകതാരിലാധിയൊടശോകവാടിയിൽ
തിരയുന്നതിന്നു പുനരിഷ്ടദേവതാ-
നതിയോടു കൂടെയവിടന്നു ചാടിനാൻ. (യുഗ്മകം) ൪൮

മറുമാർഗ്ഗമൊന്നിലുമകപ്പെടാതവൻ
കുറിയോടശോകവനിയിങ്കലെത്തിനാൻ
ദുരിതം തകർക്കുമൊരു വേദശാഖയിൽ
പരയാം ഗതിക്കു തുനിയും മുമുക്ഷു പോൽ. ൪൯

നിരയായ് തെരുങ്ങിയതിൽ വന്മരം പലേ
തരമുണ്ടവയ്ക്കിടയിൽ നല്ല പൊൻനിറം
പെരുകിക്കിളർന്നു പടരുന്ന ശാഖ പൂ-
ണ്ടൊരു ദേവതാരമുകളേറി മാരുതി. ൧൦

ഉടനായതിൻ നിബിഡമാമിലമ്പലി-
ന്നിടയിൽപ്പതുങ്ങി മരുവീട്ടു മർക്കടൻ
വടമാമരത്തിനിലയിൽ കിടന്നൊരാ-
വട്ടവായ ശൌരിയുടെ മട്ടിയന്നപോൽ. ൧൧

ഉടജത്തിൽ വച്ചു ചതിയാലെ കൈവശ-
പ്പെട്ടുവാനൊരിക്കലിട വന്ന ഹേതുവാൽ
വിട്ടവങ്കനാം ദശമുഖന്റെ കോട്ടയിൽ,
പെട്ടമാർത്തിയോടു ചമയങ്ങളെന്നിയേ. ൧൨

വടിവും ചടച്ചു വിരഹാഗ്നി തന്റെ ചൂ-
ടിടപെട്ടു ചുട്ടു മിഴിനീരു തൂകിയും
നെടുവീർപ്പുമിട്ടു മരുവുന്ന സീത ത-
ന്നുടൽ കണ്ട നേരമവനേവമെണ്ണിനാൻ. (യുഗ്മകം) ൧൩

മണമുള്ള മാലതി വരിക്കമൊവ്വതൻ-
തണലിങ്കൽ നിന്നു പിഴുതിട്ടു മൂടൊടേ
കണികാണ്മവാനരുതാത്ത കള്ളിയെ
ഗ്ഗുണമററ വൈരധാനണിയിക്കിൽ നല്ലതോ? ൧൪

പുതുപുഷ്പമാലയൊരു പട്ടി കണ്ടടു-
ത്തിതു മാംസമെന്നു പിശകിദ്ധരിക്കയാൽ
അതുകോപിലീന്നപഹരിച്ചു പട്ടട-
ക്ഷിതിയിങ്കലപ്പടി കളഞ്ഞു കശ്മലൻ. ൧൫

ശശി തന്റെ ചന്ദ്രികയെ വിട്ടിരിപ്പതും
രവി തന്റെ കാന്തിയെ വെടിഞ്ഞിരിപ്പതും
ഇവളെപ്പിരിഞ്ഞു ധൃതിയാർന്നു രാമനി-
ന്നയിരോടിരിക്കവതുമൊന്നുപോലെ താൻ. ൧൬

പുരുചിന്തയോടു പവനന്റെ പുത്രന-
ന്നിരവേകദേശമൊരുമട്ടു പോക്കിനാൻ
ചരമാദ്രി തന്റെ മുകളിൽ കരേറുവാൻ
കരുതിശ്ശശാങ്കനമൊരുങ്ങി മെല്ലവേ. ൧൭

ഗതികെട്ട കീടമതിയായിടുന്ന പെൺ-
കൊതിയൻ ദശാസ്യനതി സാഹസപ്രിയൻ
മതിയിൽ പെരുത്ത മദനാർത്തിയോട്ട താ-
നതു പോതുണർന്നിതരുണാവിലേക്ഷണൻ. ൪൮

സതിയായ സീതയിലുയർന്നോരാശയും
പുതുതായണിഞ്ഞ ഹരിചന്ദനങ്ങളും
ഇതുരണ്ടുകൊണ്ടുമവനുള്ള മാറിടം
പതിവിൽക്കവിഞ്ഞധികരാഗമേന്തിപോൽ. ൪൯

ഗണികാഗണങ്ങളിഹ കൈവിളക്കെടു-
ത്തണിയിട്ടതിന്നിടയിലൂടെ മെല്ലവേ
അറ്റവനങ്ങശോകവനിയിങ്കലെത്തിനാ-
നവനീകുമാരിയുടെ മേനി പുല്കുവാൻ. ൫൦

വനിതാജനങ്ങൾ കരതാരിലേന്തു മ-
മ്മണിദീപമാർജ്ജനികളാൽ നിരന്തരം
ഇളകിപ്പരന്നൊരു തമഃപരംപര
നിജവാസമാക്കി രജനീചരാശയം. ൫൧

മദമുള്ളിലാർന്നവനടുത്തു സീതയെ-
പ്പൊതുനാരിയെന്നു കരുതീട്ടു പുൽകുവാൻ;
മദയാന, കത്തിയെരിയുന്നൊരഗ്നി ക-
ണ്ടിതമാർന്ന സല്ലകിയിതെന്നടുത്ത പോൽ. ൫൨

അഹിതം പറഞ്ഞവനടുത്ത ചേല്വ ക-
ണ്ടകതാർ നടുങ്ങിയവളെന്നിരിക്കിലും
പ്രിയനെക്കുറിച്ചു ധൃതിപൂണ്ടരക്കനേ
വകവച്ചതില്ല കറുകത്തുണത്തൊളം. ൫൩

"കുലധർമ്മമൊക്കെയറിയുന്ന നാന്മുഖൻ
കുലജാതനായൊരു ഭവാനയോഗ്യമാം
നിലവിട്ട ശീലമരുതാത്തതാണെടോ
വില കെട്ടുപോകുമതിനാലെ പൌരുഷം. ൫൪

പരദാരസക്തമനമുറ്റതല്ല കേ-
ളൊരുവർക്കു,മോർക്കിൽ നരകത്തിനാസ്പദം
അതിലും; കുറച്ചിലിയലാത്ത നിൻ പിറ-
പ്പിതുമൂലമിന്നു വൃഷളാക്കി വയ്ക്കൊലാ. ൫൫

സ്വപരിഗ്രഹങ്ങളിലനാസ്ഥയേറുമോ-
രവിവേകിയായ പുരുഷന്റെ ഗൌരവം
തുലയും വിശിഷ്യ വിഭവങ്ങളൊക്കെയും
കളയും പരാക്രമ ശരീരശക്തിയും. ൩൬

ഇനിയെങ്കിലും ചെറുതു നല്ല ബുദ്ധിയോ-
ടിവളെപ്പുഴേപടിയെടുത്തു കൊണ്ടുപോയ്
രഘുനായകന്റെ തിരുമുൻപിലാക്കിയ-
പ്പരാധതാരിലാത്തവിനയം നമിക്ക നീ. ൩൭

ഇതിലും മഹത്വമിയലുന്ന നന്മയെ
സ്സൂരിയായ് നിനക്ക തരുമെന്റെ വല്ലഭൻ
സമവൎത്തി പോലുമതുമൂലമിന്നിമേൽ
വശവൎത്തിയായി വരുമീ നിനക്കെടോ! ൩൮

ഗുണദോഷമിന്നനുസരിച്ചിടായ്കിലച-
ക്ഖരദൂഷണാദികളെ യുദ്ധഭൂമിയിൽ
കഷണിച്ച പോതു കടുവായിട്ടും നിണം
മുനയിൽപ്പുരണ്ട കണവന്റെ സായകം. ൩൯

ഹൃദയം പിളൎന്ന കിഴിയുന്ന ശങ്ഖിൽനി-
ന്നൊഴുകുന്ന രക്തനദിയിൽ കുളിച്ചുടൻ
കരയേറുവാൻ മടയനായ നീയൊഴി-
ഞ്ഞിടയാകകില്ല ഭുവി മററൊരുത്തനും." [ശ്ലോ°മകം[ ൪൦

മലർബാണമഞ്ചുമുടലിൽത്തറയ്ക്കയാ-
ലവനേററതില്ല ഗുണദോഷഭാഷിതം
തലയഞ്ചുമുള്ള ഫണി കൊത്തി വീണവ-
ൎക്കതകിട്ടുമോ മറുമരുന്നു ചെയ്കിലും ൪൧

പറയുന്ന കേട്ടു പല മട്ടിലീവിധം
കറവെന്നു തോന്നി ഹൃദയത്തിലപ്പൊഴേ
മുറിവിദ്യയുള്ള ഖലനോടു നന്മയായ്
പറയുന്ന വാക്ക വിപരീതമായ്വരും. ൪൨

വിറയോടു കണ്ണിരുപതും തുറിച്ചുകൊ-
ണ്ടരിശം നടിച്ചു രജനീചരേശ്വരൻ
കരവാളിളക്കിയലറീട്ടു ഘോരമാ-
യൊരുവാക്കിവണ്ണമുരചെയ്തു ദുൎഗ്ഗൻ. ൪൩

രഘുനാഥപത്നിയെ വളഞ്ഞു ചുററിലും
മരുവുന്ന നിങ്ങളുപദേശവാക്കിനാൽ
മനതാരിളക്കിയിനി വല്ലവണ്ണവും
വശമായ്വരേണ്ടതിനു വേല ചെയ്യുവിൻ. ൧൪

ഒരു വിദ്യകൊണ്ടു മിവളുൾപ്പെടായ്കിലോ
ശരിയാക്കിയുണ്ണിനുതകാനുഷപ്പിലേ
അരിവെച്ചുകാരുടെയടുക്കലേക്കു താൻ
മൊരികെപ്പൊരിച്ചു തരുവാനയയ്ക്കണം. ൧൫

അവനേവമുള്ളിലുയരുന്ന കോപമോ-
ടവസാനതീച്ചുയുരചെയ്തനന്തരം
അവശേഷമററിരവു തീന്നകണ്ടു തൻ
ഭവ്നം ഗമിച്ചുപവനത്തിൽനിന്നു താൻ. ൧൬

രജനീചരാംഗനകൾ ചുററിലും നിറ-
ഞ്ഞൊരുപോലെ ദേവിയെയുപദ്രവിക്കുവാൻ;
വിഷവല്ലികൾക്കിടയിൽനിന്നു സങ്കട-
പ്പെട്ടുമോഷധിക്കു സമയായി സീതയും. ൧൭

ഉടനന്നിശാചരികൾ കണ്ണുരുട്ടിയും
മടി വിട്ടു നാക്കുകൾ തുറുത്തിയും പരം
കടിലങ്ങളായ രദനങ്ങൾ കാട്ടിയും
മടവാർമുടിക്കയെരിയ പേടി നൾകിനാർ. ൧൮

അമരും കരിമ്പുലി വളഞ്ഞു വച്ചുടൻ
ഞെവരുന്നതിന്നു തുനിയുന്ന വേളയിൽ
പതറുന്ന പേടമൃഗമെന്നപോലെയ-
ങ്ങഴറുന്ന സീതയിതുപോലെ ക്രൂരിനാൾ. ൧൯

വിരുതൻ ജടായുവവനെന്റെ വാത്തയെ-
പ്പറയാതെ വേഗമൊടിറന്നു പോകിലോ
പരിതാപമോടിവിടെ ഞാനിരിപ്പതി-
ന്നറിയുന്നതേതുവിധമെന്റെ വല്ലഭൻ?. ൨൰

മറിമായമേറുമൊരു യാമിനീചര-
പ്പട വല്ല ഗോഷ്ഠികളുമാചരിക്കയാൽ
കണവന്റെ ബുദ്ധി പതറിപ്പുകയ്ക്കുകൊ-
ണ്ടിവളെക്കുറിച്ചു ദയ തോന്നിടായ്കയൊ?. ൨൰൧

ബഹുഹസ്തുണ്ടിയായ വിട്ടുവിഡ്ഢി രാവണൻ
ഗുണമേറെയുള്ള കണവന്റെ ബുദ്ധിയും
ഇവളോടുകൂടെയൊരുമിച്ചു കട്ടതാ-
ണവനല്ലയെങ്കിലിതുപോലടങ്ങുമോ?, ൮൨

നെറി കെട്ട ദുഷ്ടനിനി നാളെരാവിലേ
കറി വച്ചു കൂട്ടുവതിനിജ്ജനത്തിനെ
കറിയിട്ട വാക്കു വിലയുള്ളതാകിലാ-
മറിവററ മൂർഖനരുതാത്തതെന്തഹോ!. ൮൩

എന്നീവണ്ണം വിലാപത്തൊടുമകതളിരിൽ-
കാന്തനെത്തന്നെ ചിന്തി-
ച്ചന്നേരം മോഹമുൾക്കൊണ്ടവനിയിലലസാ-
പാങ്ഗി മങ്ങിപ്പതിച്ചാൾ;
എന്നേ കഷ്ടം!, നിലിമ്പേശപുരിയിൽ നട-
ന്നോരു കോലാഹലത്തെ-
ച്ചൊന്നാളെല്ലാം വെടിപ്പായ് ത്രിജടയവളുറ
ക്കത്തിലീക്ഷിച്ച പോലെ. ൮൪

ഓരോ ഭോഷ്കു പറഞ്ഞടുത്തു കബളിപ്പിപ്പാൻ തുടങ്ങീടുമ-
ക്രൂരസ്ത്രീകളെയാട്ടിയൊന്നുമുരിയാടാതങ്ങിരുത്തീട്ടുടൻ
നേരേ ശീതളവാക്യമാമമൃതിനാലന്‌പോടു വാട്ടം വിനാ
ശ്രീരാമപ്രിയയാം ലതയ്ക്കുതകിടും കാർമേഘമായീടിനാൾ. ൮൫

നിശാചരികളൊക്കയും ത്രിജടതന്റെ വാക്കായിടും
വശീകരമരുന്നിനാൽ മതിമറന്നുറങ്ങീടിനാർ;
അശാന്തപരിദേവനം പെരിയ സീത താനേ വൃഥാ
നശിപ്പതിനു കൌശലം പലതുമോർത്തിരുന്നീടിനാൾ. ൮൬

രഘുനായകദൂതനായിടും
ഹനുമാനിച്ചരിതങ്ങൾ കണ്ടുടൻ
തരമോർത്തറിയിച്ചു മെല്ലവേ
സരസം രാമചരിത്രസംഗ്രഹം. ൮൭

അന്നേരം ജനകാത്മജയ്ക്കു സുഖമായ് ചേതസ്സിലെന്നാകിലും
സന്ദേഹിച്ചിതു രാവണന്റെ കപടപ്പിട്ടെന്നു ശങ്കിക്കയാൽ
ആമട്ടൊക്കെ മനസ്സിലാക്കി മതിമാൻ വാതാത്മജൻ സാദരം
ഭൂമിത്തട്ടിലിറങ്ങി നിന്നവനിജാപാദം വണങ്ങീടിനാൻ. ൮൮

ഊണും നിദ്രയുമെന്നിയേ വലയുമാ-
വൈദേഹിയാൽ മക്ടെൻ
കാണപ്പെട്ടു പരിഭ്രമിച്ചു കപിയോ
ടാരെന്നു ചോദിക്കവേ
താനാരെന്നുമിവണ്ണമിങ്ങു വരുവാൻ
സംബന്ധമെന്തെന്നുമി-
ന്നാരാൽ പ്രേഷിതനായതെന്നുമഖിലം
കേൾപ്പിച്ചു കാററിന്മകൻ. ൩൯

പിന്നീടാദിത്യശിഷ്യൻ ജനകസുതയൊടാ-
രാഘവന്മാക്കുവേണ്ടി-
സ്സന്ദേഹം തീരുമാറുൾക്കനിവൊടു കുശലാ-
ന്വേഷണം ചെയ്തശേഷം
ധന്യൻ വാല്മീകിയെപ്പോലനുദിനമകമേ
രാമനാമം ധരിച്ചി-
ട്ടന്യൂനം ശോഭ കോലുന്നൊരു തിരുവടയാ-
ളാങ്ഗുലീയത്തെ നല്കി. ൪൦

ത്തൈകൊണ്ടതു വാങ്ങി യൂഴിമകൾ ത-
ന്മാറത്തണച്ചാത്തിയോ-
ട്ടുൾക്കാമ്പങ്ങു തുടിച്ചു കേണവശയായ്-
ക്കണ്ണീർ ചൊരിഞ്ഞേററവും
ദുഃഖിക്കുന്നതു കണ്ടു വായുതനയൻ
സാരോപദേശങ്ങളാം
വാക്കോരോന്നറിയിച്ചുകൊണ്ടഥ സമാ-
ധാനപ്പെടുത്തീടിനാൻ. ൪൧

ദൂരത്തിങ്കലിരിക്കിലും രഘുവരാ-
സ്ത്രങ്ങൾക്കൊട്ടപ്പം തുലോം
ലങ്കാപട്ടണ,മിജ്ജനം വളയുകിൽ
ദുർഗ്ഗങ്ങൾ ദുർഗ്ഗങ്ങളോ?
ദൈവാധീനത വന്നു ചേർന്നു ഭവതി-
ക്കിന്നിക്ഷണം സ്വാമിവ-
ന്നീവൻപുള്ളൊരു ദുഷ്ടരാക്ഷസകുലം
വേരോടറുക്കും ദൃഢം. ൪൨

ദുരാത്മാവാം പൌലസ്ത്യനെ യുധി വധിച്ചിട്ടപകടം
വരാതായ്യേ! മീളും ഭവതിയെ രഘുശ്രേഷ്ഠനടനേ

വരാനിങ്ങോട്ടീ ഞാനവിടെ വിടകൊള്ളാത്ത കറവാ-
ണനരം സന്തോഷിച്ചിന്നടിയനരുള്‍പ്പാട്ടു തരണേ! ൩൩

കല്പിച്ചാറം സീതയപ്പോറം ദശമുഖനിവനെ-
ച്ചാമ്പലാക്കിച്ചമയ്പാൻ
കെല്പില്ലാതില്ലെനിക്കെന്നറിയുക, പുനര
ന്നേരമാ രാമബാണം
ഇപ്പാപിഷ്ഠൻെറ നെഞ്ചത്തൊരുപൊഴുതു പതി-
ച്ചിട്ടു ചാകേണ്ട യോഗം
പില്ലാടില്ലാതെയാമെന്നതു കരുതി വിഷാ-
ദിച്ചിടുന്നീവിധം ഞാൻ. ൩൪

അന്നേരത്താ ഹനുമാൻ നിജവടിവു വള-
ത്തീട്ടു ചൊന്നാനിവണ്ണം
ധന്ന്യേ! കൊണ്ടങ്ങു പോവാൻ ഭവതിയെ,യടിയൻ
പോരുമെന്നാലുമിപ്പോറം
വന്നീടും കീത്തിദോഷം രഘുവരശരവും
സത്യവും വ്യത്ഥമാകും
നന്നോ? മോഷ്ടിച്ച പണ്ടത്തിനെയുടയവനും
രോഷണം ചെയ്യേട്ടുത്താൽ. ൩൫

എല്ലാംകൊണ്ടുമിനി ക്ഷണേനവരുമ-
ശ്രീരാമനും തമ്പിയും
കല്യേ! ഖേദമൊഴിച്ചൊരല്പദിവസം
കൂടെ കഴിച്ചീടണം
വില്ലങ്കം തവ വല്ലഭന്നൊഴിയുവാ,-
നങ്ങോട്ടു ചെല്ലും വിധൌ
ചൊല്ലേണ്ടുന്നൊരു വാത്തയോത്തു മറുസ-
ന്ദേശത്തിനേകീടണം. ൩൬

അന്നേരം നിജമൌലിരത്നമെതിരേ
വൈദേഹി വാതാത്മജ-
നന്ന്യൂനപ്രിയമാന്നു നൽകിയിതുപോൽ
സന്ദേശവും ചൊല്ലിനാറം
മുന്നം വിണ്ണവർനാഥപുത്രനു ചിര-
ഞ്ജീവിതപ മേകീട്ടവൻ
കണ്ണൊന്നാശു കളഞ്ഞു കാത്ത കനിവിന്നൊൻ-
കാന്തനെങ്ങോട്ടുപോയ്? ൩൭

ഇജ്ജനമീവിധമിനിയും
ദുഃഖിച്ചുയിരോടിരിക്കമൊരുമാസം
അതിനകമിദ്ദശമുഖനെ-
ക്കൊല ചെയ്യാൻ വേല ചെയ്ക വീരമണേ!. ൯൭

കുശലമൊഴികളേവം ചൊല്ലി വേഗാൽ ഗമിക്കെ-
ന്നനിലജനനുവാദം നൽകിനാൾ രാമപത്നി;
രഘുവരനുടെ കാര്യം മിക്കവാറും വഹിച്ചി-
ട്ടവനുമഥ വടക്കോട്ടാശുകൊണ്ടാഗമിച്ചാൻ. ൯൮

സീതാദർശനം, എന്ന, പതിനഞ്ചാം സർഗ്ഗം സമാപ്തം.

## പതിനാറാം സർഗ്ഗം.

ബലവാൻ രഘുനാഥദൂതനൊ-
ട്ടവിടം വിട്ടു നിനച്ചിതിങ്ങനെ
നിറവേറി മനോരഥം നമു-
ക്കധുനാ മിക്കതുമെന്നിരിക്കിലും. ൧

ചെറുതായൊരു കാര്യമിന്നുമു-
ണ്ടിഹ മേ ചെയ്യതിനിദ്ദശാന്തരേ
അതിലേക്കൊരുപായമന്ത്യമാ-
ണിവിടിപ്പോളുതകുന്നതോർക്കുകിൽ. ൨

കഠിനാശയരോടു സാമവും
പണമുള്ളോർക്കുമിതാർത്ഥദാനവും
ബലവാനൊടു ഭേദവാക്യവും
ഫലമില്ലെന്നുലകിൽ പ്രസിദ്ധമാം. ൩

അതിനാലിഹ കൈക്കരുത്തു താ-
നുപയോഗിപ്പതു യോഗ്യമായതും
അതുകൊണ്ടൊരുവേള രാക്ഷസ-
ർക്കുപമര്യാദകളൊട്ടടങ്ങിടും. ൪

ഭരമേറൊരു കാര്യപദ്ധതി-
ക്കപയോഗിച്ചു ബഹുപ്രവൃത്തികൾ
തരമൊക്കെയറിഞ്ഞു ചെയ്യുവോ-
നലകിൽ കാര്യസമർത്ഥനാം ദൃഢം. ൫

വരവൊന്നറിയിച്ചു വച്ചുകൊ-
ണ്ടരിതൻ പ്രാഭവവും ധരിച്ചുടൻ
തിരിയെസ്സുഖമോടു പോകിലോ
ശരിയായുള്ളൊരു ദൂതനാണവൻ. ൬

നിരൂപിച്ചിതുപോലെ വാതജൻ
തരുവാടങ്ങൾ തകർത്തു നിർഭയം;
ത്വരയോടതു കണ്ടരക്കരും
കരളിൽ പേടി മുഴുത്തു മണ്ടിനാർ. ൭

ശകലിച്ചിഹ ശാഖയൊക്കയും
സുമനസ്സംഘമപാകരിച്ചുടൻ
ദ്വിജസന്തതിയെത്തുരത്തിനാ-
നവനപ്പോൾ ദശകണ്ഠനെന്നപോൽ. ൮

"വരണം ശരപാണി രാമനും
ബലവാൻ ലക്ഷ്മണനും ജയം സദാ
രഘുനായകനാൽ സുരക്ഷിതൻ
വിജയിപ്പൂ കപിസാർവ്വഭൌമനും. ൯

ഘൃണയുള്ളൊരു സൂര്യസന്തതി-
ക്കണിയാം രാമനു ദാസനേഷ ഞാൻ
ഹനുമാൻ പവമാനനന്ദനൻ
പ്രതിപക്ഷപ്രകരത്തിനന്തകൻ. ൧൦

ദശകണ്ഠരൊരായിരം നമു-
ക്കെതിരാമോ പടവെട്ടി നിൽക്കുവാൻ
മലയും മരമെന്നിവററകൊ-
ണ്ടഖിലം ഞാൻ പൊടി ഭസ്മമാക്കിടും. ൧൧

നഗരം മുഴുവൻ തകർത്തു ഞാ-
നഭിവന്ദിച്ചിഹ രാമപത്നിയേ
നിറവേററി മനോരഥങ്ങളെ-
സ്സുഖമായ് പോവതു കാണ്മിനേവരും" ൧൨

ഇതുതാനരുവിട്ട നീളവേ
പൊടിപാറുന്നൊരു വാർത്തയൊക്കെയും
രജനീചരചക്രവർത്തി കേ-
ട്ടരിശം മൂത്തു മനസ്സിലേററവും. ൧൩

ബലമുള്ളൊരു കിങ്കരൌഘവും
തലയാളാകിയ ജംബുമാലിയും
പൊരുതീടുക മർക്കടത്തൊടെ-
ന്നരുളിച്ചെയ്തഥ യാത്രയാക്കിനാൻ. ൧൪

ഹനുമാനവരെ ക്ഷണേന കൊ-
ന്നനുമോദിച്ചു കരേറി തോരണം
അതിനുള്ളൊരിരുമ്പുതൂണെടു-
ത്തതിഗംഭീരതയോടു മേവിനാൻ. ൧൫

അവർ ചത്തതു കേട്ടു രാവണൻ
പവമാനാത്മജനെപ്പിടിക്കുവാൻ
പടനായകരൈവരെപ്പെരു-
മ്പടയും കൂട്ടിയയച്ചു പിന്നെയും. ൧൬

ക്ഷണമങ്ങവരെക്കപീശ്വരൻ
കനമേറുന്നൊരിരുമ്പുലക്കയാൽ
കൊലചെയ്തൊരു ചെയ്തി കേൾക്കവേ
ഖലനാം രാവണനാത്തകോപനായ്. ൧൭

ഇളയോൻ ദശകണ്ഠപുത്രരിൽ
തെളിവാർന്നക്ഷകുമാരനക്ഷണം
അളവറെറാരു സേനയോടു ക്രു-
ദ്ധിളകിച്ചെന്നിതു യുദ്ധഭൂമിയിൽ. ൧൮

അനുഗാമികൾ നോക്കി നിൽക്കവേ
ഹനുമാനങ്ങവനെപ്പിടിച്ചുടൻ
ഒരു കൈക്കുഴിയിങ്കലോട്ടു ചേ-
ർത്തൊരു ഞെക്കാൽ കഥ തീർത്തു സത്വരം. ൧൯

അതുകണ്ടവനോടടുത്ത വൻ-
പടയും കൂടെയകമ്പടിക്കു പോയ്;
ഇടരോടിതു കേട്ടമാത്രയിൽ
കടിലൻ രാവണനാർത്തനായ് തുലോം. ൨൦

ശകുനപ്പിഴയെന്നു സംശയി-
ച്ചകതാരിൽ ഭയമാന്ന രാവണൻ
മകനാകിയ മേഘനാദനോ-
ടികലിന്നാജ്ഞ കൊടുത്തു ചൊല്ലിനാൻ. ൨൧

അധികല്പമടക്കു നിന്നൊടി-
ബ്ഭുവനം മൂന്നിലുമാരെതിർത്തിടും
തവ പാടവമദ്ഭുതം തുലോ-
മിവിടെക്കാണ്മനമൊന്നെനിക്കഹോ. ൨൨

അനിലാത്മജനോടു ശണ്ഠ ചെ-
യ്തുനരാജൻ ചത്തതു കേട്ടതില്ലയോ?
അവനെപ്പിടികൂടി വേഗമോ-
ടിവിടെക്കൊണ്ടു വരേണമിന്നു നീ. ൨൩

ഇതുപോലുരചെയ്തയച്ചതേ-
കൃതിയാം രാവണനിന്ദ്രജിത്തിനേ
പ്പൃതനാന്വിതനായവൻ ജവാ-
ലെതിരിട്ടാനഥ രാമദൂതനേ. ൨൪

കൊടുതായൊരു പീഡ രാവണ-
ന്നളവാകാനുമരക്കരൊക്കയും
മുടിയേണ്ടതിനും നിശാചരീ-
നിവഹത്തിൻ പരിദേവനത്തിനും. ൨൫

രവിശീതകരപ്രഭയ്ക്കു ന-
ല്ലവകാശം ലഭിയാത്ത ലങ്കയെ
ശുചിയാൽ ശുചിയാക്കുവാനുമ-
ന്നളവായ് തോരണയുദ്ധമദ്ഭുതം. [യുഗ്മകം] ൨൬

ശരമാരി ചൊരിഞ്ഞിടും മഹാ-
രണമാം ദുർദ്ദിവസത്തിൽ മാരുതി
പടുവായൊരു മേഘനാദമോ-
ത്തനമോദിച്ച മയൂരമെന്നപോൽ. ൨൭

പടനായകനെക്കപീശ്വരൻ
പൊടിയാക്കുന്നൊഴുതാത്തകോപനായ്
പലബാണമയച്ചതൊക്കെ നി-
ഷ്ഫലമായ് കണ്ടു മഹേന്ദ്രവൈരിയും. ൨൮

ഇകലിൽ ജ്ജയമാൎന്ന വായുവിൻ-
മകനെപ്പത്മജസായകത്തിനാൽ
ഒരു കെട്ടടനിട്ടു നല്ച്ചന്ന-
ച്ചരടാൽ പിന്നെ മുറുക്കി വിക്രമി. ൨൯

പിശിതാശികൾ രാമദൂതനേ-
നിയമിച്ചീടിന പാശബന്ധനം
സുരസുന്ദരികൾക്കു മോചനം
വരുവാനന്ത നിദാനമായി പോൽ. ൩൰

"കയറിട്ടു വരിഞ്ഞമൂലമി-
ന്നൊഴിവാകും ദ്രുഹിണാസ്ത്രബന്ധനം"
അകതാരിലിതോൎത്തു ശക്രജി-
ത്തവനെത്തൽക്ഷണമങ്ങു കൊണ്ടുപോയ്. ൩൰൧

ജനകൻ മരുവുന്നൊടത്തു താൻ
തിരുമുൽക്കാഴ്ചയതാക്കി വച്ചുവേ
ശരമേററ തളൎച്ച് കൈവെടി-
ഞ്ഞുടനമ്മാരുതിയും പ്രസന്നനായ്. ൩൰൨

നയനങ്ങൾ മിഴിച്ചു നോക്കിനാൻ
ഭയമുൾത്താരിലുദിച്ചിടാതവൻ
സ്സുയമാൎന്ന ദശാസ്യനക്ഷണം
ജയഭാവത്തെ നടിച്ചു നല്പപോൽ. ൩൰൩

യമരാജവിരോധിയെപ്പൊഴും
വിളയാട്ടുന്നൊരു വെള്ളിമാമല
കരതാരിലെടുത്തു തൻ ബലം
പരിശോധിച്ചൊരു ശൂരനാമവൻ. ൩൰൪

സുരനാരികൾ ചാമരം ധരി-
ച്ചരികത്തങ്ങനെ നിന്നു വീശവേ
ഇളകിച്ചുരുളുന്ന സോമനാൽ
പരിശോഭിച്ചു നിശാചരേശ്വരൻ [യുഗ്മകം] ൩൰൫

ശശിതൻകല സന്ധ്യയിങ്കലെ-
ച്ചെമലക്കൊണ്ടുരൽ ചൂഴന്നുടക്കവേ
വലുതായൊരു നീലപൎവ്വത-
ച്ചുമലിൽ ചേൎന്നു വിളങ്ങിടുന്നപോൽ. ൩൰൬

വളവേറിയ തേററ രണ്ടു മെ-
ഞ്ഞ് ചൊടിയിൽക്കൂടെ വളൻ നില്ക്കയിൽ
പ്രഭ നീലവപുസ്സിലേററക്കയാൽ
പലവൎണ്ണങ്ങൾ വഹിച്ചിരുന്നവൻ. (യുഗ്മകം) ൩൭

കലഹക്കളികൊണ്ടു ദിഗ്ഗജ-
ത്തലവന്മാരുടെ കൊമ്പു തൈക്കയാൽ
അലയാഴിയിലിട്ടുവെന്നപോൽ
പലചിഹ്നങ്ങളുരസ്സിലുള്ളവൻ. ൩൮

ഉലകങ്ങളിലൊക്കെയുള്ളൊര-
ദ്ദുരിതത്തിൻ ഫലമേകമൂൎത്തിയായ്
അപവൎഗ്ഗമഹാപഥത്തിനെ-
ത്തടയാൻ വന്നതുപോലിരുന്നതെ. [യുഗ്മകം] ൩൯

കതിരോനണിതിങ്കളഗ്നിയെ-
ന്നിവരെ വെന്ന തപോബലത്തിനാൽ
ഉടലാണ്ടുലകത്തിലക്രമം
തുടരും ക്രൂരതയെന്നപോലെയും. ൪൦

വിരുതേറിയ രാവണൻ കപീ-
ശ്വരനെപ്പാൎത്തതി സംശയത്തൊടേ
ഹരശൈലമിളക്കിയന്ന ക-
ണ്ടൊരു നന്ദീശ്വരനെന്ന ക്രൂറിനാൻ. ൪൧

“അഥവാ ധനദന്റെ ദൂതനെ-
ക്കൊലചെയ്തന്നു ജനിച്ച പാതകം
തരമോൎത്തൊരു ദൂതവേഷമായ്-
ക്കരുതിച്ച്വിഹ വന്നതല്ലയോ.” ൪൨

പലമട്ടിതുപോലെ സംശയി-
ച്ചവസാദ്മാ രജനീചരേശ്വരൻ
അരികത്തമരും പ്രഹസ്തനോ-
ടനുയോഗിപ്പതിനാജ്ഞ നല്കിനാൻ. ൪൩

പ്ലവഗേശ്വരനപ്രഹസ്തനാ-
ലനുയുക്തൻ പരമാൎത്ഥമാകവേ
രജനീശ്വരധൂമകേതുവോ-
ടറിയാംവണ്ണമുരച്ചു നിൎഭയം. ൪൪

ദിനനായകവംശരത്നമാ-
യയഥാൎത്ഥികൊരുരത്ത വൈരിയായ്
പിതൃകല്പനയാലെ കാട്ടു പൂ-
ക്കവനാം രാമനു ഭൃതനേഷ ഞാൻ. ൪൫

മലർബാണവികാരമേറി വ-
ന്നൊരു നിൻ സോദരിതന്നെയിന്നി മേൽ
അനുനാസികമുച്ചരിക്കുവാൻ
കഴിയാതാക്കിയതോൎമ്മയില്ലയോ? ൪൬

ചിനമോടെതിരിട്ടൊരക്ഖരൻ
മുതലായുള്ള ഖലൎക്കു കാലനായ്
പുകഴ്പെററൊരു രാമനേ നിന-
ക്കറിയാൻ സംഗതിയൊണ്ടു മുന്നമേ. ൪൭

പിതൃഭക്തിയുമേകവല്ലഭാ-
വ്രതവും നീ മുതലായ ദുഷ്ടരിൽ
മതിരും വിപരീതഭാവവും
മരിമാൻ രാമനിലുള്ള സൽഗുണം. ൪൮

കളവുള്ള മൃഗത്തിനേ വധി-
ച്ചുളവേ വിന്ദമുഹൂൎത്തവേളയിൽ
ചതിയാൽ ശഠ! നീ കവൎന്നൊര-
സ്സതിയെത്തേടി നടന്നു രാഘവൻ. ൪൯

കതിരോന്മകനാം കപീന്ദ്രനോ-
ടെതിരേ സഖ്യവുമാചരിച്ചുടൻ
തവ ഗൎവ്വമൊഴിച്ച ബാലിയേ
നിഹനിച്ചെന്നതു കേട്ടതില്ലയോ? ൫൦

കൃതവീൎയ്യതനൂജനേ നിന-
ക്കറിവില്ലേ? പുനരായവൻകുലം
മുഴുവൻ മുടിചെയ്ത താപസൻ
ജമദഗ്നിക്കുളവായ നന്ദനൻ. ൫൧

അവനുള്ള മദം കറച്ചൊര-
ന്നുവരൻ പ്രേയസിയെത്തിരക്കുവാൻ
പലെടത്തുമയച്ച വാനര-
പ്പടയെക്കീശവരൻ മുഖാന്തരം. ൫൨

അതിലേകനഹം സമുദ്രവും
വ്യതിലംഘിച്ചു കടന്നു ലങ്കയിൽ
പ്രണമിച്ചിഹ രാമപത്നിയെ-
ത്തിരിയെപ്പാവതിനായ് തുടങ്ങിനേൻ. ൧൩

ശരിയല്ലിഹ വന്ന വാർത്തയെ-
ന്നറിയിക്കാതെയൊളിച്ചു പോവതും
കരുതീട്ടിതു മാനസത്തിൽ ഞാൻ
ബഹളം കൂട്ടിയിവണ്ണമൊക്കെയും. ൧൪

അതിയോഗ്യതയുള്ള നിന്നെയൊ-
ന്നവലോകിപ്പതിനാഗ്രഹിക്കയാൽ
അടിപെട്ടു ചിലന്തിനൂലുകൊ-
ണ്ടിവർ കെട്ടീടിന കെട്ടിലിങ്ങനേ. ൧൫

ഭുവനങ്ങളിലൊക്കെ നല്ല പേർ
നിലനിർത്തി നിജസൽപ്രവൃത്തിയാൽ
വിലസുന്നൊരു ദേവിയെച്ചതി-
ച്ചിവിടെക്കൊണ്ടു തടുത്തുവച്ചു നീ. ൧൬

യജനസ്ഥലിയിൽ ജനിച്ച ന-
ല്ലെരിതീ മുണ്ടുകൾകൊണ്ടു മൂടുവാൻ
തുനിയുന്നതുപോലെ നീതി വി-
ട്ടൊരു നീയിത്തൊഴിൽ ചെയ്തതെങ്ങനെ? ൧൭

തവ മെയ്യിതു ലക്ഷ്മണാസ്ത്രമേ-
റ്റവനിത്തട്ടിൽ മറിഞ്ഞു വീഴ്കയിൽ
കഴുകൻ മുതലാം വയോഗണം
ചുഴലാൻ നീയിടയാക്കിവയ്ക്കൊലാ. ൧൮

സ്വകുലം മുഴുവൻ മുടിഞ്ഞിടും
സമയം നിന്നുടെ ധർമ്മപത്നിമാർ
ചൊരിയുന്നൊരു നേത്രവാരി നീ-
യൊടുവിൽ തർപ്പണതീർത്ഥമാക്കൊലാ. ൧൯

പരനാരികളെപ്പിടിക്ക നിൻ-
പതിവെന്നാലുമയോഗ്യമാണിദം
ഉരഗം പവനാശിയെങ്കിലും
ഗരുഡശ്വാസമതിന്നജീർണ്ണമാം. ൨൦

പകതീന്നരികത്തിരിക്കിലും
നകുലപ്പെണ്ണിനെ നമ്പുമോ? ഫണി
മകരധ്വജഖിന്നയാകിലും
നകലസ്ത്രീയഹിയോടു ചേരുമോ. ൩൧

ഇണമില്ലിനിമേൽ നിനക്കു വ-
ന്നണയുന്നോരു വിപത്തു നീങ്ങുവാൻ
ജനകാത്മജ തന്നെ രാമനായ്
കനിവോടേകി നമസ്കരിക്ക നീ. ൩൨

അരിശം പെരുകുന്ന രാക്ഷസ-
പ്പെരുമാറ്റം മാരുതിഗീരു കേൾക്കവേ
അഭയം തെറിവാക്കരയ്ക്കുമി-
കപിയെക്കൊല്ലുവിനെന്നു ചൊല്ലിനാൻ. ൩൩

ഉരചെയ്തുടനേ കപീശ്വരൻ
വെറുതേ ദേഹമിളക്കിടൊല്ല നീ
ഇതുപോലൊരു ലക്ഷമിങ്ങു വ-
ന്നെതിരിട്ടാലുമിവൻ കുലുങ്ങിടാ. ൩൪

ഉടനെ സഹിയാത്തകോപമാ-
ർന്നടവാൾ കൈയിലെടുത്തു രാവണൻ,
"അരുതഗ്രജ! ദൂതഹിംസയി-
ന്നൊരു നീതിക്കുമെടുത്തതല്ലഹോ! ൩൫

വിധിയുണ്ടു വിരൂപരാക്കുവാൻ
ക്ഷിതിപന്മാർക്കു നികൃഷ്ടദൂതരേ"
ഹിതകാരി വിഭീഷണൻ കനി-
ഞ്ഞിതുപോലോതിയതോർത്തു രാവണൻ. ൩൬

ഉരചെയ്തിതു "ശൌര്യമെന്നതി-
പ്പുരിഷയ്ക്കുള്ളതു വാലിലാണു പോൽ
ഇനി നമ്മളൊരു വാലു ചുട്ടെരി-
ച്ചവമാനിച്ചു തിരിച്ചയയ്ക്കുവിൻ. ൩൭

വളരെത്തുണി ചുററി നല്ലപോൽ
തെളിവാനെണ്ണയിൽ മുക്കി വാലിനെ
തിരിയൊന്നു കൊളുത്തിനാർ തല-
യ്ക്കുരമാ രാക്ഷസരാജകിങ്കരർ. ൩൮

കഴകൊണ്ടു ചമച്ച തണ്ടില-
ന്നെഴുനള്ളിച്ചിഹ രാമദൂതനേ
കുഴലും തകിലും മുഴക്കിനാർ;
ചുഴലും രാക്ഷസരാർത്തു ക്രവിനാർ. ൩൯

ദശകണ്ഠനു മുൻപിറപ്പിലേ-
വശിയാം രാമനരാതിയെങ്കിലും
കപിയെച്ചുമലിൽച്ചുമക്കവാൻ
വിധികല്പിച്ചതു വിഷ്ണുഭക്തി താൻ. ൪൦

വഴിപോൽ രഘുനാഥദൂതനേ-
യെഴുനള്ളിച്ച ജനത്തിനേഷണം
ഒഴിവാൻ കഴിവന്നു, രാമനെ-
ത്തൊഴുകിൽ പുണ്യമതെത്രമാത്രമാം? ൪൧

ഒരു കള്ളനിതെന്നുരച്ചുകൊ-
ണ്ടൊരുമിച്ചങ്ങനെ യാതുസഞ്ചയം
തെരുവൂടെ നടന്നകാഴ്ചക-
ണ്ടരികെച്ചെന്നു ജനങ്ങൾ ക്രീഡിനാർ. ൪൨

ഹനുമാന്റെ നീണ്ട വാലില-
ന്നൊരു കൊന്നക്കുടമുല്ലസിച്ചപോൽ
മരുവീടിന തീ പടന്നെരി
ഞ്ഞമരന്മാരുടെ പുണ്യപൂർത്തിയാൽ. ൪൩

കഥയൊക്കയുമങ്ങറിഞ്ഞുടൻ
മിഥിലാധീശ്വരപുത്രിയേററവും
വ്യഥയുള്ളിലുദിച്ച വഹ്നിയേ
വിധിപോലിങ്ങനെ നേർന്നു ക്രപ്പിനാൾ. ൪൪

"പരമാർത്ഥികളിൽ പ്രമുഖ്യനായ്
മരുവും മാരുതി തന്റെ മേനിയിൽ
അതിശീതളനായിരിക്കയെൻ
പതിയാം രാഘവനാണ പാവക" ൪൫

മലർമങ്ക പതിവ്രതാഗ്നിയിൽ
ശലഭിപ്പിച്ചിടുമെന്ന ശങ്കയാൽ
ഹനുമാന്റെ വാലിലഗ്നിയ-
ന്നൊരുമാണിക്യവിളക്കു പോലെയായ്. ൪൬

"പുരിയൊക്കെ നടന്നു കാണുവാൻ
തരമായില്ല നമുക്കു രാത്രിയിൽ
ഇന്നു സംശുചിയും സഹായമു-
ണ്ടിനി നല്ലോണമിതൊന്നു നോക്കിടാം" ൬൭

മടിയാതിതുപോലുരച്ചുകൊ-
ണ്ടുടനമ്പുസമുദയച്ച മാരുതി
കനമുള്ളൊരിരുമ്പുതൂണിനാൽ
തനിയേ തച്ചുതകർത്തരക്കരേ. ൬൮

എരിയുന്ന കയററുമ്പാണമെ-
ന്നതുപോൽമരുതി പാഞ്ഞുപാഞ്ഞുപോയ്
ദശകന്ധരരാജധാനിയാ-
ലനലപ്രീതിവരുത്തി വിക്രമി. ൬൯

ശുഭശീലമെഴും വിഭീഷണൻ
മരുവും മേടയുമൂഴിമാറ്റിനി
അമരുന്നിടവും ധനഞ്ജയ-
ന്നിരയാക്കാതെ കഴിച്ചു ബുദ്ധിമാൻ. ൭൰

പ്രിയപുത്രനമഗ്നിദേവനും
പ്രിയമേകുന്നതിനുററ കൌതുകാൽ
തനിയേ കപിവീരനെത്തുട-
ന്നനപോറ്റീപനകാരി മാരുതൻ. ൭൧

അരവിന്ദശരാരി മുൻപു മു-
പ്പുരമെല്ലാം മിഴികൊണ്ടെരിച്ചപോൽ
ഹരവീര്യമെഴും കപീന്ദ്രന-
പ്പുരി തൻ ബാലധികൊണ്ടെരിച്ചഹോ. ൭൨

"മകളേ! മകനേ! സഹോദരാ!
ജനനീ! താത! കുമാര! വല്ലഭാ!
തുണചെയ്യുണമീ വിപത്തിൽ നി-
ന്നൊരിതീയിൽ കരിയാതെ തേറുവാൻ." ൭൩

പുരവാസികളൊക്കെയീവിധം
പരിദേവിപ്പൊരു ദീനശബ്ദവും
പവനാത്മജനങ്ങിടയ്ക്കിട-
യ്ക്കലറും നാദവുമേറി ലങ്കയിൽ. ൭൪

പ്രസരിച്ചുയരുന്നൊരഗ്നിതാൻ
പ്രതിബിംബിച്ചിതു വാരിരാശിയിൽ
പെരുകുന്നൊരതുഷ്ണമൂലമ-
ജ്ജലപാന്ഥത്തിനിറങ്ങി വന്നപോൽ. ൮൰൪

ധനദാനുജബാഹുവീര്യമ-
ക്കനലിൽ പെട്ടു കരിഞ്ഞുയർന്നപോൽ
മഷിവർണ്ണമിയന്ന ധൂമ്യ പോ-
യൃഷിലോകത്തു് മറഞ്ഞു സത്വരം. ൮൰൫

ജനകാത്മജയായ ലക്ഷ്മിയേ
രഘുവീരക്ഷിതികാന്തനേകുവാൻ
അലറീട്ടിളകുന്ന സേനയാം-
മലയേറുന്നൊരു ലങ്കയാം കടൽ. ൮൰൬

കയറാകിയ സർപ്പപുച്ഛവാൻ
ചുഴലും മാരുതിയെന്ന മത്തിനാൽ
വഴിപോൽ മഥനം കഴിച്ചിത-
ന്നരവിന്ദോത്ഭവനായ നാന്മുഖൻ. [യുഗ്മകം] ൮൰൭

പുരമാസകലം കരിച്ചുടൻ
തരസാ മാരുതി വാരിരാശിയിൽ
വിരവോടു കളിച്ചു സീതതൻ
ചരണം കൂപ്പി വിനീതവേഷനായ്. ൮൰൮

വിടവാങ്ങിയരിഷ്ടമേദിനീ-
ധരകൂടം കരയേറി വീര്യവാൻ
കടൽ താണ്ടിയെളുപ്പമെങ്ങുമേ
തടവില്ലാതെ മഹേന്ദ്രമേറിനാൻ. ൯൰

ലോകം ഞെട്ടിക്കിടുങ്ങുംപടിയവനലറു-
ന്നൊച്ച കേട്ടദ്രിപാർശ്വ-
ത്തോരും താരേയനാദി പ്ലവഗനിവഹമും-
ത്താരിലാഹ്ലാദമാർന്നു
നിർവിഘ്നം സ്വാമികാര്യം സകലവുമിഹ
സാധിച്ചു ധീമാൻ ഹനൂമാൻ
വന്നാനെന്നാ മഹാഭാഗനെ വിനയമൊടാ-
വാനരൗഘം വണങ്ങീ. ൯൰൧

പിന്നെ സ്സൈന്ന്യാധിപന്മാരൊടു ദശമുഖ-
രാജ്യത്തിലുണ്ടായതെല്ലാ-
മൊന്നും തെററാതുരച്ചാനിഹ രണരസികൻ
രാമദാസാഗ്രഗണ്യൻ
അന്നേരം പ്രേമമുള്ളിൽ പെരുകിയിവനെ ഞാൻ
മുൻപു ഞാൻമുൻപിവന്നും
ധന്ന്യന്മാർ മർക്കടന്മാർ നിജമുതുകിലെടു-
ത്തൊട്ടു ദൂരം നടന്നാർ. ൪൧

ഉണ്ടാക്കീ സൂര്യപുത്രൻ ബത ദധിമുഖനെ-
ച്ചൊല്ലിയേല്പിച്ചു കാപ്പാൻ .
പണ്ടാ മാർഗ്ഗേ മനോജ്ഞം മധുവന,മതിനെ-
ക്കണ്ടാരീ വാനരൌഘം
മിണ്ടാതങ്ങോട്ടുടുത്തി ട്ടതിലഴിമതിചെ-
യ്തപ്പൊഴത്യന്തഖേദം
പൂണ്ടാ മിത്രാത്മജന്മുവൊടു ദധിവദനൻ
ചെന്നിതെല്ലാമുണർത്തി. ൪൨

താരേയാദിപ്പ്ലവങ്ഗപ്രവരരുടെ ചരി-
ത്രങ്ങൾ കേട്ടക്കപീന്ദ്രൻ
"ചാരേയങ്ങെത്തി വേഗാലവരിഹ വരുവാൻ
ചൊൽക"യെന്നോതിവിട്ടാൻ
"നേരേയെൻ കിങ്കരന്മാർ വിജയികളവ"രെ-
ന്നോർത്തു സൽകർമ്മസീമാ-
ധൌരേയൻ മർക്കടന്മാർക്കധിപതി കുതുകാം-
ഭോധിയിങ്കൽ കളിച്ചാൻ. ൪൩

തന്നത്താൻ നിദ്രയില്ലാഞ്ഞരുണിതനയനം-
കൊണ്ടു സൌമിത്രി ദൂരെ-
ക്കണ്ടൻപോടാനപദിക്കന്നൊരു വടിവിയലും
വായുപുത്രൻ തദാനീം
കന്നല്ക്കണ്ണാൾ ധരിത്രീമകളുടെ മുടി-
രത്നത്തെയും കൈയിലേന്തി-
ക്കൊണ്ടാ രാമൻെറ തൃക്കാലിണയതിലധി-
വന്ദിച്ചു കുന്നിച്ചു ഭക്ത്യാ. ൪൪

ക്ലേശം കൂടാതെ പോയ്പുന്നാളവൊരു കര കാ-
 ണാത്ത വാരാശിലങ്ഘി-
ച്ചെന്നാലും വായുപുത്രൻ മുഴകി കപികുലം
 കാൺകെ മോദാബ്ധിതന്നിൽ
ചൂഡാരത്നം വിലോകിച്ചതുലിതഹൃദയാ-
 നന്ദമുൾക്കൊണ്ടു രാമൻ
ചോദിച്ചപ്പോൾ വിശേഷം മുഴവനുമറിയി-
 ച്ചീടിനാൻ ഭക്തിപൂർവം. ൯൬

ലങ്കാരാജ്യത്തശോകക്ഷിതിജതതി ചുഴ-
 ന്നുള്ളൊരുദ്യാനമദ്ധ്യ-
ത്തിങ്കൽ ക്രവ്യാദസീമന്തിനികളുടെ മഹാ
 ശല്യമെല്ലാം സഹിച്ച്,
നിങ്കൽ ചേതസ്സുറപ്പി;ച്ചുരഗതരുണീതാൻ
 താർക്ഷ്യലോകത്തിലെന്നോ
പങ്കത്താൽ പെട്ടു കേഴുമ്പടിയമരുമൊരു-
 ദ്ദേവിയെച്ചെന്നു കണ്ടേൻ. ൯൭

തീർത്തനർത്ഥാർത്തിയെല്ലാ മടിയനരപെരു-
 ന്നങ്ങുലീയത്തിനാലും
പേർത്തും നിൻ വാർത്തകൊണ്ടും; പുനരിവനനുയോ-
 ഗിച്ചു സന്ദേശവാക്യം
ഓർത്തിട്ടപ്പോൾ, ജയന്തൻ കരടവടിവെടു-
 ത്തോരു വൃത്താന്തമെല്ലാം
വീർത്താതികൊണ്ടു ചൂഡാമണിയുമിഹസമ-
 ർപ്പിക്കുവാൻ തന്നയച്ചാൾ. ൯൮

പ്രാണപ്രിയന്റെ തിരുമേനിയിലാശയാല-
പ്രാണങ്ങൾ പോവതിനറച്ചു വസിച്ചിടുമ്പോൾ
മാണിക്യമുദ്രയടിയൻ വിടകൊണ്ടു കാട്ടി-
പ്രാണപ്രതിഷ്ഠയവിടെ സ്സുഖമായ് കഴിച്ചേൻ. ൯൯

നിയമനെറികൾകൊണ്ടു മദ്ധ്യഭാഗം
വളരെ മെലിഞ്ഞലർബാണവില്ലു പോലെ
മധുരിമ കലരുന്ന മേനി കോലും
ഭഗവതി നിന്തിരുമേനിയോർത്തിരിപ്പൂ. ൧൦൦

ലാഹള വളരെച്ചാപല്യത്താൽ നടത്തി ദശാനന-
ന്നിളയ മകനാമക്ഷൻതന്നെ ക്ഷണേന വധിച്ചു ഞാൻ
ദശമുഖനെയും കണ്ടിക്കാര്യം പറഞ്ഞുപദേശമായ്;
ഖലമതിയവൻ തീ കത്തിച്ചാൻ കരിപ്പതിനെന്റെ വാൽ. ൧൦൧

അവിടത്തു ഭവൽക്കാരുണ്യത്താലിവനുപകാരമാ-
യവനുടെ പുരം മുച്ചൂടും ചുട്ടെരിച്ചു പൊടിക്കുവാൻ;
തവ കനിവു ചെറുതുണ്ടെന്നാലിജ്ജഗത്തിലസാദ്ധ്യമാ-
യൊരുവകയുമില്ലാർക്കും പോററി! ഭവാൻ ശുഭമേകണം. ൧൦൨

ലങ്കാമർദ്ദനമെന്ന പതിനാറാംസർഗ്ഗം സമാപ്തം.

---

## പതിനേഴാം സർഗ്ഗം.

---

വാതാത്മജൻ ചൊല്ലിയ വർത്തമാനം
ജാതാനുകമ്പം നിശമിച്ച നേരം
ഓതാവതല്ലാത്ത കുതൂഹലംകൊ-
ണ്ടേതാണ്ടൊരാശ്വാസമിയന്നു രാമൻ. ൧

നക്തഞ്ചരശ്രേഷ്ഠനെയോർത്തു പിന്നീ-
ട്ടുൾക്കാമ്പിലുണ്ടായ വിരോധമോടും
തൃക്കൈയിൽ മേവുന്ന ശരാസനത്തിൽ
തൃക്കൺമുനക്കേളി നടത്തി മന്ദം. ൨

നരാധിരാജന്റെ മതം പ്ലവംഗോ-
ല്ക്കരാധിപൻ തന്നെ മനസ്സിലാക്കി;
അരാതിവർഗ്ഗത്തെ വധിക്കുവാൻ താൻ
കരാറു ചെയ്തുള്ളതുമുള്ളിലോർത്തു. ൩

സന്ദർഭവും വന്നിടപെട്ടിതെന്നോ-
ർത്തുന്നിദ്രമോദത്തൊടു മർക്കടേന്ദ്രൻ
ചെന്നദ്ദശാസ്യന്റെ കണക്കു തീർപ്പാൻ
സന്നദ്ധനായ് വൻപട ശേഖരിച്ചാൻ. ൪

ശ്രീരാമനെന്നുള്ളൊരു നീലമേഘം
പാരം ചൊരിഞ്ഞിട്ട കടാക്ഷവർഷം
സാരസ്യമാം വാഹിനികൾക്ക നല്കീ;
പൂരിച്ചു പാരിങ്കലതക്ഷണത്തിൽ. ൫

മടക്കമില്ലാത്തൊരു ശക്തിയോട്ടൊ-
ട്ടടക്കവോൻ വാഹിനിയാഗ്രഹത്താൽ
തുടങ്ങി പോൽ ദക്ഷിണനായകൻ ത-
ന്നാട്ടക്കലേക്കുള്ളൊരു യാത്ര മെല്ലേ. ൬

രാത്രിഞ്ചരക്രൂരിതകൾ നീക്കുവാന-
മ്മിത്രാള കോലുന്നൊരു രാമചന്ദ്രൻ
തെററാതെ യാത്രയ്ക്കു മുഹൂർത്തമോർത്ത-
ക്കാററിൻമകൻ തൻെറ കഴുത്തിലേറീ. ൭

ആമോദമാർന്നക്കമുദാശയം പിൻ-
പാമാത്രകൊണ്ടൃക്ഷഗണം തെളിഞ്ഞു.
വിപക്ഷചക്രം വിഷമിച്ചിരുന്നു
വിഭാവരിക്കുഞ്ജിതവും വളർന്നു. ൮

കരേറിനാൻ ബാലിസുതൻെറ തോള-
ത്തരാതികൾക്കന്തകനാം കുമാരൻ
ശരാസനം പൂണ്ടരിസഞ്ചയത്തെ-
പ്പുരാസനം ചെയ്യതിനാത്തരോഷൻ. ൯

അനന്തരം വാനവർ കോനുമപ്പോ-
ളനന്തനും സംഖ്യകൾ പാർത്തുചൊന്നാൽ
ശരിപ്പെടാൻ ദുർഘടമുള്ള മട്ടിൽ
പരന്നുപോയ് വാനരവീരസൈന്യം. ൧൦

സപ്താശ്വവംശത്തിലുദിച്ച ഭൂപ-
ർത്തംസമാം ദാശരഥിക്ക പാർത്താൽ
പുത്തൻമണിത്തേർ തുരഗങ്ങളെന്നീ-
വസ്തുക്കളില്ലായ്കിലുമെന്തു ദോഷം?. ൧൧

പെരുമ്പടക്കോളുകൾ കണ്ടു കാട്ടിൽ
കരിമ്പുലിക്കൂട്ടമൊളിച്ചു മണ്ടീ;
കരുത്തെഴും കേസരിവീരരെല്ലാം
പരം പ്രലാപിച്ചുഴറിത്തുടങ്ങി. ൧൨

ചാമ്പോടിയും തങ്ങളിൽ മല്ലിടിച്ചും
വാഞ്ഛാനുകൂലം ഫലമാഹരിച്ചും
അഞ്ചാതെ പോം വാനരപാളി, കാട്ടിൽ
പൂഞ്ചോലയെല്ലാം പൊടിയാൽ കുറുക്കി. ൧൩

കാന്താരശൈലങ്ങൾ കടന്നു പിന്നെ-
ച്ചെന്താമരാക്ഷൻ കപിസേനയോടും
സഹ്യാദ്രിയിൽക്കൂടെയണഞ്ഞു പശ്ച്യേ
വിഖ്യാതമാം ചന്ദനപർവ്വതത്തിൽ. ൧൪

ശ്രീമത്തമച്ചന്ദനവാടിയിങ്കേ-
ന്നാമോദമേകുന്നൊരു മന്ദവാതം
രാമന്റെ പൂമേനി തലോടിയപ്പോൾ
സൌമിത്രിയെപ്പാർത്തുരചെയ്തു ദേവൻ. ൧൫

മലയ്ക്കിടത്താഴ്വരയിങ്കലോച്ച-
ന്നൊലിപ്പിനെക്കാൺക സഹോദരാ! നീ
അതിന്റെ നിർത്തുള്ളികളേററു പാരം
മുതിർന്നു നില്ക്കുന്നിഹ ചന്ദനങ്ങൾ. ൧൬

അച്ചന്ദനത്തിൽ ചില കൂടുകെട്ടി-
സ്വാച്ഛന്ദ്യമോടിങ്ങമരും പികങ്ങൾ
ഉച്ചസ്വരം നീട്ടി മുഴക്കിയിപ്പോൾ
മെച്ചം നമുക്കാർത്തി വളർത്തിടുന്നു. ൧൭

ഏഴാമെടത്തോട്ടു പിരിഞ്ഞിവണ്ണം
കേഴുന്ന ഭൂലോകനിലിമ്പനാഥൻ
നേരേ മഹേന്ദ്രാദ്രിയിലേറിയപ്പോൾ
വാരാശി തന്മുന്നിലടുത്തു കണ്ടാൻ. ൧൮

സ്വർല്ലോകനേതാവിഹ ചേർത്ത പങ്ക-
മെല്ലാമടിച്ചങ്ങു പറത്തിടുംപോൽ
കല്ലോലജാലങ്ങളുരുണ്ടു പൊങ്ങി-
ത്തല്ലിത്തകർക്കുന്നിതു ഫേനകൂടം. ൧൯

കടല്പുറത്തുള്ള മണൽത്തിടമ്പു-
ങ്ങിടിഞ്ഞു വെള്ളത്തിലിറങ്ങിടുമ്പോൾ
അടിച്ചുകേററീട്ടൊരിടത്തതെല്ലാം
തടുത്തു കൂട്ടിക്കരയാക്കിടുന്നു. ൨൦

ഭങ്ഗങ്ങൾ തല്ലിത്തകരുന്ന നേരം
പൊങ്ങുന്ന വെള്ളച്ചുഴിയിൽക്കിടന്നു്
മുങ്ങിക്കളിക്കും ജലജന്തുജാതം
തങ്ങുന്ന കാണ്മാം കരയിൽ ചിലപ്പോൾ. ൨൧

തെല്ലും ജലംകൊണ്ടുപകാരമാകു-
മില്ലെങ്കിലും വാരിധി വല്യഭാവം
ചിലപ്പാനമല്ലെന്നു നടിച്ചിടുന്നു
വല്ലോരുമങ്ങോട്ടണയാതിരിപ്പാൻ. ൨൨

ധനേശനെപ്പോലെ തനിക്കുമേറെ-
ധനങ്ങളുണ്ടെന്നു സമുദ്രരാജൻ
നിനച്ചഹങ്കാരമിയന്ന മൂലം
ചിനത്തു ഗർജ്ജിപ്പതുപോലെ തോന്നും. ൨൩

വേലാതടത്തിങ്കലെഴും മഹേന്ദ്ര-
ശൈലത്തിലുള്ളോരു തമാലവർണ്ണം
മദ്ധ്യേസമുദ്രം നിഴലിച്ചപോലെ-
യത്യന്തനീലച്ഛവിയാർന്നു കണ്ടു. ൨൪

കയത്തിലാളുന്നൊരു കർദ്ദമത്തിൻ
കറുപ്പശേഷം കമലത്തിലൂടെ
പുറത്തു നന്നായ് പ്രസരിച്ചിടുംപോൽ
പരന്നു കാണാമസിതാഭ്രവർണ്ണം. ൨൫

അതോ? മഹാവിഷ്ണുവിതിന്റെ മദ്ധ്യേ
സദാ ഭുജംഗേശ്വരശയ്യയിങ്കൽ
ശയിക്കയാലത്തിരുമേനിമേൽ നി-
ന്നയന്നു വീഴുന്ന കറുപ്പുതാനോ? ൨൬

തമോഗുണക്കാരരെ മിക്കവാറും
ധരിപ്പതമ്മാതിരി കണ്ടു വേണം
നരിൽപ്പതിയുമുള്ള തമോഗുണത്തെ-
ധരിക്കുവോൻ നീലിമ തന്നെ പോരും. ൨൭

ഗംഭീരസത്വങ്ങൾ നിറഞ്ഞിരിക്കു-
മംഭോധിയെക്കണ്ടഥ രാമചന്ദ്രൻ
അംഭോജപത്രാക്ഷിയെ നെഞ്ചിലുന്നി-
സ്സംഭ്രാന്തനായ് നിന്നു കുറച്ചുനേരം. ൨൮

വ്യഗ്രതമെന്ന്യേ നിജസേനയോടും
സുഗ്രീവനും പാളയമങ്ങടിച്ചു
ഘോരം മഹാവാരിധിയെക്കടപ്പാ-
നോരോന്നവൻ കൌശലമോൎത്തിരുന്നു. ൮൯

ചക്കപ്പഴം പിന്നെ വരിക്കമാവിൻ
പകങ്ങളും നല്ല പനമ്പഴങ്ങൾ
ഇക്കണ്ട വസ്തുക്കൾ സമുദ്രതീര-
ത്തൊക്കെബ്ഭുജിച്ചക്കപിവീരർ വാണു. ൯൦

ശ്രീരാമചന്ദ്രൻ കപിസേനയോടും
വാരാശിതന്നുത്തരതീരദേശേ
പോരാടുവാൻ വന്നൊരു വൎത്തമാന-
മാ രാവണൻ ചാരമുഖാൽ ഗ്രഹിച്ചാൻ. ൯൧

കാമപ്പിശാചിന്റെയുപദ്രവത്താ-
ലാ മാൻമിഴിതന്നെയുടൻ വിട്ടയപ്പാൻ
സാമൎത്ഥ്യമില്ലാഞ്ഞിനി വേണ്ടതെന്തെ-
ന്നാ മൂഢനാലോചനയുള്ളിലോൎന്നു. ൯൨

ദുൎമ്മാൎഗ്ഗി വങ്കപ്രഭുവാം ദശാസ്യൻ
ദുൎമ്മന്ത്രിവൎഗ്ഗത്തെ വിളിച്ചു കൂട്ടി
തന്മന്ത്രശാലയ്ക്കുഴന്നുള്ളിലോരോ
മൎമ്മം നിരൂപിച്ചു നൃശംസകൃത്യൻ. ൯൩

അപ്പോൾ സമീപത്തതിഭക്തി ഭാവി-
ച്ചൊപ്പിക്കുവാൻ തങ്ങടെ മുഖം പൊത്തി
നില്ലും പ്രഹസ്താദി നിയോജ്യരോരോ
ന്ധീക്കോതിനാർ ദുൎഗ്ഗുണദോഷബുദ്ധ്യാ. ൯൪

സ്വകല്പനയ്ക്കൊത്തു പറഞ്ഞൊട്ടുക്ക-
ത്തകപ്പെടുത്തുന്നൊരു മന്ത്രിമാരേ
അകറ്റിയൻപോടു വിഭീഷണൻ താൻ
പകച്ചു ചൊന്നാനൊടിപ്രകാരം. ൯൫

സേവയ്ക്കുവേണ്ടിച്ചില ഭേഷജക്കാർ
ഭാവൽക്കപാശത്തിലടുത്തു കൂടി
ഭാവിച്ചു നന്നെന്നിവർ കണ്ടമാനം
പേവാക്കു ജല്പിപ്പതു സത്യമാമോ? ൯൬

കഷ്ടം! കലദ്രോഹികളീ വകക്കാ-
രൊട്ടുക്കകന്നേ സുഖമാകയുള്ളു.
ഭവാനു ദുഷ്ഷേരു വരുത്തുവാനി-
ദ്ദുരാശയന്മാൎക്കൊരു ക്ലേശമില്ലാ. ൩൭

ഇന്നിന്നതങ്ങേക്കിഹ നന്മയെന്നു-
മിന്നിന്നതെല്ലാം ബഹു തിന്മയെന്നും
തോന്നാത്ത ദുർബ്ബുദ്ധിയൊരേഭ്യനത്രേ
നന്നല്ലവൻ സേവകനായിരുന്നാൽ. ൩൮

തനിക്കു താൻ പോന്ന ഗുണങ്ങളുള്ളിൽ
ജനിക്കുവോൻ വേണമമാത്യനാവാൻ
മനസ്വിയാമപ്പുരുഷൻ ഭവാനും
ജനത്തിനും നന്മ വരുത്തി വയ്ക്കും. ൩൯

പ്രിയം വദിക്കില്ല മഹാജനൗഘം
പ്രിയംവദന്മാർ സുജനങ്ങളല്ലാ
ഹിതോക്തിയിഷ്ടം വരുമാറുരപ്പോർ
ചുരുക്കമെത്രേ ഭുവനത്രയത്തിൽ. ൪൦

'വിവേക'മെന്നിങ്ങനെ മൂന്നെഴുത്തും
നീതിയ്ക്കു ബീജാക്ഷരമെന്നു കേൾപ്പൂ
അതഭ്യസിക്കാതെ പഠിച്ച മന്ത്രം
ഫലിക്കയില്ലെന്നു ധരിക്കവേണം. ൪൧

സന്മാർഗ്ഗിയെന്നുള്ളൊരു നാട്യമോട്ടും
ചുമ്മാതെ തിണ്ടാടി നടക്കുവോരേ
നിന്മന്ത്രിമാരാക്കിയമൂലമിപ്പോ-
ളിമ്മാതിരിക്ലേശമണഞ്ഞു നാട്ടിൽ. ൪൨

കേട്ടാണിവൎക്കുള്ളുപദേശവാക്യം
കാട്ടാളവൃത്തിക്കു തുനിഞ്ഞതും നീ
നാട്ടാൎക്കു നീയിന്നൊരു ധൂമകേതു-
പ്പട്ടം ധരിച്ചാകിലനൎത്ഥമത്രേ. ൪൩

കുറഞ്ഞുപോയീശ്വരഭക്തിയിപ്പോൾ
മറഞ്ഞഹോ നാട്ടിലശേഷധൎമ്മം
അറിഞ്ഞുപോൽ വൈരികളിച്ചരിത്രം
നിറഞ്ഞിതാ ദുശ്ശകുനങ്ങളെങ്ങും. ൪൪

ഒന്നല്ല രണ്ടല്ല ഭവാൻ നിമിത്തം
വന്നിങ്ങകപ്പെട്ടൊരു ദൈവദോഷം
ഒന്നോടതിൻ ക്രൂലി നിനക്കു നല്കാൻ
തന്നാണു രാമാദികൾ വന്നതിപ്പോൾ. ൪൬

തരം പിഴച്ചാലതു കണ്ടു മിണ്ടാ-
തിരിക്കുവാനിങ്ങൊരു ധൈര്യമില്ലാ
ഗുരുത്വമോർത്താന്തര ചെയ്യുവാനും
വരുത്തമുണ്ടെങ്കിലുമല്പമോതാം. ൪൭

കന്നത്തമേറുന്ന കുരങ്ങുമൂലം
വന്നീടുമീ നിന്നുടെ വംശനാശം
എന്നീവിധം പൂർവ്വജനോടു മുന്നം
നന്ദീശ്വരൻ ചൊന്നതു വിട്ടുപോയോ? ൪൮

മനുഷ്യരല്ലാതൊരുനാളുമങ്ങേ-
യൊരുത്തരും കൊല്ലുകയില്ലയെന്ന്
മനഃപ്രസാദത്തൊടു നാന്മുഖൻ പ-
ണ്ടുരച്ച വാക്കിന്നു മറന്നു പോയോ? ൪൯

ആപത്തുമൂലം നളകൂബരൻ തൻ-
ശാപത്തെയും പിന്നെ മറന്നുവോ നീ?
കോപിക്കൊലാ ഞാനൊരു വാക്കു ചൊല്ലാം
നീ പത്മജൻ തന്റെ കുലാഢ്യനല്ലോ. ൫൦

വിശുദ്ധിയേറും നിജവംശമിപ്പോ-
ളശുദ്ധമായെന്നു വിരിഞ്ചി കേട്ടാൽ
വംശം കെടും പൊത്തുവതിന്നു കണ്ണു-
മശേഷവും തന്നുടെ കൈകളാലേ. ൫൧

ഭവാന്റെ ശല്യം സഹിയായ്കകൊണ്ട-
ത്തപോധനന്മാരൊരുമിച്ചു കൂടി
കുടത്തിൽ വാർത്തുള്ള വിയർപ്പു മണ്ണിൽ-
കുഴിച്ചുവച്ചിട്ടു പറഞ്ഞു പോലും. ൫൨

"ഇതാണു പൌലസ്ത്യകുലം നശിപ്പാൻ
പ്രധാനമായുള്ളൊരു യോഗബീജം"
അതാൽ കലർന്നുള്ളൊരു വിഷ്ണുമായാ-
ചൈതന്യമിജ്ജാനകിയെന്നു കേൾപ്പൂ. ൫൩

കത്തുന്ന തീ കണ്ടതിലാശയൂന്നി-
ച്ചിത്തഭ്രമത്താൽ ശലഭങ്ങളെല്ലാം
എത്തുന്നപോൽ സീതയിലാശയൂന്നി-
ച്ചത്തീടുവാൻ ജ്യേഷ്ഠനൊരുങ്ങിടൊല്ലാ. ൧൩

ഇന്ദ്രാണി മുൻപായ നിലിമ്പനാരീ-
വൃന്ദം സദാ വന്നടി കൂപ്പി നിൽക്കും
മന്ദോദരിക്കുള്ളൊരു ഭൎത്തൃഭാഗ്യ-
മിന്നെന്തിനായിട്ടു കളഞ്ഞിടുന്നു. ൧൪

തന്നോടിണങ്ങാത്തവളോടു കൂടി-
ച്ചേൎന്നുല്ലസിപ്പാനൊരു സൌഖ്യമില്ലാ
തന്നിൽ പരം പ്രേമരസം പൊഴിക്കും
തന്വംഗി സംപൂൎണ്ണസുഖത്തെ നല്കും. ൧൫

ഇരുമ്പുമക്കാന്തവുമെന്നവണ്ണം
പരസ്പരാകൎഷണശക്തിയോടും
ഇരിക്കുമസ്ത്രീപുരുഷൎക്കു മാത്രം
വിരക്തിയില്ലാത്ത സുഖം ഭവിക്കും. ൧൬

മാരാസ്ത്രമേറ്റുള്ള വികാരമോരോ-
ന്നോരോ മുഖത്തിങ്കൽ വഹിക്കിലും നീ
അന്തത്തിലുണ്ടാകുമവസ്ഥ മാത്ര-
മോൎത്തീടൊലാ മുഖ്യമുഖത്തിലണ്ണൻ ൧൭

ക്ഷമാവരൻ രാമനു മുഖ്യമാകും
ക്ഷമാഗുണം സൎവ്വജഗൽപ്രസിദ്ധം
അമന്ന്യുവായ് സീതയെ വീണ്ടുമേകി-
സ്സമാശ്രയിക്കിൽ കുലരക്ഷയുണ്ടാം. ൧൮

അല്ലെങ്കിലീ രാക്ഷസവംശവും കൂ-
ടില്ലാതെയാം രാമശരം വരുമ്പോൾ
പുല്ലോളവും നിന്റെ പരാക്രമത്തെ-
ബ്ഭല്ലൂകവൃന്ദം വകവെക്കയില്ലാ. ൧൯

ആരാകിലും ഞായമുരച്ചിടുമ്പോ-
ളൂരീകരിക്കേണ്ടതു യോഗ്യധൎമ്മം
നേരേമറിച്ചാകിലയോഗ്യനെന്ന
പേരിന്നു നീ ഭാജനമായ്ഭവിക്കും. ൨൦

ശുഭാശുഭം പാൎത്തുരചെയ്യുവേ ദു-
സ്സ്വഭാവിയാം രാവണനേറെ രോഷാൽ
സഹോദരൻതൻെറ മുഖത്തു നോക്കി
സ്സുകാരമായിട്ടു പറഞ്ഞിവണ്ണം. ൯൧

എനിക്കു ബോധിച്ചതുപോൽ നടത്തും
നിനക്കതിന്മേലൊരു ചേതമെന്തു്?
മനീഷിയെന്നുള്ളൊരു ഭാവമൊന്നും
മനസ്സിലീ രാവണനിഷ്ടമില്ല. ൯൨

ഭീരുത്വമോടെന്നുടെ മുന്നിൽ നിന്നി-
സ്സാരോപദേശങ്ങളിനിപ്പറഞ്ഞാൽ
തീരും നിനക്കുള്ളൊരു ഭദ്രശേഷം
ചാരത്തു നിന്നാശു ഗമിക്ക ദൂരെ. ൯൩

വിരോധിയെത്താങ്ങിയുരച്ചിട്ടും നീ-
യരാതിവൎഗ്ഗത്തിനു മുൻപനല്ലോ
മരിക്കുവാൻ സംഗതി വേണ്ടയെങ്കിൽ
തെരിക്കനെച്ചെല്ലുക രാമപാൎശ്വേ. ൯൪

ആക്ഷേപവാക്കേവമുരച്ചടുക്കും
രക്ഷോവരൻ തന്നുടെ മട്ടുകണ്ടു്
രക്ഷയ്ക്കു താൻ നാലു നിയോജ്യരോടും
പക്ഷീന്ദ്രനെപ്പോലവനും ഗമിച്ചാൻ. ൯൫

ദുരാശയേറുന്നൊരു നീ നിമിത്തം
വരാനിരിയ്ക്കുന്നൊരു വംശനാശം
ഉരച്ചു ഞാ,നായതശേഷവും ധി-
ക്കരിച്ചതീ നിന്നുടെ കുററമല്ല. ൯൬

നീരിങ്കലെച്ചേറുകളം റേൎത്തിരിപ്പാൻ
പോരുന്ന തേററാമ്പരലിൻെറ ചുണ്ടും
പാരം കൊഴുത്തങ്ങു കനത്ത കട്ടി-
ച്ചേറൊക്കെ നീക്കാൻ മതിയാകയില്ല. ൯൭

ഇൗവണ്ണമോതിക്കടലും കടന്നു്
സേവിച്ചു നില്ക്കുന്നവരോടു കൂടെ
കാൎണ്ണന്നക്കാത്മജനേ നരോടും
മേവുന്നൊടത്തേക്കവനാഗമിച്ചാൻ. ൯൮

വാനത്തിലൂടായവനേകദേശം
നേരിട്ട നേരത്തു കഴിഞ്ഞുയർത്തി
ദൂരത്തു നോക്കും കപിവീരരെപ്പാ-
ത്താത്രവഹമോദത്തൊട്ടുരച്ചിവണ്ണം. ൯

ദുർബ്ബുദ്ധിയാം രാവണനഗ്രജന്മാ-
ഭത്സിതയൊലേറെ മുഷിഞ്ഞു തമ്മിൽ
ഉറ്റോരെയെല്ലാം ബത! കൈവെടിഞ്ഞെ-
ച്ചെല്ലുണ്ടയാൽ വന്ന വിഭീഷണൻ ഞാൻ. ൧൦

ബദ്ധാദരം കാലിണ കൈതൊഴുന്നോ-
ർക്കോ വിപത്തൊക്കെയൊഴിപ്പതിങ്കൽ
വിശ്രാന്തിയാം രാമനെയാശ്രയിപ്പാ-
നത്യാഗ്രഹത്തോടിവിടേയ്ക്കു വന്നേൻ. ൧൧

ഉൾപ്പേടിയാൽ ദീനദയാലുവാമി-
ച്ഛിൽപൂരുഷൻ തന്നെ വണങ്ങുവാനായ്
ഉൾപ്പൂവിലിച്ഛിക്കുമെനിക്കു വേണ്ടീ-
ട്ടെപ്പേരുമൊന്നങ്ങറിയിക്ക വേണം. ൧൨

നാലാനനൻ തന്ന വരം ഫലിച്ചി-
ക്കാലത്തതെൻ ഭാഗ്യവിശേഷമല്ലോ
മേലാലുമീവണ്ണമിരിപ്പതിന്നി-
ങ്ങാലംബനം രാഘവപാദപത്മം. ൧൩

നക്തഞ്ചരന്മാരുടെ വംശമാക്കി-
ക്കൾക്കൊമ്പിലന്നേറെ വിവേകമാൻ്
പ്രത്യേകമായ്ചൊല്ലിയയച്ച പോലാ-
വത്തിച്ചുരയ്ക്കുന്നവനെക്കുറിച്ച്. ൧൪

സുഗ്രീവനാം കാനനിലവിശ്വസിച്ച്
വ്യഗ്രിച്ചിരിക്കുന്നൊരു വേളയിങ്കൽ
വാതാത്മജൻ രാമനൊടും വിശേഷാ-
ലോതീടിനാൻ വാസ്തവമേവരോടും. (യുഗ്മകം) ൧൫

എന്നിട്ടുമക്കാത്മജനാദ്ദളിലോതോ
സന്ദേഹമുണ്ടെന്നതു കണ്ടറിഞ്ഞു
മന്ദസ്മിതം പൂണ്ടു മഹാനുഭാവൻ
ചൊന്നാൻ രഘുശ്രേഷ്ഠനുദാരശീലൻ. ൧൬

വിരോധിയോ വൈരികുലത്തിലുള്ളോ-
നൊരുത്തനോ മററൊരു മർത്ത്യനോ താൻ
ഭരത്തൊടെന്നെ ശ്ശരണം ഗമിച്ചാൽ
തിരിച്ചുപേക്ഷിപ്പവനല്ലെടോ ഞാൻ. ൭൭

ഭൂവിൽ ദയാസ്തുന്ന്യനതാം നരേന്ദ്രൻ
ജീവിച്ചിരുന്നാൽ കഥയില്ല തെല്ലും;
പാവം ദശാസ്യന്റെ കനിഷ്ഠനോത്താ-
ലാവശ്യമുണ്ടിന്നഭയം കൊടുപ്പാൻ. ൭൮

അരക്കർ വംശത്തിലുദിപ്പതെല്ലാ-
മരക്കരായ്തന്നെ ഭവിക്കയില്ലാ
ധരിക്കെടോ! ദുഷ്ടരിലും ചിലപ്പോ-
ളൊരുത്തനാണ്ടായിവരും വിശിഷ്ടൻ. ൭൯

ചേറും കരിംക്രവളമാമ്പലും തേൻ
പേറും സരോജം പലമീനിതെല്ലാം
നീരിങ്കലുണ്ടായവയെങ്കിലും വെ-
വ്വേറാണിതിൻ വാസനയോത്തു കണ്ടാൽ. ൮൦

മനോജ്ഞനായുള്ളൊരു രാഘവൻ തൻ-
മനോഹിതംപോലെ മരുത്തനൂജൻ
മനസ്വിയാം രാക്ഷസരാജനെച്ചെ-
ന്നനല്പമോദത്തൊടു കൊണ്ടുപോന്നാൻ. ൮൧

മേധാവിയായുള്ള വിഭീഷണൻ താൻ
ബാധാവിനാശത്തിനു ഭക്തിപൂർവ്വം
ബോധാത്മകൻതന്റെ കഴൽക്കു കൂപ്പി-
സ്സാധാരണാപ്രേഷ്യത പൂണ്ടു നിന്നാൻ. ൮൨

കനിഞ്ഞു കല്പി,ച്ചവനോടു രാമൻ
നിനക്കു ലങ്കാപുരരാജ്യഭാരം
തരുന്നു ഞാനിന്നിനി മേലിലെന്നും
വരില്ല നൂനം ദുരദൃഷ്ടമൊന്നും. ൮൩

നിന്നെക്കണക്കഗ്രജനോടു നേരേ-
ഭിന്നിച്ചു ദുഃഖിച്ചു വനാന്തരത്തിൽ
വലഞ്ഞ ചങ്ങാതിയെ നോക്കെടോ നീ
വലീമുഖൎക്കൊക്കെയിവൻ മഹേന്ദ്രൻ. ൮൪

കാരുണ്യരത്നാകരമായ രാമൻ
പാരം പ്രസാദിച്ചനുഗ്രഹംചെയ്തിവണ്ണം
രാത്രിഞ്ചരശ്രേഷ്ഠനു പിന്നെ ലങ്കാ-
രാജ്യാധിപത്യത്തെയുമാശു നൽകി. ൪൰൫

കഴുത്തു വെട്ടി ക്രിയചെയ്തു ഹോമം
കഴിക്കയാൽ പണ്ടു ദശാനനന്ന്
മുഴുത്ത സാമ്രാജ്യമുരത്ത കാല-
ക്കഴുത്തിലേറും ഭഗവാൻ കൊടുത്തു. ൪൰൬

പദം ഭജിക്കുന്നവരെപ്പുലത്താ-
നുദാരനായുള്ളൊരു രാമദേവൻ
സ്വദൎശനംകൊണ്ടു വിഭീഷണന്നാ-
യതില്പരം ഭൂതി കൊടുത്തു ധന്യൻ. ൪൰൭

സുശീലനാം ദാശരഥിക്കു ശാഖാ-
മൃഗങ്ങളും പോലും തുണയായി വന്നു
നൃശംസനാം പങ്ക്തിമുഖന്നു നേരേ-
സഹോദരൻ കൂടെ വിരോധിയായി. ൪൰൮

ദശരഥസുതനാപ്തനായ് നിതാന്തം
വശഗതനായ വിഭീഷണൻ വിശിഷ്ടൻ
ദശമുഖബലവിക്രമങ്ങളെല്ലാം
വിശദമൊടൊന്നൊഴിയാതെ കണ്ടുണൎത്തി. ൪൰൯

ലാവണ്യവാരിധി കടപ്പതിനുള്ള മാൎഗ്ഗം
കൈവന്നിടാൻ വരുണസേവ കഴിപ്പതിന്നായ്
ലാവണ്യവാരിധി രഘൂത്തമനോടു, ചിന്തി-
ച്ചാവീരമൌലിയറിയിച്ചു വിഭീഷണൻതാൻ. ൫൰

അതിനുമന്നും ചെയ്താൽ കടൽ വഴി നമുക്കിന്നു തരുമെ-
ന്നതിപ്രേമം കൈക്കൊണ്ടഖിലരുമുണൎത്തിച്ച സമയം
അവിച്ഛിന്നാമോദം പെരുകിയുടനേ ദൎഭശയനം
പ്രവേശിച്ചാൻ ദേവൻ നിജമനസി ചിന്തിച്ചുദധിയേ. ൫൰൧

ക്ഷേമാലോചന എന്ന പതിനേഴാംസൎഗ്ഗം സമാപ്തം.

——<*0*>——

# പതിനെട്ടാം സർഗ്ഗം.

ഇന്ദിരാരമണൻ രാമൻ മൂന്നു നാൾ വാരിരാശിയെ
വന്ദിച്ചുപവസിച്ചിട്ടും നന്ദിച്ചില്ല നദീശ്വരൻ. ൧

അപ്പോൾ തിരുവുളക്കേടൊ യപ്പതിക്കുള്ള ദുർമ്മതി
എപ്പേരുമെതിരേ നീക്കാൻ ഉൽപ്രേക്ഷിച്ചൂർജ്ജിതാശയൻ. ൨

അമാന്തക്കാരരോടുണ്ടോ സമാധാനം ഫലപ്പെട്ടു
പ്രമാദശീലമംഭോധി ക്രമാന്തത്തിൽ പ്രസിദ്ധമാം. ൩

ഇപ്രകാരം നിരൂപിച്ചി ട്ടപ്രമേയപ്രതാപവാൻ
ദുഷ്പ്രധർഷണമാമസ്ത്രം ക്ഷിപ്രമേന്തിരഘൂത്തമൻ. ൪

ഭ്രാതാവിനോടു കോദണ്ഡം ജാതാമർഷം ഗ്രഹിക്കവേ
ധാതാവിന്നാദിമദ്രവ്യ മേതാണ്ടുൾപ്പേടിയാർന്ന പോൽ. ൫

വില്ലാളിവീരനാം രാമൻ നല്ലാഗ്നേയശരത്തിനേ
വില്ലോടു ചേർത്ത നേരത്തു് വല്ലാതായ് മൂന്നുലോകവും. ൬

ചക്രവാതങ്ങളുണ്ടായ് ഭൂചക്രവാളം കലുങ്ങി പോൽ
ശക്രാദിലോകപാലന്മാരൊക്കെപ്പാടേ വിഷണ്ണരായ്. ൭

കലങ്ങി കടലൊട്ടുക്ക് കലുങ്ങീ കുലപർവ്വതം
ജലം കാഞ്ഞു വലഞ്ഞേററം ജലജന്തുക്കളൊക്കയും. ൮

ജലപാത്രത്തിലെത്തീർത്ഥജലം വററിത്തുടങ്ങവേ
ജലജാസനനും പേടി ച്ചുലഞ്ഞു പരതന്ത്രനായ്. ൯

ശരാഗ്നിജ്വാലയാൽ തന്റെ ശരീരം കഴലുന്നപോൽ
എരിഞ്ഞുവാടി വരുണ ന്നിരിപ്പാൻ വഹിയാതെയായ്. ൧൦

ആശ്രയിക്കപ്പെടേണ്ടുന്നോ നാശ്രയിക്കും കടൽക്കരെ
വിനീതവേഷനായ് വന്നാൻ വിനാശത്തെബ്ഭയന്നവൻ. ൧൧

ആയത്തമായ കുററത്തിൻ പ്രായശ്ചിത്തം കഴിച്ച പോൽ
കാണിക്ക വച്ചു രാമന്നായ് മാണിക്യമണിമാലയേ. ൧൨

കുററത്തിൽ നിന്നൊഴിയുവാ നേററമുൽക്കണ്ഠയോടവൻ
പോററിതൻ ചരണം കൂപ്പി പ്പുറെറത്താണേവമോതിനാൻ. ൧൩

അറിവില്ലാത്ത ഞാനിപ്പോ ളുറപ്പിഴകൾ ചെയ്തതിൽ
വെറുത്തീടരുതേ കുററം പൊറുക്കേണം ദയാനിധേ! ൧൪

ജലസമ്പൎക്കമേറുമ്പോൾ വലിയോരും വലഞ്ഞുപോം
ബലമായ് ചൂട്ട തട്ടുമ്പോൾ തലച്ചോറൊന്നുണന്നിടും. ൧൫

ലങ്കയ്ക്കു പോകുവാൻ മാർഗ്ഗം നിങ്കലുണ്ടു കൃപാനിധേ!
ശങ്ക തീൎന്നു കേട്ടാലും കിങ്കരൻ നളനിപ്പൊഴേ. ൧൬

വിശ്വകൎമ്മാത്മജനവന്നച്ഛൻറ വരമുണ്ടു പോൽ
വെള്ളത്തിലിട്ട വസ്തുക്കൾ താണുപോകാതിരിക്കുവാൻ! ൧൭

തിര തള്ളിത്തകൎക്കാതെ ല്ലുരുപ്പടികളൊന്നുമേ
മരവും മലയും മററും കുരങ്ങന്മാർ കമിച്ചിടും. ൧൮

അപ്പോളംഗീകരിച്ചേവ മപ്പതിയ്ക്കുള്ളപേക്ഷയേ
പില്ലാട്ടുരാമചന്ദ്രൻപാ ത്ഥപ്രചേതസ്സോടോതിനാൻ. ൧൯

വെറുതേ പോകയില്ലെൻറ തിറമേറുന്നൊരമ്പിതു്
ചുരുക്കേ നല്ലപോലോൎത്തു പറഞ്ഞീടൊരു ലാക്കിനേ. ൨൦

വരുണൻ ഭഗവാനോടു് നിരൂപിച്ചുടനോതിനാൻ
ദുരിതം തിങ്ങുമാഭീരപുരമെല്ലാമെരിക്കുവാൻ. ൨൧

രാമനദ്രുമകുല്യത്തേക്കാ മഹാസ്ത്രമയയ്ക്കയാൽ
പ്രസ്തുതസ്ഥലമന്നാൾ തൊ ട്ടസ്തുകല്മഷമായി പോൽ. ൨൨

മന്ദനായ് ധനുവിൻ മുൻപേ നിന്നിരുന്ന ജലാധിപൻ
പിന്നെയും ധനുവിൻ മുൻപേ ചെന്നിരിപ്പാൻ തുടങ്ങിനാൻ. ൨൩

അതിലേക്കസുരാരാതി യനുവാദം കൊടുക്കയാൽ
മതിമാൻവരുണൻ പോയാ നനുമോദപുരസ്സരം. ൨൪

രാക്ഷസപ്പെരുമാൾതൻറ വാക്കിനാൽ ശുകനെന്നവൻ
വിശേഷമെല്ലാമറിവാൻ വന്നിരിക്കുന്നൊവാസ്തവം. ൨൫

വിഭീഷണൻറ ഭാവംകൊ ണ്ടറിഞ്ഞു കപിസഞ്ചയം
പിടിച്ചുമൎദ്ദനം ചെയ്താർ തിട്ടുക്കെന്നു വധിക്കുവാൻ. [യുഗ്മകം]

മൎക്കടന്മാർ പ്രവൎത്തിപ്പോ രക്രമം സഹിയാഞ്ഞവൻ
ഭക്തനായ് രാമനെച്ചൊല്ലി വിക്കിവിക്കിക്കരഞ്ഞു പോൽ. ൨൭

അവനും രാമൻ കനിവാർന്നഭയത്തെക്കൊടുത്തുടൻ
ബന്ധനത്തിങ്കൽ വച്ചീടാൻ കവികൾക്കാജ്ഞ നൾകിനാൻ. ൨൮

അതുപോൽ കപിവീരന്മാർ ബന്ധനം ചെയ്തരക്കനേ;
ഭഗവാൻ നളനോടപ്പോളരുളീ ചിറ കെട്ടുവാൻ. ൨൯

മനോജ്ഞശില്പനൈപുണ്യമുള്ള നളനും സേതു
തനിയേ നളനും സേതു മനയാൻ കോപ്പു കൂട്ടിനാൻ. ൩൦

വരമ്പു കെട്ടുവാനന്നു തരം പോലുള്ള കോപ്പുകൾ
പെരുമ്പടകൾ കൊണ്ടന്നു തരിമ്പും മടിയെന്നിയേ. ൩൧

ചിറയ്ക്കു വാനരത്താന്മാർ സാമാനം ശേഖരിക്കവേ
മുറയ്ക്കു നളനും മേടി ച്ചുടുക്കീ ലവണാബ്ധിയിൽ. ൩൨

ഈരഞ്ചു യോജനപ്പാടു വീതിയിൽ തോതെടുത്ത പോൽ
ഏതാനും ദിവസം കൊണ്ടു സേതുവിൻ പണി തീർത്തതേ. ൩൩

അയ്യയ്യോ! വിസ്മയം വിഷ്ണുശക്തിയോ? കപിസേനയേ
ചുമപ്പാൻ വന്ന കടലിൻ നട്ടെല്ലോ? സേതുവായതും. ൩൪

ശ്രീരാമൻ തന്റെ ഭക്തർക്കു ഘോരസംസാരസാഗരം
കടപ്പാൻ പണിചെയ്യിച്ചു വെടിപ്പാക്കിയ പാലമോ? ൩൫

ആർക്കും സംശയമിവണ്ണം ചേർക്കും ചിറയിലൂടെ താൻ
ചുഴലും പടയോടും ചേർന്നെഴുന്നള്ളി രഘൂത്തമൻ.   ൩൬

മറുതീരത്തരക്കന്മാർക്കുറുതിക്കു വിളങ്ങിടും
സുബേലപർവ്വതാഗ്രത്തിൽ പ്രവേശിച്ചാൻ പ്രസന്നനായ്. (യുഗ്മകം)

രാഘവൻ ശുകനെപ്പിന്നെ വിട്ടയച്ചു യഥേഷ്ടമായ്
അവൻ ദശാസ്യനെക്കണ്ടു നല്ലഭിപ്രായമോതിനാൻ. ൩൮

അവൻ ശ്രുകോപദേശത്താൽ സമാധിയിൽ നിമഗ്നനായ്
പരമജ്ഞാനിയായ്ത്തീർന്നു പരീക്ഷിത്തിനു തുല്യനായ്. ൩൯

സംഹാരരുദ്രസാരൂപ്യം പ്രാപിച്ച ദശകന്ധരൻ
ശുകനെത്തൽക്ഷണം തന്നെ വെളിക്കാക്കി മഹാശഠൻ. ൪൦

ഏഴാം മാളികമേലേറി പ്പാഴനാകിയ രാവണൻ
കപിസൈന്യത്തിനെപ്പാർത്തു കവലിച്ചേറെ മാനസം. ൪൧

ആളയച്ചു വരുത്തീട്ടു വിദ്യുജ്ജിഹ്വനെയന്തികേ
കാര്യമച്ചതിയൻ തന്നെ കേൾപ്പിച്ചാൻ കൈകസീസുതൻ. ൪൨

വിചാരിച്ചിട്ടുള്ളിയന്നാം നിശാചരനവൻ ജവാൽ
ശ്രീരാഘവന്റെ തലയും വില്ലും നിൎമ്മിച്ചു മായയാൽ. ൪൩

പോരിൽ കരസ്ഥമായുള്ള ശിരസ്സും വില്ലുമെന്നവൻ
ഉരച്ചുംകൊണ്ടു വൈദേഹി ക്കരികേ വച്ചു കാഴ്ചയായ്. ൪൪

ക്രൂരപ്രവൃത്തി കണ്ടപ്പോൾ നേരാണെന്നു ധരിക്കയാൽ
ഹാ! രാമേതി വിലാപിച്ചു പാരം മോഹിച്ചു ജാനകീ. ൪൫

രമാംശജാതയ്ക്കുരമ സ്സരമാവാക്യമേററവും
തോഷമേകിയ, തോഷത്തിൽ വല്ലികൾ മഴ പോലെയായ്. ൪൬

ദശാനനന്റെ മുത്തച്ഛൻ മാല്യവാൻ വന്നു ചേൎന്നുടൻ
നിശാചരപതിക്കപ്പോൾ ഗുണദോഷങ്ങളോതിനാൻ. ൪൭

ഒഴിഞ്ഞീടുകനാവശ്യ ത്തൊഴിലീന്നെന്റെ പൈതലേ!
കുളമ്പു കെട്ടാൽ കുലവും മുടിഞ്ഞീടുകയില്ലയോ? ൪൮

ശിവഭക്തി നിമിത്തം നീ ശവക്കല്ലറ പൂകിലും
വംശനാശം വരുത്തുന്ന വഴി വേഗമടയ്ക്കണം. ൪൯

അകത്തുറച്ച രാഗം നീ യകലെക്കളയായ്കിലാ
മികച്ച ബാണമതിനെ ത്തകൎക്കുമ്പോൾ വ്രണപ്പെടും. ൫൦

മാനപൂൎവ്വം രണത്തിന്നു നീ നിനച്ചു തുടങ്ങിയാൽ
മാനപൂൎവ്വം രണം തന്നെ നിനക്കു ഫലമായ്വരും. ൫൧

ജനകാത്മജയേ രാമദേവനായ് കാഴ്ച വച്ചു നീ
പ്രസാദപൂൎവ്വമിങ്ങോട്ടു വാങ്ങണം വംശലക്ഷ്മിയേ. ൫൨

എന്നീവിധമവൻ ചൊന്ന നന്നീതികളെ നിൎഭരം
നിന്ദിച്ചു നിൎജ്ജരാരാതി സന്നാഹം ചെയ്തു പോരിനായ്. ൫൩

മുട്ടാളനാമവൻ പോൎക്കു വട്ടം കൂട്ടിയ വാൎത്തകൾ
ചട്ടെന്നു ചാരമൊഴിയാൽ കേട്ടറിഞ്ഞു രഘൂത്തമൻ. ൫൪

പടയ്ക്കൊരുക്കരോടൊട്ടും മടങ്ങാത്ത കപീന്ദ്രരേ
അടുത്തു നഗരം ചുററി ക്കിടപ്പാനാജ്ഞ നല്കിനാൻ. ൫൫

ഘനവീൎയ്യങ്ങൾ കാട്ടുന്ന വനൌകസ്സുകളൊക്കെയും
തുനിഞ്ഞു പൊരിയേച്ചുഴന്നാർ കനകക്കോട്ട തീൎത്ത പോൽ. ൩൬

കിഴക്കേ കോട്ടയിൽ കണ്ണും മുഴപ്പിച്ചു വസിച്ചിടും
പ്രഹസ്തനോടു ശണ്ഠയ്ക്കു നീലനാളായി നില്ക്കണം. ൩൭

മഹോദരമഹാപാൎശ്വന്മാരെ പ്പോരിൽപ്പിളൎക്കുവാൻ
തെക്കേഗ്ഗോപുരവാതില്ക്കൽ നില്ക്കണം ബാലിനന്ദനൻ. ൩൮

പശ്ചിമദ്വാരദേശത്ത ങ്ങിന്ദ്രജിത്തോടെതിൎക്കുവാൻ
നിശ്ചയിച്ചങ്ങു നില്ക്കേണം തജ്ജഘന്യനെ വെന്നവൻ. ൩൯

സേനാനായകനായുള്ള വിരൂപാക്ഷനോടേല്ക്കുവാൻ
സുഗ്രീവജാംബവാന്മാരും വിഭീഷണനുമെത്തണം. ൪൦

എന്നു കല്പിച്ചു രാമൻ താൻ തന്നെ ലക്ഷ്മണയുക്തനായ്
വടക്കേ കോട്ടവാതില്ക്കൽ ഖലനായ് ദശാസ്യനേ. ൪൧

വെല്ലുവാൻ പഴുതും പാൎത്തു വില്ലുമമ്പുമെടുത്തുടൻ
സന്നദ്ധനായ് മരുവിനാൻ സൈന്യാധിപസമേതനായ്.

[യുഗ്മകം.] ൪൨

ലങ്കാരാജ്യം കരങ്ങന്മാർ ശങ്കാഹീനം വളഞ്ഞതും
കോട്ടവാതിലടച്ചിട്ടു ദുഷ്ടരാക്ഷസർ നില്പതും. ൪൩

നിരീക്ഷിച്ചുടനേ തന്റെ പുരദ്വാരങ്ങളൊക്കെയും
തിരക്കില്ലാതിരിപ്പാനായ് തുറപ്പിച്ചു കൃതാന്തനും. (യുഗ്മകം) ൪൪

സുവേലപൎവ്വതത്തിന്റെ മുകളിൽ കേറി നല്ല പോൽ
കപിരാജാവിനോടും ചേൎന്നവലോകിച്ചു രാഘവൻ ൪൫

ലങ്കാപുരത്തെയും പിന്നെ ലങ്കാനാഥന്റെ മേടയും
ശങ്കയെന്ന്യേ വിലോകിച്ചാൻ പങ്ക്തികണ്ഠന്റെ വേഷവും. ൪൬

അപ്പോൾ കോപം പൊറുക്കാഞ്ഞു ന്നൽപ്പതിച്ചു കപീശ്വരൻ
അപ്പൌലസ്ത്യനിരിക്കുന്ന ശില്പമാളിക പുക്കിതേ. ൪൭

കിരീടങ്ങൾ പൊടിച്ചിട്ടു പരിഹാസം നടിച്ചു താൻ
വിരോധിയോടു പോരാടി പ്പരീക്ഷിച്ചു പരാക്രമം. ൪൮

തിരിച്ചു വീണ്ടും രാമന്റെ ചരണം വന്നു കൂപ്പിനാൻ;
ധരിച്ചിതെല്ലാം ശ്രീരാമനര,ച്ചാനവനോടിദം. (യുഗ്മകം.) ൪൯

തന്നെത്താനേ നിനച്ചൊന്നും തന്നെ ചെയ്യരുതെൻ സഖേ!
അന്യാശയമറിഞ്ഞിട്ടു പിന്നെ വേണം തുടങ്ങുവാൻ. ൧൦

വിവേകമെന്യേ പെട്ടെന്നു് പ്രവേശിക്കരുതൊന്നിലും
അപായമതിനാലുണ്ടാ, മുപായം പിന്നെയൊക്കുമോ? ൧൧

ആഹവത്തിന്നു പോകുമ്പോൾ സാഹസങ്ങൾ തുടങ്ങിയാൽ
സ്നേഹമില്ലാതെ വല്ലോരും ദ്രോഹിപ്പാനിടയായ്‌വരും. ൧൨

എന്നോടെന്തു പറഞ്ഞീല? മുന്ന,മിച്ചെയ്ത ചേഷ്ടിതം
നന്നായി ദൈവയോഗത്താലൊന്നും പററാതെ പോന്നതു്. ൧൩

ശാസി,ച്ചവനെയീവണ്ണം ചാപപാണി രഘൂത്തമൻ
ഗുണദോഷങ്ങൾ ചിന്തിച്ചു മന്ത്രിമാരോടു വേണ്ടപോൽ. ൧൪

സാദരം ബാലിസുതനെ ദൂതിനായിട്ടയയ്ക്കവേ
ഓതി രാവണനോടേതും ഭീതികൂടാതെ ചെന്നവൻ. ൧൫

ദീർഘകാലം ഭവാനുള്ള ദീർഘശ്വാസങ്ങളേൽക്കയാൽ
വാലുടിക്കു തഴമ്പിച്ച ബാലിക്കു മകനേഷ ഞാൻ. ൧൬

മര്യാദയുള്ള രാമന്റെ കാര്യസ്ഥൻ ഞാൻ ധരിക്കെടോ!
ധീരനങ്ഗദനെന്നെന്റെ പേരു് ദൗത്യത്തിനെത്തി ഞാൻ. ൧൭

നല്ലവാക്കുകൾ നിന്നോടു ചൊല്ലുവാൻ തന്നെ വന്നതും
അല്ലെങ്കിലപവാദങ്ങൾ വല്ലോരുമുരചെയ്കിലാം. ൧൮

പരമേശന്റെ തീക്കണ്ണു് പത്മമെന്നു നിനയ്ക്കിലും
വാനോരാററിലെ വണ്ടത്താൻ മത്തനായ് ചെന്നടുക്കുമോ? ൧൯

രാമദേവന്റെ കണ്ണായ കോമളാങ്ഗിയെയീവിധം
ബലാലനുഭവിക്കാമെ ന്നുറയ്ക്കുന്നന്ധനായ നീ. ൨൦

കാർത്തവീര്യന്റെ തടവിൽ പ്പാർത്ത കാലത്തു,മെൻപിതാ
വാലുകൊണ്ടു കുരുക്കിട്ട കാലത്തും, ജളനായനീ. ൨൧

ദുഷ്പ്രവൃത്തികളോരോന്നു ചെയ്യുന്നും വിധി തൻ മുഖം
മൂന്നെണ്ണം വാടിയിനിയൊന്നുള്ളതിന്നു കരിക്കൊലാ.(യുഗ്മകം) ൨൨

പുഷ്പകത്തെ ഹരിച്ചിട്ടും കൈലാസത്തെയിളക്കിയും
സമ്പാദിച്ചോരു സാമർത്ഥ്യം മോഷണത്താൽ മുഷിഞ്ഞെടോ! ൨൩

ശങ്കരാച്ചന ചെയ്യുന്നു ശേഷിച്ചുള്ളൊരു നിൻതല
യുദ്ധഭദ്രദേവതയ്ക്കിന്നു ബലിയാകും രഘൂത്തമൻ. ൮൪

അപ്പൂരോക്തികൾ കേട്ടപ്പോ ളുള്ളമേറ്റം വിറച്ചുടൻ
വിരോധഭാവമാർന്നേവ മുരചെയ്തു ദശാനനൻ. ൮൫

പോടാ നീ രാമനെത്തേടി ച്ചീടാ രാവണനൊട്ടുമേ
കൊടാ മനോരഥം സാധി ച്ചിടാതീ രാമപത്നിയേ. ൮൬

ശൌര്യമേറുന്നൊരെൻമുൻപിൽ കാര്യഗൌരവമെന്നിയേ
ഓതും നീ വധ്യനെന്നാലും ദൂതനെന്നോർത്തടങ്ങുവൻ. ൮൭

ഇത്രയും രാവണൻ ചൊന്ന മാത്രയിൽ കപിസത്തമൻ
പൊട്ടിച്ചിരിച്ചു കൈ കൊട്ടി പ്പെട്ടെന്നുത്തരമോതിനാൻ. ൮൮

പരദാരങ്ങളെക്കട്ട നേരം തോന്നാത്ത നീതികൾ
ദൂതരക്ഷയിലിക്കാല മെങ്ങുനിന്നു പഠിച്ചെടോ! ൮൯

അയ്യയ്യാ! വഞ്ചനായുള്ള നീയെന്നോടെന്തു ചെയ്തിടും?
അനേകരാവണന്മാരേയറിയും മുൻപിനാലേ ഞാൻ. ൯൦

ഒരുത്തൻ കാർത്തവീര്യന്റെ തടവിൽ പണ്ടിരുന്നപോൽ
ഒരുത്തൻ ദാനവേന്ദ്രന്റെ മന്ദിരത്തിൽ കുടുങ്ങി പോൽ. ൯൧

പിന്നെയുണ്ടൊരു വിഖ്യാത നെന്നാൽ വക്തവ്യനല്ലവൻ
ഇന്നു ലജ്ജിച്ചിട്ടിന്നീ ഞാൻ നിന്നോടതു കഥിക്കുവാൻ. ൯൨

എന്നാകിൽ ദേവിയെക്കൊണ്ടു നൽകി വന്ദിക്ക രാമനേ
അല്ലെങ്കിൽ നിൻ തലച്ചോറു രാമബാണത്തിനേകണം. ൯൩

പിണങ്ങീട്ടുമിണങ്ങീട്ടും മരിച്ചോ മരിയാതെയോ
ഭൂമിയിൽ ക്ഷയമീ നിന്റെ ദേഹത്തിന്നു വരും ദൃഢം. ൯൪

സുതവംശങ്ങളൊട്ടുക്ക് മുടിച്ചാ രാമനെന്ന പോൽ
ചോരപ്പുഴയിലാറാടിയാലും നീ ഗതികെട്ടവൻ. ൯൫

ഉഴക്കാഴക്ക് വെള്ളത്താൽ കൊഴുക്കത്തക്ക വാരിധിയിൽ
പടക്കളെപ്പൊടികളായ് കുഴയും നിന്റെ പത്തനം. ൯൬

കരളിലൊരണുവോളം പേടികൂടാതിവണ്ണം
പരിഭവമൊഴി നേരിട്ടങ്ങുടൻ ചൊന്ന നേരം
"പിടി പിടി ദുരഹങ്കാരങ്ങളേറുന്ന കള്ള-
ക്കപിയെ വിടരുതെ"ന്നാ രാവണൻ ചീർത്തുരച്ചാൻ. ൯൭

മർമ്മം തുളയ്ക്കുമൊരു വാക്കു സഹിച്ചുവെയ്യാ-
ഞ്ഞിമ്മട്ടു പങ്ക്തിമുഖനാജ്ഞ കൊടുത്ത നേരം
അമ്മർക്കടേന്ദ്രരുടെ കൈകളു കടന്നു ചാവാൻ
വർമ്മം ധരിച്ച നിശിചാരികൾ പോയ് പിടിച്ചാർ. ൩൯

അരക്കരാകെക്കെല്ലാമധിപതിയുരച്ചൊരു വചനം
തിരിച്ചൊപ്പിപ്പാനപ്ലവഗതിലകൻ രാത്രിചരരേ
വലിച്ചീഴ്ത്തുംകൊണ്ടഗ്ഗഗനപഥമാപിച്ചു, ധരണീ-
തലത്തിൽത്തല്ലിക്കൊന്നഴറി രഘുവീരന്റെ നികടേ.

പതിനെട്ടാംസർഗ്ഗം സമാപ്തം.

---

# പത്തൊൻപതാം സർഗ്ഗം.

---

ദശമുഖനുടെ ദുർവ്യാപാരവൃത്താന്തമെല്ലാം
ദശരഥതനയന്മാരംഗദോക്ത്യാ ധരിച്ച്
ഭൃശമരിശമിയന്നാർ, പിന്നെ ലങ്കാപുരത്തെ-
ക്കശയൊടു കപിസൈന്യം നാലുപാടും വളഞ്ഞു. ൧

പ്രളയസമയമാമ്പോളൂഴിയൊട്ടുക്കു മുക്കി-
ക്കിളരുമുരുതരംഗത്തള്ളലോടാഴി നാലും
വളരെലഹളകൂട്ടും പോലെ വാലും കിളത്തി-
ക്കളിവിളികളുമുഴക്കിക്കീശരങ്ങാക്രമിച്ചാർ. ൨

അടലിനു പടവീടും കെട്ടി മുന്നിട്ടു വൈരി-
പ്പടകളുടയ ഗംഭീരാരവത്തെത്ത്രവിച്ച്
കടുരവമൊടു വാദ്യം കൊട്ടി രക്ഷോബലം പോർ-
ക്കൊടികൾ നിവിരെ നാട്ടിസ്സംഗരത്തിന്നിറങ്ങീ. ൩

വലിയ പരിഘമെല്ലാം വന്മരത്താൽ മുറിഞ്ഞും
കുലഗിരിനികരത്താൽ കുഞ്ജരൗഘം മറിഞ്ഞും
ശിലയുടെ പതനത്താൽ ശീഘ്രമസ്ത്രം വളഞ്ഞും
കഠിനതരമതേറെ മർബ്ബുരന്മാർ കരഞ്ഞും. ൪

പടനടുവിലടിച്ചും പല്ലു ദൂരത്തെറിച്ചും
വിടപികളെയൊടിച്ചും വില്ലു വേഗം മുറിച്ചും
നടനഗതി പഠിച്ചും നല്ല രക്തം തുടച്ചും
പൊടിയുടലിൽ നിറച്ചും പോർക്കളം വിട്ടൊളിച്ചും. ൫

നിവിരെ നിലവിളിച്ചും നീണ്ട കൈകാൽ ഞെരിച്ചും
ശവമധികമിഴച്ചും ശർവനാമം ജപിച്ചും
നവരസവുമുദിച്ചും നാകിവൃന്ദം രസിച്ചും
ഭുവനതലമുലച്ചും ഭൂരിയുദ്ധം ഭവിച്ചു. (വിശേഷകം) ൬

ദശമുഖനുടെ തേജസ്സെന്നപോലസ്തമിച്ചു-
ദ്ദശയതിലഥ ഭാസ്വാൻ പശ്ചിമാശാമുഖത്തിൽ
സമരഭുവി നിറഞ്ഞുള്ളോരു രക്തം കണക്കെ-
ന്നമരസരണിയെല്ലാം ശോണവർണ്ണം നിറഞ്ഞു. ൭

മദകരികൾ മരിച്ചാ മസ്തകത്തിന്നു ചിന്നി-
ച്ചിതറുമമിതമുക്താരത്നസമ്പത്തു പോലെ
ചെറിയ ചെറിയ നക്ഷത്രങ്ങൾ വാനിൽത്തെളിഞ്ഞു;
പെരികെയിരുളടഞ്ഞു സൈന്യപാംസുക്കൾപോലെ. ൮

പടയിലരുണബിംബം പാടനം ചെയ്തു പോയോ-
രുടയ കുടകൾ ചീന്തിപ്പച്ചമാംസം ഭുജിച്ച്
കഴിനരികളുമപ്പോൾ കൂട്ടമിട്ടാർത്തു നന്നാ-
യഴുതു കവളമുണ്ണിക്കൂട്ടവും കൂട്ടിലെത്തീ. ൯

അശരണരണിതത്താൽ ചക്രവാകങ്ങളെല്ലാം
നിശിചരനിവഹംപോലാധി ബാധിച്ചുഴന്നു
ദശാനനഭടന്മാർക്കുള്ള ഹസ്തങ്ങൾ പോലെ-
ദ്ദശയിൽ നളിനിയെല്ലാം കോശജാലത്തെയാർന്നു. ൧൦

സമരഭുവി സമർത്ഥന്മാർക്കു തോറ്റിട്ടു പാർത്താ-
ലമരരിപുബലത്തിൽ കൂടിയോനേതൊരുത്തൻ
ശരനിരകൾ ചൊരിഞ്ഞ ശക്രജിത്താക്രമിച്ചാൻ
ശരിവരെ ഹരിവീരന്മാരെയൊക്കെത്തുരത്തി. ൧൧

അതുപൊഴുതതിധൈര്യത്തോടെതിർത്തങ്ങുടൻ തൽ-
ക്കുതിരകളെ വധിച്ചു തേരിനെത്തച്ചുടച്ചും
മുതിരുമൊരു ഗദത്താൽ തേർ തെളിപ്പോനെ വെന്നാ
വിധുതമെതിരാളാമിന്ദ്രജിത്തിന്നു നൽകീ. ൧൨

കലഹമിതു കണക്കല്ലെന്നു കണ്ടക്കരോരൻ
ജലധരനികരത്തിൽ ചന്ദ്രനെപ്പോൽ മറഞ്ഞു
വിഷധരശരവർഷം ചെയ്തു ബന്ധിച്ചു പാരം
വിഷമത രഘുവീരന്മാൎക്കു ചേൎത്തച്ചു പോയാൻ. ൯൨

തിരുവടി തൊഴുവോൎക്കു കെട്ടറുക്കുന്ന രാമൻ
തിരുവടിയെയുമുണ്ണിത്തമ്പിരാനേയുമപ്പോൾ
തെരുതെരെ വിഷമിപ്പിച്ചോരു നാഗാസ്ത്രബന്ധം
ഗരുഡനരികെയെത്തിത്തൽക്ഷണം വേർപെടുത്തി. ൯൩

ഉടനവരിരുകക്ഷിക്കാരരും വീണ്ടുമെത്തി-
പ്പടപൊരുവതിനായി തമ്മിൽ നേരിട്ടിറങ്ങി
പടകളുടയനേതാവായധൂമ്രാക്ഷനദ്രി-
ക്കൊട്ടുമുടി പിടലിക്കേററാനമിച്ചന്തരിച്ചാൻ. ൯൪

അതുപൊഴുതതു കണ്ടക്കമ്പനൻ ക്രൂരകാരൻ
പ്രതിവിധി ഹനുമാനിൽ ചെയ്യതിന്നായടുത്തു
മുതിരുമൊരു മരം കൊണ്ടെററിയെററിക്കപീന്ദ്രൻ
മുതിരയലകെട്ടുക്കം പോലെ രണ്ടായ്പിളൎന്നു. ൯൫

ജലനിധി മഥനം ചെയ്യുന്ന താൻതന്നെ നേരി-
ട്ടലമുദധി കലക്കിത്താരയെക്കൊണ്ടു പോന്നോൻ
വലരിപുസുതനാകും ബാലിതന്നാത്മജന്മാ
ബലമൊടു ശകലിച്ചാൻ വജ്രദംഷ്ട്രന്റെ ദേഹം. ൯൬

നരപതിയുടെ സേനനായകത്വം വഹിപ്പോ-
നെരികനലിന്റെ പുത്രൻ നീലനാം വാനരത്താൻ
വിരസതയൊടു വിളാപ്പോരിൽവച്ചപ്രഹസ്ത-
ന്നരസികനഹവാസം മാററിനാൻ ശൈലഹസ്തൻ. ൯൭

പിതൃപതിയുടെ നാട്ടിൽ സൈനികത്വം ഭരിപ്പാൻ
കൊതിയൊടുമവർ നാലാം പോയൊരാവത്തമാനം
ശ്രുതിയിലുടൻ പതിച്ചിട്ടാശരാധീശനേററം
മതിയിലരിശമേറിപ്പോരിനായിട്ടൊരുങ്ങി. ൯൮

വെടിപടഹനിനാദം കൊണ്ടു ദിശ്വം മുഴക്കി
[illegible] തിന്നേകവാൻ തന്നെയൊന്നും
പടകളുടയ ഘോരാരാവമേററം പെരുത്തി-
ജ്ഝടിതിയടൽനിലത്തില്പുക്ക നക്തഞ്ചരേന്ദ്രൻ. ൱

ദശവദനനെ നേരിട്ടപ്പൊഴൊന്നാമതായി-
ക്കുശികതനയശിഷ്യൻ കൌതുകത്തോടു കണ്ടു
സ്വശപുരുഷർ പുകഴ്ത്തിക്കേട്ട ദൃഷ്ടപ്രാഭവത്തിൽ
പ്പിശകു ശകലമില്ലെന്നോൎത്തു കൊണ്ടാടി രാമൻ. ൨൧

കപികളുടെ പെരുപ്പം കണ്ടു കാമാരിഭക്തൻ
കപിലനയനനായിപ്പാഞ്ഞു സൈന്യത്തിനുള്ളിൽ
അപരിമിതബലത്തെദ്ധ്വംസനം ചെയ്തിടുമ്പോ-
ളുപദ്രയമരികെച്ചെന്നക്ഷഹന്താവെതിൎത്തു. ൨൨

അവനുടെയടിയേററിട്ടൊന്നു മൂൎഛിച്ചെഴുന്നേ-
ററവനെയകലെയോടിച്ചേച്ചു, തന്മൌലിയിങ്കൽ
അവസരമതിലേറിക്കൂത്തു കാട്ടുന്ന നീല-
ന്നവശതയെ വളൎത്തിട്ടൂത്തുസൈന്യം മുടിച്ചാൻ. ൨൩

അരിശമൊടതു കണ്ടും കൊണ്ടു സൌമിത്രിവേഗം
കരിമലയുടെ മേളിൽ കാളമേഘം കണക്കേ
ശരമഴകളം പൊഴിച്ചീടുംവിധൌ ഘോരമായ്ത്ത-
ന്നരടി നിശിചരാധീശന്റെ മേലേററുവീണു. ൨൪

രഘുസുതനതുകണ്ടിട്ടാധിയും, രാവണങ്കൽ
പകയുമധികമായിട്ടപ്പൊഴപ്പോക്കളത്തിൽ
തുടരെ നയനനീരും ബാണവും തൂകി വൈരി-
ക്കുടലിലഴകമേകീ തൻ പടയ്ക്കുംത്തണുപ്പും. ൨൫

അനുജനമതുനേരത്താശ്വസിച്ചങ്ങുണൎന്നാൻ
മനുജകുലപതിയ്ക്കും മാനസേ ഖേദമാറീ
പുനരപി രിപുവോടൊന്നേററു യുദ്ധം നടത്താൻ
മനസി കരുതി വേഗം ലക്ഷ്മണൻ വില്ലെടുത്താൻ. ൨൬

അനുഭവമതു വാങ്ങാനെപ്പൊഴും കാത്തു നില്ക്കു-
ന്നനുജനുടെ വലങ്കൈ നന്ദികെട്ടോൻ കണക്കേ
പടയിലെതിരിടാറായെന്നു കണ്ടപ്പൊഴമ്പും
ഞാണുമപഹരിച്ചുംകൊണ്ടു പിന്നാക്കൊഴിഞ്ഞു. ൨൭

ഉരുളയുമതിമാത്രം സേവയും സ്വീകരിക്കാ-
നതിപരിചയമില്ലാതുള്ളൊരാ വാമഹസ്തം
സമരധരണിയിങ്കൽ സാരമാം വില്ലമേന്തി-
ദ്ദശമുഖനൊടെതിൎപ്പാൻ നിന്നു സദ്ഭൃത്തനെപ്പോൽ. ൨൮

ഖലമതിയിവനെന്നോടേററു തോററിന്നു പാരം
വലയുമവസരത്തിൽ സംഗരത്തിന്നു വീണ്ടും
തുനിയരുതനുജാ! നീ സാധു പോയിപ്പിഴയ്ക്കു-
ട്ടിനിയൊരു ദിനമാട്ടെന്നോതിനാൻ രാമഭദ്രൻ. ൨൯

അവരജനതിനെക്കേട്ടാചരിച്ചങ്ങടങ്ങി
വിവശതയൊടരക്കൻ വീട്ടിലേക്കും മടങ്ങി
അവധിവരെയിരിപ്പാനാവതല്ലാഞ്ഞെഴീപ്പി-
ച്ചവനിളയവനോടിക്കാര്യമൊക്കെപ്പറഞ്ഞാൻ. ൩൦

മൊഴിയുമളവുറക്കപ്പിച്ചനാം കുംഭകൎണ്ണൻ
മിഴിയിണ തിരുമിക്കൊണ്ടണ്ണനോടായുരച്ചാൻ;
വഴി പിശകി, നിനക്കീ വംശനാശം വരായ്‌വാ-
നൊഴികഴിവു വിശേഷിച്ചൊന്നൊഴിഞ്ഞൊന്നുമില്ലാ. ൩൧

അവനിമകളെ വേഗം രാമദേവന്നു നൽകീ-
ട്ടവനുടെ കഴൽ കുമ്പിട്ടാദരാലാശ്രയിക്കിൽ
ഭുവനമഖിലവും നിന്നാജ്ഞയിൻകീഴടക്കി-
ബ്ഭുവി സുഖമൊടു വാഴാമെന്നെനിക്കുണ്ടു പക്ഷം. ൩൨

അറിവുടയ പുമാന്മാൎക്കൎത്ഥനാശം വരുമ്പോൾ
നെറിയൊടുമവർ പാതിപ്പൌരുഷം കൈയയയ്ക്കും
മറുതലകൾ മരിപ്പിച്ചീടുമെന്നുള്ള ദിക്കിൽ
പൊറുതി മുഴുവനും താൻതാൻ പെറുക്കിക്കൊടുക്കും. ൩൩

ദുര പെരുകിന ദുഷ്ട സ്ത്രീജിതൻ, തമ്പി ചൊല്ലു-
ന്നൊരു വരമൊഴിയെ കേട്ടിപ്രകാരം പറഞ്ഞാൻ
പെരിയൊരു ഗുരുവോ? നീയിത്തരം നന്മ ചൊല്ലി-
ത്തരുവതിനു തിടുക്കം കൊണ്ടു ഞാനാളയച്ചോ? ൩൪

ധൃതിയിലരികുലത്തോടേററു യുദ്ധം നടത്തി
പ്രതിഭടരെയശേഷം കൊന്നു നീ വന്നിടേണം
അതിനു കഴികയില്ലെന്നാണു നിൻ പക്ഷമെന്നാൽ
മതിസുഖമൊടു വേഗം പോയ്ക്കിടന്നങ്ങുറങ്ങൂ. ൩൫

ചുറുതിലെഴുനേററിട്ടഗ്രജന്മാവിനോടായ്
മറുപടിയുരചെയ്താനപ്പൊഴക്കുംഭകൎണ്ണൻ;
"ഗുരുവിനുടെ വലിപ്പം ഞാൻ വഹിച്ചെങ്കിലോരോ
തരവഴിയിതു ലങ്കാനാട്ടിൽ നീ കാട്ടുകില്ല. ൩൬

പരിഭവമിതുമൂലം നിന്മനസ്സിങ്കലുണ്ടാ-
കരുതരികളെ വെൽവാൻ തൊനിതാ യാത്രയായി
തിരിയെ വരികിലപ്പോറം കണ്ടുകൊള്ളാം നമുക്കെ-
ന്നരുളിയടൽനിലത്തിൽപ്പുക്കു നക്തഞ്ചരേന്ദ്രൻ. ൩൭

അലറിയവനടുക്കും ചേലുകണ്ടങ്ങുമിങ്ങും
പതറിയധികമാടൽപ്പെട്ടു ശാഖാമൃഗങ്ങറം
ചിതറിയതവലോകിച്ചുഗ്രദൻ ധൂളിജാലം
വിതറിയവനു നേരേ നിന്നു പോരാടുവാനായ്. ൩൮

കപികുലമതു കണ്ടും കൊണ്ടു ശണ്ഡയും വീണ്ടു-
ങ്ങപമൃതിയിലശേഷം പേടിക്കുടാതടുത്തു
ശ്ലപഥമൊഴികളോതി ശത്രുവീരന്റെ മെയ്മേ-
ലുപലനിരകളെക്കൊണ്ടെറുമേറും തുടങ്ങി. ൩൯

പെരുമ പെരിയ രക്ഷസ്സായതേററാജിമധ്യേ
മരുവിനസമയത്തച്ചോരയൂറിത്തുടങ്ങി
പെരുമഴ പൊഴിയുമ്പോളേററു നില്ക്കുന്ന കുന്നിൻ-
ചരിവിലരുവി നീളെപ്പൊട്ടിപായുന്നപോലേ. ൪൦

ചില വലിയ കരിങ്കൽ ച്ചില്ലിയുക്കോടു ചെന്ന-
ക്ഷലമതിയുടെ മാറത്താഞ്ഞടിച്ചിട്ടു, വീണ്ടും
ബലമൊടതുപയോഗിച്ചോന്റെ നെഞ്ചത്തു തച്ചി-
ട്ടലറിയവരണച്ചുംകൊണ്ടു പാരിൽപ്പതിച്ചു. ൪൧

നിശിതമുനകറം കോലും ശൂലവുംകൊണ്ടു പാഞ്ഞ-
ന്നിശിചരപതിയപ്പോറം പോക്കളെത്തിങ്കലെല്ലാം
കപിതിലകരെയൊക്കെ സ്സംഹരിക്കുന്ന നേരം
ചപലതയൊടു പേടിച്ചോടിയക്കീശവൃന്ദം. ൪൨

അതുപൊഴുതതിധൈര്യത്തോടു സുഗ്രീവനും ചെന്ന-
ന്നെതിരിട്ടളവിൽത്താൻ ഹന്ത! മോഹിച്ചുവീണാൻ;
നിജവിട്ടുവിനു മുന്നം ബാലിയാൽ വന്ന ദൈന്യം
വിജയമിതിലൊഴിഞ്ഞെന്നോത്തു രാത്രിഞ്ചരന്മാർ. ൪൩

പരവശതയൊഴിഞ്ഞോരക്കപിശ്രേഷ്ഠനാൽ പി-
മ്പരിയ വികൃതരൂപം തൻമുഖത്തിങ്കലേറു്
പൊരുവതിനു മടിക്കം കുംഭകർണ്ണന്റെ മല്പു-
ക്കരുമയൊടു സൂമിത്രാസൂനു താനങ്ങെതിർത്തു. ൪൪

ജബലമിതിനാളാകില്ല നീയെന്നരച്ചാ
രജനിചരനടുത്താൻ രാമചന്ദ്രന്റെ നേരേ
അരിയൊരു മണിദീപം വിട്ടു പോയ് ദീപയഷ്ടി-
ക്കരികിലണയുമീയല്ലാററ പോൽ പേടിയെന്യേ. ൪൫

അവിടെ വലിയ യുദ്ധം ചെയ്തു രാമാസ്ത്രഗത്താ-
ലവനുടെ കരമൊന്നററാഴിയിങ്കൽപ്പതിച്ചു
നരവരനതു വീണ്ടും സേതു ബന്ധിച്ച പോലായ്
സുരരിപുവധ മററെക്കൈയുമോങ്ങീട്ടടുത്താൻ. ൪൬

ഝടിതിയൊരു ശരത്താലററതും വീണു സൈന്യ-
ക്കടൽനടുവിലടിഞ്ഞു മന്ദരാദ്രിക്കുതുല്യം
ഉടനവനുടെ ലങ്കാനഗരശൈലത്തിൽ നാലാം
കൊട്ടമുടിയതുപോലററുത്തമാംഗം കിളൎന്നു. ൪൭

അവനുടയൊരുറക്കം തൃപ്തിയാകാതുണൎത്തീ-
ട്ടവസരമറിയാതിങ്ങഗ്രജൻ വിട്ടമൂലം
അവനിദുഹിതൃഭൎത്താവാസ്ത്രഗത്തെ പ്രയോഗി-
ച്ചവികലതയൊടിന്നും ദീൎഘനിദ്രയ്ക്കയച്ചാൻ. ൪൮

കുടിലമതി ദശാസ്യൻ, ക്രൂരനാം കുംഭകൎണ്ണ-
ന്നടലിലപജയം വന്നെന്നു കേട്ടാൎത്തനായി
ഉടനിളയമകന്മാർ നാൽവരെപ്പോരിനായി-
പ്പടകളൊട്ടമയച്ചാൻ രണ്ടു നേതാക്കളോടും. ൪൯

പരിഭവമകതാരിൽ കൊണ്ടു വദ്ധിച്ച ദുഷ്ട-
പ്പരിഷ കൊലനിലത്തിൽപ്പുക്കു മുഷ്കോടുമേററം,
സുരതരുണികളും സന്തോഷിച്ചു പൂമാല കൈക്കൊ-
ണ്ടൊരുമയൊടെതിരേൽപ്പാനംബരത്തും നിരന്നു. ൫൦

കലഹമിരുവശത്തും ബുദ്ധിപൂൎവ്വം നടത്തി-
ബ്ബലമുടയ ദശാസ്യൻതന്റെ പാൎശ്വത്തിലുള്ളോർ
പലപലവിധമായിച്ചൂത്തൊടുങ്ങീട്ടശേഷം
വലിയമലകൾ പോലാ വാൎദ്ധിയിങ്കൽപ്പതിച്ചു. ൫൧

സമരസമയമാകാശത്തു കാണ്മാൻ നിരന്നോ-
രമരരിതു ബലേ ഭേഷെന്നു നന്ദിച്ചു നന്നായ്,
അമരമുനികളേന്ദ്രൻ ശണ്ഠ വൎദ്ധിപ്പതിന്നായ്
നഖരതതിയുരുമ്മിക്കൊണ്ടൊരററത്തു നിന്നാൻ. ൫൨

തനയരിലതികായൻ തത്ര സൌമിത്രിയാലും
പുനരിതരസുതന്മാർ വാനരശ്രേഷ്ഠരാലും
പടയിലനുചരന്മാരോടുമെന്നിച്ചു ചത്തെ-
ന്നിടരൊടു ദശകണ്ഠൻ കേട്ടു ഞെട്ടിക്കരഞ്ഞാൻ. ൩൩

മധുരമൊഴികളെക്കൊണ്ടിന്ദ്രജിത്തപ്പിതാവിൻ
വിധുരതയെ വിട്ടുത്തീട്ടാശ്വസിപ്പിച്ചു നന്നായ്
മുധരസികനണഞ്ഞിട്ടാഭിചാരം കഴിച്ചാ-
നഥ തുരഗനിഷങ്ഗാദ്യങ്ങളും കൈക്കലാക്കി. ൩൪

പ്രതിഭടവിജയത്തെത്തന്നെ സങ്കല്പമാക്കി-
പ്പുതിവുകളെ നടത്തിക്ഷുദ്രഹോമം കഴിച്ച്
ച്ചുതിവിയലുമരക്കൻ വന്ദനം ചെയ്തു വഹ്നി-
ക്കതിരയമൊടുഴന്നാൻ പോരിനായ് സേനയോടും. ൩൫

സപദി നിശിചരന്മാരേകയോഗം തികഞ്ഞും
കപികളൊരു വശത്തും നിന്നു തമ്മിൽപ്പൊരുമ്പോൾ
അപജയമരിവർഗ്ഗത്തിങ്കലുണ്ടാക്കി വല്ലാ-
തപരി പരിഭവിച്ചാമേഘനാദൻ മറഞ്ഞാൻ. ൩൬

അവനവിടെ വിധാതാവിന്റെ ബാണം പ്രയോഗി-
ച്ചവശത കപികൾക്കും രാമസൌമിത്രികൾക്കും
വളരെ വളരെയേകി പ്രജ്ഞയെന്യേ പതിപ്പി-
ച്ചുളവു നഗരിയിൽപ്പുക്കാത്തമോദം വസിച്ചാൻ. ൩൭

കമലഭവതനൂജൻ ജാംബവാൻ ചൊൽകയാലാ-
വിമലമതി ഹനൂമാനൌഷധാദ്രിക്കു പോമ്പോൾ
ഗമനസമയമേറെത്താമസിപ്പിക്കുവാനായ്
വിമതവരനൊരുത്തൻ മാർഗ്ഗമദ്ധ്യത്തിൽ വാണു. ൩൮

അതുവഴി കപിരാജൻ നല്ല കമ്പിത്തപാലിൻ
ഗതിയിലധികവേഗത്തോടു പായുന്ന നേരം
യതിവടിവൊടു വഞ്ചിക്കുന്നൊരക്കാലനേമി-
ച്ചതിയനെയഥ കൊന്നിട്ടക്ഷണം പോയ് സമർത്ഥൻ. ൩൯

ചൊടിയൊടഥ കപീന്ദ്രൻ മൂലികക്കുന്നുമേന്തി-
ജ്ഝടിതി രഘുവരൻ തന്നന്തികത്തങ്ങലെത്തി
കെടുതി നിജ സഹായക്കാർക്കു തീർത്തച്ചു മുന്നേ-
പ്പടുതി ഗിരിയുറപ്പിച്ചാജ്ഞി യാചിച്ചു നിന്നാൻ. ൪൦

ചതിവിനു പരിഹാരം ചെയ്തിടാഞ്ഞാൽ ശഠന്മാ-
രതിലുമധികമോരോ വഞ്ചനത്തിന്നൊരുങ്ങും;
മതിയിലിതു വിചാരിച്ചുജ്ജിതം പൂണ്ടു കീശ-
പ്രതിനിധികൾ കടന്നാ ലങ്കയിൽത്തീയടിച്ചാർ. ൩൫

ദുരിശമൊടു പുറപ്പെട്ടാശരേശാജ്ഞയാല-
ന്നൊരുവനൊരുവനൊററയ്ക്കാററ നില്ക്കാത്തവണ്ണം
ഉരുതരബലമോടും നാലു നക്തഞ്ചരന്മാർ
ദരികളുടെ മുഖത്തീന്നുഗ്രസിംഹങ്ങൾ പോലെ. ൩൬

അവരിലൊരുവനെക്കൊന്നങ്ങദൻ, മററൊരാളേ-
വിവിദനടിപെടുത്തീ, പിന്നൊരുത്തൻെറ ദേഹം
മദകരി പന കീറുംപോലെ മൈന്ദൻ പിളർന്നാ-
നിതരകപിബലത്താൽ ചത്തുമററുള്ളരക്കർ. ൩൭

നടപടികളിതെല്ലാം കണ്ടു നില്പാൻ പ്രയാസ-
പ്പെട്ടുമളവെതിരിട്ടക്കുംഭകർണ്ണാത്മജന്മാർ
ഇരുവ,രവരിൽ മൂത്തോൻ ചെന്നു സുഗ്രീവനോടേ
ററിതരനനിലപുത്രൻ തന്നെ മുൻപിൽച്ചെറുത്താൻ. ൩൮

വലിയകലഹമധ്യത്തിങ്കലക്കാത്മജന്മാ-
ജ്വലിതനയനനായക്കുംഭനെക്കൊന്നുവീഴ്ത്തീ
പക പലവിധമുന്നിത്തങ്ങളിൽത്തച്ചു കാററിൻ-
മകനവിടെ നികുംഭൻ തൻെറ കണ്ഠം പറിച്ചാൻ. ൩൯

അനുജസുതവിനാശം കേൾക്കവെ വിശ്രവസ്സിൻ
തനുജനുടയ ദീർഘശ്വാസവായുക്കളാലേ
നിശിചരികൾകുലത്തിൻ പൂങ്കുഴൽക്കൊണ്ടൽ ഭിന്നി-
ച്ചനവധി നയനാംഭോവർഷമുണ്ടായി മേന്മേൽ. ൪൦

കുമതി ഖരനു ബാലൻ ക്രൂരലന്മാക്കു കാലൻ
ബലമൊടു മകരാക്ഷൻ വന്നു പിന്നീടെതിർത്തു
രിപുശലഭകുലങ്ങൾക്കഗ്നിയാം രാമചന്ദ്രൻ
ജനകനുടെ സമീപത്താക്കിനാനൊററയമ്പാൽ. ൪൧

വികൃതി പലതു ചെയ്യുന്നന്നു തപ്പിപ്പിഴച്ചി-
ട്ടകമലരിൽ മദം പെട്ടിന്ദ്രജിത്തേററു വീണ്ടും
രഘുതിലകനൊടപ്പോൾ തോററു പേടിച്ചൊളിച്ചാൻ
പകടയൊരുവനൊന്നും വീഴ്കയില്ലൊന്നുപോലെ." ൪൨

നിരവധി മറിമായം പൌരുഷം കൊണ്ടു കാട്ടാൻ
പരിചയമിയലുന്നാപ്പങ്ക്തികണ്ഠൻറെ പുത്രൻ
ഒരു കപടധരിത്രീപുത്രിയെത്തേരിൽ വച്ചു-
പ്പുരിയുടയ പടിഞ്ഞാട്ടുള്ള വാതില്ക്കൽ നിന്നാൻ. ൯

അനിലസുതനു കാണാൻ തക്കപോൽ 'നിന്റെ കള്ള-
പ്പനിമതിമുഖിയാളെക്ഖണ്ഡനം ചെയ്തു ദുഷ്ടൻ
ജനകതനുജയാണെന്നങ്ങു തെററിദ്ധരിച്ചു-
മ്മനമുരുകി ഹനുമാൻ രാമനെച്ചെന്നണഞ്ഞി. ൧൦

പവനജനറിയിക്കും വാക്കു നേരെന്നു ശങ്കി-
ച്ചവനിമകൾമണാളന്നായുധം താഴെ വീണു
അവയവമിളകീടാതങ്ങു കമ്പിട്ടിരുന്നാ-
നവശതയൊടു ദേവൻ വന്മരപ്പാവ പോലേ. ൧൧

പലജനമൊരു ദിക്കിൽ കൂടി നിൽക്കുന്നകണ്ട-
സ്ഥലിയിലുടനെയെന്തോ കാര്യമുണ്ടെന്നു തോന്നീ
തളരുമുടലൊടോടിച്ചെന്നിതാ രാവണൻ ത-
ന്നിളയ സഹജനപ്പോൾ വാസ്തവം താനറിഞ്ഞു. ൧൨

കപിവരരെയധിക്ഷേപിച്ചു ചൊന്നാനിന്നും
ചപലതയിതു പണ്ടെ തീരു വാങ്ങിച്ചു നിങ്ങൾ
രിപുനികരമിദാനീം മൌനമോടിങ്ങിരിപ്പാ-
നപകടമവർ പററിച്ചുള്ള പററാണിതെല്ലാം. ൧൩

അരിനിരയെ വധിപ്പാൻ കൂടഭദ്രക്രിയയ്ക്കാ-
യ്ക്കരുതിയതിനു വിഘ്നം നിങ്ങൾമൂലം വരായ്വാൻ
കരളിലവനൊറച്ചിക്കൌശലം ചെയ്തതത്രേ
കരുമന പലതുണ്ടക്കൃത്രിമക്കാൎക്കു പണ്ടും. ൧൪

ദൃഢമൊരു തടവില്ലാതാഭിചാരം നടന്നാൽ
പടയിലവനു നമ്മെക്കൊല്ലുവാനുണ്ടെളുപ്പം
മടിയരുതതു തെററിച്ചീടുവാൻ പോകണം നാ-
മുടനവനെ വധിപ്പാൻ നല്ല സൌകര്യമുണ്ടാം. ൧൫

രഘുപതിയെഴുന്നള്ളീടേണമെന്നില്ലിതിന്നായ്
ലഘുതരമനുജൻ പോയ് തദ്വധം ചെയ്തുപോരും
അമിതതരതപസ്സാന്നേറെന്നാൾ നിദ്ര കൂടാ-
തമരുമൊരുവനാലേ ദുൎമ്മതിക്കുള്ളു നാശം. ൧൬

പഴയ പരിചയത്താൽ രാവണിയ്ക്കുള്ള സൂത്രം
മുഴുവനുമറിയിച്ചക്കൈകസീസൂനു,വപ്പോൾ;
പഴുതരിയെ വധിപ്പാൻ പാർത്തു രാമന്റെ പാദം
തൊഴുതിളയ കുമാരൻ സേനയോടും തിരിച്ചാൻ. ൬൰൭

ബലമുടയ കപീന്ദ്രന്മാരെല്ലാരാപ്പും തിമപ്പും
നിലവിളിയുമശേഷം കേട്ടടൻ മേഘനാദൻ
കലശലിതൊഴിയാഞ്ഞാലിന്നു കർമ്മത്തിനുണ്ടാ-
മുലശലിതി നിനച്ചാ മന്ത്രവാദം നിറുത്തി. ൬൰൮

ക്രിയകൾ മുഴുവനാക്കാതസ്ത്രവും വില്ലുമേന്തി-
സ്വയമരിപടലത്തെപ്പാടനം ചെയ്യതിന്നായ്
ഭയമകലെ വെടിഞ്ഞക്കീശസൈന്യത്തിനുള്ളിൽ
സ്മയമൊടൊരു മൃഗേന്ദ്രശ്രേഷ്ഠനെപ്പോൽ കടന്നാൻ. ൬൰൯

വലമഥനവിരോധക്കാരനെക്കണ്ടു ഘോരം
വിലകിയകലെ നിന്നാർ മർക്കടന്മാരശേഷം
നലമൊടഥ ഹനൂമാൻതന്റെ തോളില്ക്കരേറി-
ക്കലഹമവിടെയാരംഭിച്ചു രാമാനുജന്മാ. ൭൰

മദമധികമുദിച്ചും മത്സരം വന്നുറച്ചും
വിധുരതകൾ മറച്ചും വീരവാദം വദിച്ചും
ശരനിരകളയച്ചും ശക്തിമാന്മാർ ശപിച്ചും.
സമരമവിടെവച്ചും സാരമായി ബ്ഭവിച്ചു. ൭൰൧

പെരിയൊരു കലഹത്തിൽ ശത്രുവില്ലിങ്കലെ ഞാൺ-
ചരടു ശരനിപാതംകൊണ്ടു നൂറായറുക്കി
അരിശമൊടുമടുത്താ ലക്ഷ്മണൻ, മേഘനാദൻ
മരുവുമൊരു രഥത്തെ സ്സൂതനോടും തകർത്തു. ൭൰൨

രണധരണിയിലപ്പോൾ പങ്ക്തികണ്ഠന്റെ പുത്രൻ
പണി പലതുമെടുത്താ മത്സരം മൂത്തു പാരം
ചുണയൊടുമിവർ മൂന്നാളൊന്നുപോൽ നിന്നു തമ്മിൽ
പിണയുമളവു സൌമിത്രിക്കു കോപം മുഴുത്തു. ൭൰൩

സുരവരനുടെ ദിവ്യാസ്ത്രത്തെയേന്തിക്കുമാരൻ
സരഭസമിഹ വില്ലും പൂട്ടിയസ്ത്രം തൊടുത്തു
ഗുരുജനപദമുള്ളിൽ ബ്ഭക്തിപൂർവം വിചാരി-
ച്ചരിയുടെ ഗളനാളം നോക്കി വിട്ടാൻ വിദഗ്ദ്ധൻ. ൭൰൪

അന്നേരത്തിന്ദ്രജിത്തിൻ ഗളഭുവി വിശിഖം
    സത്വരം പോയ്തറച്ചു
പിന്നീടദ്ദുഷ്ടരക്ഷോവരനുടെ തലയ-
    റ്റൂഴിയിങ്കൽ പതിച്ചു
മന്ദാരത്തിൻ മലർച്ചെണ്ടുകൾ മഴചൊരിയും-
    പോലെ പിന്നെപ്പൊഴിഞ്ഞു
ക്രന്ദിച്ചീടുന്ന നക്തഞ്ചരികടെ നയനാ-
    ശ്രുക്കൾ പിന്നീടിഴിഞ്ഞു. ൮൬

പോരിങ്കൽ പണ്ടു മന്ദോദരിയുടെ മകനാൽ
    ബദ്ധനായ് തീൻ കാരാ-
ഗാരത്തിൽ താപമോടാണനവധി മിഴിനീർ
    വാർത്തതിൽപിന്നെയിന്ദ്രൻ
ആ രക്ഷസ്സിൻെറ മൂർദ്ധാവവനിയിൽ നിപതി-
    ച്ചന്നു മാത്രം തണപ്പോ-
ടോരോ കണ്ണിങ്കൽ നിന്നും ജവമൊടു പുനരാ-
    വൃത്തി കണ്ണീരിനേകി. ൮൭

ഭ്രതാനുകമ്പ കലരുന്നൊരു ലക്ഷ്മണൻ താൻ
സ്സ്പീതാദരത്തൊടു നികുംഭിലയിങ്കൽ നിന്ന്
ജാതാനുമോദമതിരറെറാരു സേനയോടും
ഭ്രാതാവുതന്നരികിലെത്തി നമിച്ചു വാണാൻ. ൮൮

സംകീർണ്ണയുദ്ധം പത്തൊൻപതാം സർഗ്ഗം സമാപ്തം.

---

## ഇരുപതാം സർഗ്ഗം.

മകൻെറ മരണംമൂലം സുകണ്ടും ചായ്ച്ചു രാവണൻ
നകത്തിൻകീഴിൽ വല്ലാത്ത അടകപ്പെട്ടൊരു മൂരിപോൽ. ൧

വിഷപ്പല്ലു പറിച്ചുള്ളോരുരഗം പത്തി താഴ്ത്തുംപോൽ
വിഷാദിച്ചവനാളുമ്പോ ഉരഗം പത്തി താഴ്ത്തിപോൽ ൨

കലമാകലമാക്കുന്നപ്പാതകപ്പാത കണ്ടുടൻ
തകരാതകരാഗത്തോടിവനോടി വനോർവ്വിയിൽ. ൩

ജനകാത്മജയെ വേഗം ജയേ വേഗം മുഴുക്കയാൽ
കൊല ചെയ്യാനാശ മെത്തി നാശമെത്തിയ മൂർഖന്. ൪

ജീവനോടിനി വെച്ചേക്കാൻ പാടില്ലെന്നു തടു,ത്തവൻ
അടുത്തവാറേ മന്ത്രീന്ദ്രൻ പാടില്ലെന്നു തടുത്തവൻ. ൫

രാക്ഷസേന്ദ്രൻെറ ദുർമ്മോഹം
കേമമായതിനാലഥ
എതിരാളിക്കെല്പാട്ട്
ചെപ്പാൻ രാവണനോർത്തഹോ. (രഥബന്ധം) ൬

സൂത്രമെല്ലാം പിഴച്ചിട്ടു ആദേശം ഫലിയായ്കിലും
സ്വരച്ചേർച്ചയും പാടില്ലെന്നന്വയദ്വേഷിയോർത്തവൻ. ൭

"സന്ധിയില്ലെങ്കിലും നല്ല പദം കിട്ടും നമുക്കിനി
പ്രയത്നമതിനാലിപ്പോളൊട്ടും ലോപിക്കയില്ല ഞാൻ." ൮

സ്വാന്തത്തിലിത്തരം പാർത്തു സിംഹളദ്വീപനായകൻ
സ്വാന്തത്തിലി,ത്തരം പാർത്തു സംഹരിപ്പാൻ വിരോധിയെ. ൯

അണഞ്ഞ വിടനിന്നും തൻ കുലക്ഷോഭമൊഴിക്കുവാൻ
അണ,ഞ്ഞവിടെനിന്നും തൻഗുരുനാഥൻെറ മന്ദിരം. ൧൦

ഐക്യസിദ്ധിക്കയിരില ങ്ങിരട്ടിച്ചുള്ള മെയ്യൊടെ
കല്പിച്ചു വിഗ്രഹം മൂല ബലം ശേഷിക്കവേ കവി. ൧൧

ശുക്രാചാര്യനെ വന്ദിച്ചു ധിക്കാരി ദശകന്ധരൻ
തക്കമെല്ലാം നിരൂപിച്ചു വക്കാണത്തിന്നൊരുങ്ങിനാൻ. ൧൨

തിടുക്കം പൂ,ണ്ടതിക്രുദ്ധൻ പദാതികടെ സംഹതി
തികച്ചു തേരതിലേറിനിയതിക്കൊത്ത സദ്ഗതി. (പദ്മബന്ധം.) ൧൩.

കുളിച്ചു പശി തീർത്താപത്തടുത്തോരസുരർക്കു
രുജയുള്ളിലുദിക്കാതെ രണത്തിനുളവായ് രുചി. * ൧൪

കുടിലാട്ട് മുഭടക്കാട്ട് മുപാടവോചിതമായ് ശുചി
ചിത്രവും മിഴി കണ്ടക്കൻ പതറുന്നതിനീഷലോ? * ൧൫

കലത്തിൽ നാഗക്കനാഗം നാനാവിധമാതംഗമോർക്കിലോ
ലോകനാഥൻെറ ശപഥം പാലിക്കേണ്ടതിനീവക. * ൧൬

കതിച്ചു,ട്ടുള്ളൊട്ടുംക്ഷോട്ടുമൊഴിഞ്ഞൊരാക്ഷസപ്പുക
കടൽവണ്ണനൊടേററിട്ടു കെട്ടപ്പാൻ മൂലമിത്തിരി. * ൧൭

കഠാരം കമ്പമുണ്ടാക്കുങ്കന്തം തോമരവും കഠി
രിങ്ഖണം വിട്ടിതെപ്പേരും സങ്ഘക്കാരേന്തി മുൻപിലേ. * ൧൮

കററം ക്രൂടാതരിക്കേററുമുച്ചാവച്ചബലത്തിലേ
ലേഖാംശവിക്രമം തീപ്പാൻ ദശാസ്യൻ പാത്തു പാതകി. * ൧൯

കറവക്ഷത്രിയക്കൊറ്റപ്പിപ്പതിന്നറിയ കൌതുകി
കിതവൻ ദുശ്ചരിത്രത്താൽ താനേയപകടത്തിലാം. * ൨൦

കനയത്താൽ കടിലനാൽ ദൈത്യജാതം കരുക്കിലാം
ലാംഗുലമുള്ളക്കൂട്ടക്കേ നയാഗതത്തിൽ ജയംവരു. (ചക്രബന്ധം.) ൨൧

കനകൈച്ചൊട്ടി വദ്ധിച്ചു
പട കണ്ടിട്ടു പിന്നെയും
വാദസൌഹിത്യമനിശം
നടിച്ചു കപിവാഹിനി. (മുരജബന്ധം)

കളിമാളികതോറും തോററിതമേ തററിരുന്നൊരു
ഒടരോടഭയപ്രായം മക്കടക്കമെർ മാനമായ്. ൨൩

സുമിത്രാതനയൻ നേത്തു മാനമേറുമരക്കനേ
ഭ്രമിച്ചു തടിയൻ വാത്തു താനപ്പൊറുതിരത്തിനേ. ൨൪
(ഗോമൂത്രികാ ബന്ധം)

എടുത്തു രാക്ഷസേന്ദ്രൻ മുൻപടവെട്ടും പഠിച്ചപോൽ
തട്ടത്തതെല്ലാം സൌമിത്രി പടവെട്ടു പഠിച്ചപോൽ. ൨൫

കരങ്ങന്മാരെയൊട്ടുക്ക നിരങ്ങിച്ചു നിശാചരൻ
മരങ്ങളെന്നപോൽ വെട്ടിയരങ്ങത്താശു വീഴ്ത്തിനാൻ. ൨൬

സൌമിത്രിക്കുള്ളെ കണ്ടുള്ളം കത്തിയമ്പാലെരിഞ്ഞ പോൽ
ശത്രുവിൻ കൊടിയും തേരും കത്തിയമ്പാലെരിഞ്ഞു പോൽ ൨൭

കരത്തിൽ തന്റെ വേലൊന്നു വിളക്കിയതികണ്ടകം
ഉൾച്ചേവം സമരഭ്രുവിളക്കി യതികണ്ടകൻ. ൨൮

തേരിതോരാതരം തീരെത്തുരത്തോതരുത്തരം<br>
തരാം തീരാത്താത്തുരത തരത്തേ താന്തിരുത്തത്തു്. ൨൯

മയശക്തി കുറച്ചീട്ടുമയശസ്സെന്നുറച്ചവൻ<br>
മയമേത്തും വരുത്താതാമയമേകി കുമാരനു്. ൩൦

രാമദേവന്നമന്നേരമന്നേരമററാരു ശണ്ഠയിൽ<br>
വിഷാദമോട്ട വീണന്നാവീണന്നാഹ്ളാദമേററമായ്. ൩൧

മനോവേദനയാലോലോ മനോരഥതടാജിയിൽ<br>
കേണു പാരം വിവശനാം മനുവംശകുലാധിപൻ. ൩൨<br>
(അസംയോഗം)

വിലാപിച്ചൻപു ക്രുടിബ്ഭ്രവിലാപിച്ചനൃക്രൂടൊട്ടും<br>
കലാശിച്ചാഹവം രാമങ്കലാശിച്ചെത്തി വാതജൻ. ൩൩

ഹ ന മാ ന ത്തു കാ ലം താ-<br>
ന പാ യം പാ ത്തി ത ങ്ങ ലം<br>
മാ യം വ രാ തി ന്ന ത കാ<br>
ന പാ രാ ശ മൃ തി ത്തി ത്തു. (അർദ്ധഭ്രമകം.) ൩൪

ലോകേശതനയം തന്റെ വയസ്സിലറിവുള്ളവൻ<br>
ലോകേശതനയൻ തന്റെ കാര്യകൌശലബുദ്ധിയാൽ. ൩൫

മരുന്നുമല കൊണ്ടന്നു മരുത്തിൻ മകനായവൻ<br>
മന്നത്തി മനുജാധീശമകന്നാമയമാററിനാൻ. (യുഗ്മകം.) ൩൬

എഴന്നേ,ററുരമാജാനുബാഹുവാം രാമനാന്നടൻ;<br>
എഴ,ന്നേററു രമാജാനി തന്നോട്ട രണമാശരൻ. ൩൭

രാഘവൻ ലാഘവായ് തന്റെ വില്ല വട്ടത്തിലാക്കിനാൻ<br>
ദശഗ്രീവനെയപ്പോരിൽ വച്ചു വട്ടത്തിലാക്കുവാൻ. ൩൮

പുരംദരന്റെ മൊഴിയാൽ തയാറാക്കിയ തേരിഹ<br>
ഹർഷം പൂണ്ടാനയി,ച്ചപ്പോ ളിന്ദ്രത്തക്ഷാവു സത്വരം. ൩൯<br>
(ധനുർബ്ബന്ധം.)

രാമൻ വന്ദിച്ചു തേരേറി രമാനയനനന്ദിതൻ<br>
ശത്രുവേ വേഗമടലിൽ കൊല്ലുമാമാഗ്ഗണാന്വിതൻ. (ശരബന്ധം.) ൪൦

തേരേറിയരചൻ നേത്തന്നാരാലാശരനായകൻ<br>
നാരാചനിരയാലെയ്യാനരാതിയെ നിരാദരൻ. (നിരൌഷ്ഠ്യം.) ൪൧

മന്നവൻ മറുബാണത്താൽ മുറിച്ചാ ശരമന്നവൻ
മന്നവാസ്ത്രം തടുക്കേണ്ട മറുത്താശരമന്നവൻ. ൪൨

സംവർത്തകാലമേഘത്താൻ മഴ തൂകുന്നപോൽ ഭുവി
വിശിഖൌഘം ചൊരിഞ്ഞാശു ശുക്ഷണിജ്വാലയാർന്നവ. ൪൩

ശുഭശീലമെഴും രാമമന്നൻ സരസസത്തമൻ (ശരസന്ധാനം.)
നിന്നാശു ശുഷ്കബാണങ്ങൾ മുറിച്ചച്ചുടുലേക്ഷണൻ. ൪൪
(യുഗ്മകം.)

മോശമോശയുകെ പങ്കാളി കാളി കാളിമയേററമായ്
മാറി മാറിലൊരമ്പേശി പ്പേശിപ്പേ ശിക്ഷയോടവൻ. ൪൫

വടിവോടമരാതല്പ ങ്കരിപോലന്നിടഞ്ഞുതേ
വെക്കയോടപ്പരന്നവാഗ്രത പോന്നവരയുകമെ. ൪൬

മെയ്യൂരം വന്ന പോതുഗ്രവാനരപ്പടയൊക്കവെ
തേഞ്ഞുടന്നില പോരിങ്കല്പതരാമടവോടിവ." ൪൭

അവനാലോചിച്ചിവണ്ണമീ ഷ്യയുഗ്മക്കാമ്പിലുന്നിനാൻ
എയ്തു പിന്നീടാസുരാസ്ത്ര മേനമൊന്നോർത്തനൌചിതി. ൪൮

ശതാദ്ധ്വരശരംകൊണ്ടു രാമനാലായതാഹവേ
വേറെയായാറെ വേപിച്ചാ ച്ചാപി; വേരററു വേററുര (ശൃംഖലാബന്ധം.)

രാവണൻ രാ വണങ്ങുന്നോൻ രാമനോടേററു നില്ക്കവേ
കുടിലൻ കുടി ലങ്ഘിച്ചു പട കണ്ടു വിഷണ്ണനായ്. ൫൦

ദാനവപ്രഭുവം നേരേ തകർത്ത കപിസേനയിൽ
ദാനവപ്രഭുവന്നേരത്തയച്ചാൻ ദഹനാശുഗം. ൫൧

പാരണയ്ക്കാക്കിയതിന്നേ വാരുണാസ്ത്രത്തിനായ് വിട്ടു
ഭുജംഗാസ്ത്രം തകരുവാനേകി ഗരുഡസായകം. (മുസലബന്ധം.) ൫൨

"രാവണന്നിന്നിണ വരാ മക്ഷയന്നിന്നിയക്ഷമ
കാലം തെററററതേ ലംകാ തിന്മയാലലയാന്മതി." ൫൩

വീണാധരമഹായോഗി യേവം മോദിച്ചു നില്ക്കവേ
വീണാധരമഹാസ്ത്രങ്ങൾ രാമചന്ദ്രന്റെ സന്നിധൌ ൫൪

ശതധാരായുധം കൊണ്ടുശകലി, ച്ചതശേഷവും
ശതധാ രാഘവൻ കൈയിൽ ശരം പൂണ്ടിന്ദ്രദൈവതം. ൫൫

ഒന്നിനൊന്നൊത്ത ദിവ്യാസ്ത്രം പ്രയോഗിച്ചു പരസ്പരം
രണം കലശലായപ്പോൾ ദ്യോവിലും യുദ്ധഭൂവിലും. ൫൬

നന്ന നാനാനനന്നേനം നൂനം നിന്നെന്ന നന്നിന
നൂന്നിനൻ നന്ന നന്നെന്നൊ നന്നിനാന,ന്നനൂനനേ. ൫൭

യാമിനീചരവിദ്വേഷി രാമൻ രാജർഷിമുഖ്യരിൽ
യാമി നീചരവിദ്വേഷിയോടുരച്ചിതനന്തരം. ൫൮

“ലീലാലോലാല്ലലാലെല്ലാന്നിന്നെന്നിന്നിനി നീ നിന
പാപപ്പേപ്പാമ്പു പിമ്പിപ്പോതൊത്തുതേ തത താന്തത.” ൫൯

രാവണൻ തന്നുടെ ഗളം വിളംബം വിട്ടറുത്തവ
വരാതുലശലന്നേരന്നിന്നിമ്പമൊട്ടളിച്ചിതു. (ശക്തിബന്ധം.) - ൬൦

മുറിച്ചു രാമൻ പിന്നീടും മുളച്ചുത്തല വന്നഹോ!
മുറി,ച്ചുതുമുടൻതന്നെ മുള,ച്ചുത്ത,ലവന്നഹോ! ൬൧

“വേധിക്കാതമൃതസ്ഥാനം നൂനം മൂർഛിച്ചിടാതീയുധി
ധിക്കാരിയാം ദശാസ്യന്തവരാ നാശമസംശയം.” (ഫലബന്ധം.) ൬൨

രഹസ്യം രാമനോടേവമുണർത്തിച്ചു വിഭീഷണൻ;
സ്വകാര്യമായതുഹംകൊണ്ടറിഞ്ഞു ദശകണ്ഠനും. ൬൩

“നീതിയോ കപടം? വിട്ടിട്ടിവിടം പകയോതി നീ
രിപുരാമന്നവനമായ് മാനവന്നമരാപുരി.” ൬൪
(അനുലോമപ്രതിലോമം.)

എന്നീവണ്ണം പുലമ്പിക്കൊണ്ടുന്നിക്കവിപടങ്ങളെ
നന്നായ് പ്രാസംപ്രയോഗിച്ചു വെന്നീടാനിവനെശ്ശഠൻ. ൬൫

ശിലീമുഖപ്രചാരത്താൽ ശിരീഷമലരെന്നപോൽ
പ്രാസം പ്രയാസം കൂടാതെ ഖണ്ഡിച്ചു നൃപപണ്ഡിതൻ. ൬൬

ധനഞ്ജയാശുഗം മേലിന്നാകർഷിപ്പതിനെന്നപോൽ
ധനഞ്ജയാശുഗം മേലിലേറ്റംപ്പിച്ചയതൊഴിച്ചുടൻ. ൬൭

വലശാസനസൂതന്റെ ബലശാസനസൂക്തിയാൽ
ജലജാസനഗോവേത്തി ബലശാലി രഘൂത്തമൻ. ]യുഗ്മകം[ ൬൮

കലച്ചു കാർമ്മുകം നന്നായ് ജ്വലിച്ചു വിശിഖത്തിനെ
വലിച്ചു വിട്ട നേരത്തു ചലിച്ചു ജഗചലാതലം. ൬൯

ലങ്കേശ്വരന്റെ മാറൊത്ത മാറത്തബ്ജോത്ഭവാസ്ത്രമാം
ആസ്ത്രം ഗർജ്ജിച്ചു തയ്ച്ചപ്പോളുതയ്ച്ചപ്പോരിൽ വീണരം. ൧൦

ഹാകാരത്തോട്ടു ക്രടാതെ മഹാരണമണഞ്ഞവൻ,
ഹാകാരത്തോടുക്രടാതെ മഹാരണമണ,ഞ്ഞവൻ. ൧൧

ആമോദമാന്ന സുമനഃസ്തോമം രാമന്റെ മേനിയിൽ
ആമോദമാന്ന സുമനഃസ്തോമം വർഷിച്ചു മേല്ക്കു മേൽ. ൧൨

മണ്ണമേറുന്ന മന്ദാരമലർമാരി മനോരമൻ
മസ്തകംകൊണ്ടു മാനിച്ചു മകിഴ്ന്നു മധുസൂദനൻ. ൧൩

വരമ്പേറിക്കവി ഞ്ഞഗ്രേ മരിച്ചളവു ഭീഷണൻ
വരമ്പേറിക്കവിഞ്ഞഗ്രേ ജ്വരമാന്റു വിഭീഷണൻ. ൧൪

രാമാനുജോപദേശത്താല്വന്നാമയമഞ്ജസാ
സാമാന്യം വിരമിച്ചപ്പോാം സമരാങ്കണമന്തരാ. ൧൫

രാവണന്റെ വധം കേട്ടു ഞെട്ടിയുച്ചലിതസ്വരാ
രാക്ഷസസ്ത്രീകളോടൊത്താഗമിച്ചു മയകന്യക. (മധ്യമബന്ധം)൧൬
(യുഗ്മകം)

അതിക്രന്തലഴിച്ചിട്ടു കെട്ടുമിന്നു പറിച്ചുടൻ
പോക്കളത്തിൽ കണവനെക്കണ്ടു കണ്ണീർ പൊഴിച്ചിവൾ. ൧൭

ഊഴിപ്പെണ്മണവാളന്റെ ചാരേ വീണു കരഞ്ഞിതേ;
"പുഴിയുണ്മവളാമെന്റെ വരൻ കേണു കരിഞ്ഞിതോ? ൧൮

ഊഴിയഞ്ചിതമായന്നോ? വശത്താകുന്നു ദേവരാ!
ഊഴിയം ചിതമായെന്നോ? നിനയ്ക്കുന്നു വിഭീഷണാ! ൧൯

മായം ക്രട്ടമൊരാത്മാവിലസാമാന്യതയോടിഹ
ഭവാനിരിക്കെ ബ്ഭരതൻ ഭൂപനായത്തു കററമോ? (ക്രിയാഗുപ്തം)൨൦

കാലാരിക്കാദിയൻപോടിതമുതവിയ നി-
ന്മോരു വല്ലാതെയാകാ;
കായാതെല്ലാവരുമ്പോയരിയൊരപകട
പ്പാതയില്പാതിലംകാ;
കാലം തില്ലായിതപ്പാ പുനരതിനെ നിന-
ച്ചാരിഹ ധ്യാനമാകാ;
കാമാന്ധ്യാഹരിച്ചായി കണവ! ഭവാൻ
പോയ ഭീക്കാരിലാകാ. (പത്മബന്ധം) ൨൧

മന്ദിച്ചേററം മനമുരുകിയാ
    രാക്ഷസസ്ത്രീകളേവം
മന്ദാക്ഷം വിട്ടധിരണതലം
    വീണു കേഴുന്ന നേരം
അന്നക്രായുഃക്ഷപണനവരെ
    സ്സാന്ത്വവാക്കാലടക്കി
പ്പിന്നത്യന്തപ്രിയമൊടു നട-
    ത്തിച്ചു തൽപ്രേതകാര്യം. ൩൨

ശട്ടംകെട്ടി മഹേന്ദ്രനോടപമൃതി-
    പ്പെട്ടുള്ള ശാഖാമൃഗ-
ക്കൂട്ടത്തെദ്രുതമുദ്ധരിച്ചു, ഗഗനേ-
    വിട്ടിന്ദ്രജന്താവിനെ,
പട്ടം കെട്ടി വിഭീഷണ,ന്നരിവരൻ-
    കട്ടോരു വൈദേഹിയെ-
പ്പെട്ടന്നങ്ങു വരുത്തി വഹ്നിയിൽ വിള-
    ക്കീട്ടന്നൊട്ടുത്തീടിനാൻ. ൩൩

നരപരിവൃഢൻതന്നെക്കുപ്പി-
    സ്തുതിച്ചഥ സാദരം
സരസിജഭവൻ മുൻപാം വാനോർ-
    കദംബകമംബരേ
പുരുഷമണിയാം രാമൻ കണ്ട-
    പ്പിതാവിനെയാസ്ഥയാ
ചരണയുഗളം വന്ദിച്ചാശി
    സ്സു വാങ്ങി മനോഹരൻ. ൩൪

“നില്ക്കാമൂഴിയിൽ വാഴവോക്ക നിതരാ-
    മെന്തൽസൗഖ്യമുൽഭൂതമാ-
യിക്കാലത്തു മുഴുത്ത പീഡ നിഖിലം
    മോചിച്ചു ഭൂപേഷ്ട!
വിണ്ണോർ കമ്പമകന്നു മേദിനിയിലെ-
    ങ്ങാരംഭമേതത്തരം
രംഗേമാനിതനാവിതി വിജരാൽ
    മാവല്ലന്നേ ിരം. (മഞ്ജുഭാഷം) ൩൫

സദാരനഖിലേശ്വരൻ സഹ-
ജനോടുമുത്തുംഗസം-
മദാകലിതമാനസൻ സകല-
സൈന്ന്യസംഘത്തൊടും
വിഭീഷണസമേതനായ് നിജപു-
രപ്രവേശത്തിനായ്
പ്രഭിന്നഗജയാനനന്ദന
ദവാഹനം കേറിനാൻ. ൮൩

'രാമരാവണകലഹം' എന്ന ൨൦-ാം സർഗ്ഗം സമാപ്തം.

# ഇരുപത്തിഒന്നാംസർഗ്ഗം.

ശ്രീരാമചന്ദ്രാദികളെബ്ഭരിച്ചി-
ട്ടാരാജരാജന്റെ വിമാനരത്നം
ആരാൽ ത്രികൂടാദ്രിനിരപ്പിൽ നിന്ന-
ത്താരാപഥം പാർത്തു കിളർന്നു വേഗം. ൧

പ്രഭഞ്ജനാപത്ത്യവിലങ്ഘനത്തിൽ
പ്രഭൂതമാനുള്ള മഹാസമുദ്രം
നഭസ്ഥമാമക്ഷകലത്തിനപ്പോ-
ളഭംഗമാം പല്വലമെന്നു തോന്നീ. ൨

അദാന്തനാം രാവണനോടു കൂടെ
കൃതാന്തദിക്കിന്നു തിരിച്ചനേരം
നിതാന്തമദ്ധ്വാവിലുതച്ചു പാരം
പ്രശാന്തവേഗത്തൊടിരുന്ന യാനം. ൩

സമഷ്ടിയായ് പണ്ടു ഹിരണ്ന്യഗർഭൻ
ചമച്ചു കാലത്തു വിധിച്ച പോലെ
സമർത്ഥരാം പുണ്ന്യജനേദ്ധ്യരെത്താൻ
സ്വമസ്തകത്തിങ്കൽ വഹിച്ചതെന്നും. (യുഗ്മകം) ൪

നരേന്ദ്രനാം രാഘവനെബ്ഭരിപ്പാ-
നൊരന്തരം വന്നു ഭവിക്കമൂലം
ധരിച്ചു തൽപ്പുഷ്പകമന്നുതൊട്ടേ
സ്വരാജയോഗ്യം "നരവാഹനത്വം. ൫

തെരുക്കനെ ദ്ര്യാവില്വയൻ തെക്ക-
ന്നരികളെന്നപ്പോലെ വടക്കമാറി
പരിഭ്രമിക്കാതുള്ള യക്ഷരാട്ടിൻ
പുരികൾ പോകുന്നതുപോലെ പാഞ്ഞു. ൬

ദൂരത്തു കാണുന്ന വിശേഷമെല്ലാം
ദാരങ്ങളെച്ചൊല്ലി മനസ്സിലാക്കാൻ
ദൂരത്തു പിന്നിട്ടതു പോകയാലേ
പാരം പണിപ്പെട്ടു പയോജനേത്രൻ. ൭

മനോജ്ഞമാം പുഷ്പകമിപ്രകാരം
മനോജവത്തോട്ടുഴറുന്ന നേരം
മാനോജ്ഞസൌന്ദര്യമിയന്ന രാമൻ
വിനോദമാരോന്നു പറഞ്ഞു മന്ദം. ൮

പ്രാണപ്രിയേ! നമ്മുടെ സേതുബന്ധം
കാണുന്നതികേ കല്പിപട്ടുത്ത ചന്തം
ഏണാങ്കചൂഡന്റെ വിശിഷ്ടബിംബം
താണൊന്നു കൃപ്പീടഖിലാവലംബം. ൯

രാമേശ്വരം സംസ്തുതപുണ്യതീർത്ഥം
വാമേക്ഷണേ! കാൺക ജഗൽപ്രസിദ്ധം
ആമജ്ജനം ചെയ്തിട്ടവോൾക്ക സ്വ-
ർക്ഷേമാസ്പദം ലോകപവിത്രമല്ലോ. ൰

കണ്ടാലുമിപ്പർവ്വതമൃശ്യമൂകം
കൊണ്ടാട്ടുകെൻ കോകിലവാണിയാളേ!
പണ്ടാശു നീയാഭരണം കഴററി
മുണ്ടാൽ പൊതിഞ്ഞിട്ടതിതിങ്കലത്രേ. ൰൧

ഉദ്ദിഷ്ടകാര്യത്തെ വഹിപ്പതിങ്ക-
ലുദ്യുക്തനാം മർക്കടരാട്ടുമായി
വിദ്വേഷിനാശത്തിലെനിക്ക സഖ്യം
നിർദ്ദിഷ്ടമായുന്നതുമിസ്ഥലത്തിൽ. ൰൨

കാഴ്ചയ്ക്കിണങ്ങുന്നൊരു പമ്പയാറി-
ത്താഴ്ചസ്ഥലത്തൊട്ടു കാൺക കാന്തേ!
വേഴ്ചയ്ക്ക വാതാത്മജനോട്ടുകൂടി-
ക്കാഴ്ചയ്ക്ക ഞങ്ങൾക്കിഹ ബന്ധമുണ്ടായ്. ൰൩

ദശാനനൻ തന്നുടെ വാളിനാൽ ദ്ദ-
ൂർശാന്തരം പൂക്കൊരു കങ്കരാജൻ
സുശാന്തനായ് സിദ്ധിയടഞ്ഞ ദേശ-
ത്തശാന്തവേഗത്തൊടണഞ്ഞു നമ്മൾ. ൱൯൪

പഞ്ചാപ്സരസ്സിന്റെ പകിട്ടിലുൾപ്പെ-
ട്ടെൻ ചഞ്ചലാപാംഗി! മൃഗം പിടിപ്പാൻ
അഞ്ചാതെ ഞാൻ പോയളവക്കഠോരൻ
വഞ്ചിച്ച ദിക്കാണിതു വക്രകേശി! ൱൯൫

തപോവനം കാണിതമസ്തുതീയം
വിപഞ്ചികാലാപിനി! തത്സമീപേ
സുപാവനീ ഗൌതമിയിപ്രദേശ-
ത്തുപദ്രവക്കാരരടുത്തു മുന്നം. ൱൯൬

അനർത്ഥമോരോന്നു നമുക്കിവണ്ണം
ജനിക്കുവാനുള്ളൊരു ബീജമാപം
നിനയ്ക്കിലശ്ശൂർപ്പണഖാപ്രസംഗേ
നിനക്കുളായ്വന്നൊരു മന്ദഹാസം. ൱൯൭

പുത്തൻപ്രവാളാധരി! താപസന്മാ-
ർക്കുത്തമനാം കുംഭജനാമുനീന്ദ്രൻ
കൃത്യം പിഴയ്ക്കാത്തൊരു വൻതപസ്സം-
പത്തോടിരിക്കുന്നൊരു ദിക്കിതല്ലോ. ൱൯൮

വിരാധനെന്നുള്ള നിശാചരേന്ദ്രൻ
നിരാദരന്നിന്നെയുപദ്രവിപ്പാൻ
പരാക്രമത്തോടുമടുത്ത നേരം
പരാതനായിട്ടിഹ പത്മനേത്രേ! ൱൯൯

അഹാര്യശൃംഗസ്തനി! യാത്മകാന്താ-
സഹായവാനത്രി മഹർഷിവര്യൻ
മഹാതപസ്സോടു വസിച്ചിട്ടും നൽ-
ഗൃഹാന്തികസ്ഥാനമിതോക്കെടോ! നീ. ൨൱

മുകണ്ണനും നാന്മുഖദേവനും പ-
ണ്ടകണ്ണനാം തൽസുതരാകയാലേ
ചൊല്ലൊണ്ട സപ്തർഷിഗണത്തിൽവച്ചി-
ട്ടിക്കണ്ടോരിദ്ദേഹമതീവ മാന്യൻ. ൨൱൧

നാളീകപുഷ്പപ്പുദചാരുനേത്രേ!
കേളീനഗം നല്ലൊരു ചിത്രകൂടം
കേളീവിലാസങ്ങൾ കലർന്നൊരല്പം
നാളീവനന്തിങ്കൽ വസിച്ചു നമ്മൾ. ൧൧

രാകാശശാങ്കപ്രതിമാനനേ! നാ-
മേകാന്തമുത്തോടിഹ വാണിരിക്കേ
നീകാരണം ഞാനൊരു കീർത്തിമുദ്ര
പാകാരിപുത്രന്നു കൊടുത്തതില്ലേ? ൧൨

ധന്യൻ ഭരദ്വാജമഹാമുനീന്ദ്രൻ
തന്നാശ്രമം കാണുക കാമ്പുകന്റീ!
അന്യോന്യവൈരത്തെ വെടിഞ്ഞിതിങ്കൽ
സാന്നിധ്യമാളുന്നിതു സത്വജാതം. ൧൩

അങ്ങേതു ഗങ്ഗാനദി തത്സമീപ-
ത്തങ്ങേക്കരക്കാണ്മതു ശൃങ്ഗിവേരം
മങ്ങാതയോദ്ധ്യാപുരിയൊട്ടുദൂരെ-
പ്പൊങ്ങിപ്രശോഭിപ്പതു കാണുകാര്യേ! ൧൪

അറിഞ്ഞു ദേവന്റെ മനോഗതത്തെ-
പ്പറഞ്ഞിടാതങ്ങു കുബേരയാനം
കുറഞ്ഞു മുന്നോട്ടു ഗതിക്കു വേഗം
നിറഞ്ഞ മോദത്തൊടു താണു ഭൂവിൽ. ൧൫

മന്ദിച്ചിടാതാശ്ശു തപോധനന്മാ-
ക്കിന്ദ്രൻ ഭരദ്വാജനതിപ്രഗത്ഭൻ
കുന്നിച്ച മാനത്തൊടു സല്ക്കരിച്ചാൻ
വന്ദിച്ചു രാമാദികളേവരേയും ൧൬

വിശേഷമപ്പോഴം ഭരതന്റെ ചാര-
ത്തശേഷമെത്തിപ്പറയുന്നതിന്നായ്
കുശേശയാക്ഷപ്രഹിതൻ ഹനൂമാൻ
സവിശേഷികൊണ്ടെത്തിയയോദ്ധ്യയിങ്കൽ. ൧൭

കാരുണ്യമേറും നിജപൂർവ്വജന്ത-
ന്നാരണ്യവാസാവധിയെന്നിയെന്നി
താരുണ്യഭോഗത്തെ വെടിഞ്ഞു നിത്യം
ഹൈരണ്യപാദുകരെടാശ്രു… ൧൮

ക്ഷാമം മഹാവ്യാധികളെന്നിവററിൻ-
നാമത്തിനും നാട്ടിലിടം കൊടാതേ
രാമാനുജൻ വാണരുളുന്ന നന്ദി-
ഗ്രാമത്തിലുൾപ്പുക്കു ദിനേശശിഷ്യൻ. (സ്വാഗത) ൯൦

നന്ദിച്ചു കൈകേയിമകന്റെ പാദം
വന്ദിച്ചു രാമന്റെ ചരിത്രമെല്ലാം
മന്ദിച്ചിടാതോതിയകേട്ടു കൊണ്ടാ-
നന്ദിച്ചു ഭൂപാലകുമാരകന്മാർ. ൯൧

വെടിപ്പൊടിച്ചെയ്തികളെ പ്രസിദ്ധ-
പ്പെടുത്തി നാടൊക്കെയുമക്ഷണത്തിൽ
അടിച്ചു തുപ്പിച്ചു തെരുക്കളെല്ലാം
കടഞ്ഞു നല്ക്കുങ്കുമപങ്കമെങ്ങും. ൯൨

ജലം തളിച്ചൻപൊടു വൃത്തിയാക്കി
നിലം വരച്ചിട്ടു പടിക്കലെല്ലാം
ഫലങ്ങളും പൂക്കുലവാഴയും ന-
ല്ലലട്ടിയും കെട്ടിയലങ്കരിച്ചു. ൯൩

പുത്തൻ കൊടിക്കൂറകളും തൂക്കി മേളി-
ച്ചത്തെരുവിലെല്ലാവരുമപ്പുരത്തിൽ
മനോജ്ഞകുംഭസ്തനിമാർ ചമഞ്ഞു
മിന്നുന്ന താലപ്പൊലിയേന്തിനിന്നു. ൯൪

ചെമ്മേ ഭരദ്വാജമുനീന്ദ്രനാലെ
സമ്മാനിതൻ രാമനെയിഷ്ടരോടും
അമ്മാനവൌഘം നിജഭാഗധേയ-
ദ്യുമ്നങ്ങൾ പോൽ വാനിൽ വരുന്ന കണ്ടു. ൯൫

ഉൽക്കണ്ഠ മുന്തീടിന ലോകരപ്പോൾ
തിക്കിത്തിരക്കീട്ടു നുഴഞ്ഞുകേറി
ദുഃഖാബ്ധി താണ്ടുന്നതുപോൽ കരങ്ങൾ
പൊക്കിസ്തുതിച്ചാർത്തു വിളിച്ചു നീളെ. ൯൬

അപ്പുഷ്പകം മെല്ലെയടുത്തിടുമ്പോ-
ളിടയ് ഭൂമിതൻ പുത്രിയെയേററു വാങ്ങാൻ
ഉൾപ്രേമമാർന്നോരെ, നഭസ്സിലേക്കായ്
മേല്പെട്ടു പൊങ്ങുന്നതു പോലിരുന്നു. ൯൭

ഇളക്കമില്ലാത്തതിതെന്ന മൂല-
മിളയ്ക്കു സിദ്ധിച്ചഫലാഭിധാനം;
വെളിപ്പെടുന്നാദ്ധ്യയിതന്നു തൊട്ടേ
വിളക്കമില്ലാത്ത വിധത്തിലിന്നും. ൩൮

വലിപ്പമേറുന്ന വിമാനരത്നം
നിലം തൊടാറായതു കണ്ടപാരം
വിലക്ഷനാകാ ഭരതൻ സമോദം
വിലക്കിനാൻ പൌരജനാരവത്തെ. ൩൯

മുന്നിട്ടു കാററിൻമകനെ ദ്രുതം പോ-
യിന്ദീവരാക്ഷൻെറ പദാരവിന്ദം
വന്ദിച്ചിതാ രാജകുമാരകന്മാർ;
നന്ദിച്ചുടൻ രാമനനുഗ്രഹിച്ചാൻ. ൪൦

വൈദേഹിയെച്ചെന്നഭിവാദനം ചെ-
യ്താ ദേവരദ്വന്ദ്വമതിൻെറശേഷം
മോദിച്ചു വേഗാൽ ഭരതൻെറ പാദം
നേദിഷ്ഠനായ് ലക്ഷ്മണനും പണിഞ്ഞു. ൪൧

ആത്താദരം കൈതൊഴുതഗ്രജൻെറ
കാല്ത്താരിനെപ്പററമർ കാലനാമാ
ചിത്താനുമോദത്തൊടണച്ചു തമ്മിൽ
തീർത്താ വിയോഗാർത്തി വിശാരദന്മാർ. ൪൨

എല്ലാവരും പുഷ്പകയാനമൂടെ-
സ്സല്ലാപമോരോന്നു പറഞ്ഞു പാടേ
കല്യാണശീലൻ ഭരതൻ വസിപ്പോ-
രില്ലത്തിലേക്കൻപൊടു ചെന്നു ചേർന്നു. ൪൩

ക്ഷേമാസ്പദം പാദുകയുഗ്മമപ്പോൾ
രാമൻെറ തൃക്കാക്കലണച്ചു വേഗം
സാമാന്യമല്ലാത്തൊരു രാജ്യഭാരം
രാമാനുജന്മാവഥ വച്ചൊഴിഞ്ഞാൻ. ൪൪

മാനിച്ചു തൻ സോദരനെത്തലോടി
യാനത്തിൽനിന്നൻപൊടിറങ്ങി രാമൻ;
മാനാസ്ഥനാം മർക്കടരാജനപ്പോൾ
മാനുഷ്യകശ്രേഷ്ഠനു കൈ കൊടുത്തു. ൪൫

രക്ഷോധിപൻ പിന്നെയടുത്തു നിന്നാ-
ലക്ഷ്മീശനേ നേർവഴി കാട്ടി മുൻപേ
അക്ഷീണപുണ്യൌഘമണഞ്ഞു ചാരേ
മോക്ഷച്ശ്രുവാം ദേഹിയെയെന്ന പോലെ ൪൬

മനഃപ്രസാദത്തൊടു നമ്മമാരേ
വിനീതരായ് കൈതൊഴുതേവരും പോയ്;
അനന്തരം ദേശികാ ര്യനാം മാ-
മുനീന്ദ്രനെക്കണ്ടു നമസ്കരിച്ചാർ. ൪൭

മോദം നിറഞ്ഞുള്ളിൽ വസിഷ്ഠനാശി-
ർവ്വാദത്തെയെല്ലാക്കുമുടൻ കൊടുത്തു;
പാദങ്ങൾ വന്ദിച്ചൊരമാത്യരോടും
ചോദിച്ചു സീതാപതി വർത്തമാനം. ൪൮

മനസ്സമാധാനമിയന്നു ചേർന്ന-
ജ്ജനങ്ങളെല്ലാരുമയോദ്ധ്യയിങ്കൽ
മനുഷ്യനാഥന്റെ മഹാഭിഷേക-
ദിനത്തിനെക്കാത്തു സുഖിച്ചിരുന്നു. ൪൯

രക്ഷോവരന്നും കപിനായകന്നും
ലക്ഷോപലക്ഷം സഹഗാമികൾക്കും
അക്ഷീണകൌതൂഹലമാലയങ്ങ-
ളക്ഷോണിപാലാനുജനേകി നീളെ. ൫൦

സരോജിനീകാന്തകുലാനുക്രമം
സരോരുഹാക്ഷന്നഭിഷേകകാലം
പുരോഹിതൻ തന്നുടെ വാക്കമൂലം
നരോൽക്കരം കേട്ടു തെളിഞ്ഞു ശീലം. ൫൧

ക്ഷണപ്രകാരം ക്ഷിതിപാലരും ന-
ല്ലിണങ്ങരും മററുമനേകവർഗ്ഗം
അണഞ്ഞയോദ്ധ്യാപുരിയിങ്കലേററം
ഗുണജ്ഞരാം വിപ്രമഹർഷിമാരും. ൫൨

വേദാന്തവിജ്ഞാനികൾ തർക്കശാസ്ത്ര-
വാദത്തിലഗ്രേസരർ യാജ്ഞികന്മാർ
വേദജ്ഞരാം ദീക്ഷിതരും വിശേഷി-
ച്ചോതിക്കവൻമാരുമടുത്തുകൂടി. ൫൩

ശീവേലിയും നൂതനമട്ടിലോരോ
നൈവേദ്യവും നേർച്ചകളും വിളക്കും
ദേവാലയം തോറുമുടൻ നടത്തി-
ച്ചാ വൻപെഴും കൈകയിതന്റെ പുത്രൻ. ൧൪

ശിലീമുഖം പോലെ കുതിച്ചു പോയാ-
വലീമുഖന്മാർ പല തീർത്ഥതോയം
സലീലമംസത്തിൽ വഹിച്ചപായം
കലീനരേശാന്തിക വന്നമായം. ൧൫

പുത്തൻ മണിത്തേരു തുടച്ചു നാനാ-
ചിത്രങ്ങളാം വെവ്വേറെ മിനുക്കി നന്നായ്
പുത്തൻപതാകങ്ങളെയിട്ടിണക്കി
നിർത്തിപ്പുരോദ്വാരനിരത്തിലഗ്ര്യം. ൧൬

വൻചിത്ര താപ്പാനകൾ കൃത്തുമൂത്ത
കൊമ്പുന്തലയ്ക്കൽ ചില പൂണുമേന്തി
ജൃംഭിച്ചു പാപ്പാന്റെ കരാങ്കുശത്തിൽ
തുമ്പിക്കരം ചേർത്തു നിരന്നു നിന്നു. ൧൭

ആയോധനച്ചട്ടയഴിച്ചു പുത്തൻ
ചായം പിടിപ്പിച്ചൊരുടുപ്പുമിട്ട്
ആയാസമില്ലാതെ തുറപ്പുകാരു-
മായാതരായങ്ങണിയിട്ടു നിന്നു. ൧൮

കുപ്പായവും തൊപ്പിയുമിട്ടു രാട്ടിൻ
തുപ്പാക്കിസവ്യേ പദാതിയെല്ലാം
മുല്ലാട്ടു തമ്പേറു മുഴക്കി വന്നി-
ട്ടഭ്യാസമോരോന്നു നടിച്ചു നിന്നു. ൧൯

കൈക്കെട്ടുമക്കിന്നരിവെച്ചുടുപ്പും
മെയ്ക്കുറയിട്ടുള്ളൊരു തോല്പവാറും
ഖഡ്ഗങ്ങളും തങ്ങടെ തോളിലേന്തി-
ക്കൈക്കൊററരസൈന്യവകുപ്പിൽ വാണു. ൨൦

അടുത്തു നല്ലോരു മുഹൂർത്തലഗ്നം,
തൊടുത്തു കോലാഹലമങ്ങുമിങ്ങും,
അടുക്കിനാട്ടികളിൽ മഹാഭിഷേക-
ച്ചടങ്ങു സർവ്വത്ര സമീകരിച്ചു. ൨൧

തപോധനൻ തന്നുടെ വേഷമെല്ലാ-
മപാകരിച്ചാശരവൈരി പിന്നേ
നൃപോത്തമന്മാൎക്കു വിധിച്ച വണ്ണം
വപുസ്സിൽ നല്ലാഭരണങ്ങൾ ചാൎത്തി. ൯൨

ആ രാജവംശത്തിലെ മന്ത്രിവൃദ്ധ-
ന്മാരും വസിഷ്ഠാദി മഹൎഷിമാരും
ശ്രീരാമനെജ്ജാനകിയോടുമൊന്നി-
ച്ചാരാജപീഠത്തിലിരുത്തി മോദാൽ. ൯൩

ഇഷ്ടാൎത്ഥദാനങ്ങൾ മുറയ്ക്കു നല്കി-
പ്പുഷ്ടാനുമോദത്തൊടു പുഷ്കരാക്ഷൻ
മുട്ടാതെ ശാസ്ത്രോക്തവിധിപ്രകാരം
പട്ടാഭിഷേകക്രിയയാചരിച്ചു. ൯൪

ജയത്തിനദ്ധ്യക്ഷത വന്നമൂലം
ഭീയെത്ത്യജിച്ചംബരചാരിവൎഗ്ഗം
ആയത്തമാം പൂമഴകൊണ്ടു രാമ-
ന്നാ,യക്ഷണം ചെയ്തു മഹാഭിഷേകം. ൯൫

നരപ്രവീരന്നു വിധിപ്രകാരം
പുരപ്രവേശത്തിനു വേണ്ടപോലെ
കരപ്രധാനത്വമിയന്ന ലോകം
ക്ഷുരപ്രവും പൂണ്ടു നടന്നു മുൻപേ. ൯൬

ധൎമ്മിഷ്ഠനായുള്ള ധരാമണാളൻ
സമ്മാന്യമാം സ്വൎണ്ണരഥത്തിലേറീ
ഘൎമ്മാംശുദേവൻ ഘനശോഭ കൈക്കൊ-
ണ്ടമ്മേരുശൃംഗത്തിലുയൎന്ന പോലെ. ൯൭

സമ്മോദമുൾക്കൊണ്ടു സുമന്ത്രനപ്പോൾ
ചമ്മട്ടിയും പൂണ്ടു രഥം തെളിച്ചു
ബ്രഹ്മാവുതാൻ പണ്ടു പുരത്രയാരി-
ക്കിമ്മേദിനീവാഹനമെന്നപോലെ. ൯൮

പടുത്വമേറും ഭരതൻ പ്രമോദി-
ച്ചെടുത്തു മുത്തുക്കുട ഭക്തിപൂൎവ്വം;
അടുത്തു മറവുള്ള സഹോദരന്മാർ
വിടുത്തു വെഞ്ചാമരമപ്രകാരം. ൯൯

എഴുന്ന കോലാഹലമോടു ചുററും
ചുഴന്ന മററുള്ള പരിച്ഛദങ്ങടം;
മുഴക്കി വാദ്യങ്ങളെ നല്ല മേള-
ക്കൊഴുപ്പുമുണ്ടാക്കി മഹോത്സവത്തിൽ. ൯

നീലാരവിന്ദാക്ഷികഠം മാറിടത്തെ-
ച്ചേലാഞ്ചലം കൊണ്ടു മറച്ചു നന്നായ്
ആലോകശബ്ദത്തൊടു മേടതോറും
ജാലങ്ങളിൽദ്ദേവനെ നോക്കിനിന്നു. ൰

മംഗല്യസൂത്രങ്ങഠം കഴുത്തിലഷ്ട-
മംഗല്യമക്കൈയിലുമേന്തി നീളെ
തിങ്ങിച്ചകോരാക്ഷികഠം രാജമാൎഗ്ഗ-
ത്തങ്ങൊട്ടു പേർ വായ്ക്കുരലിട്ടുനിന്നു. ൧൧

സമസ്തസൌഭാഗ്യവുമൊത്തുചേൎന്നി-
ട്ടമൎത്ത്യരാലാശ്രിതനായ രാമൻ
സമഗ്രസന്നാഹസമേതനായി-
ഗ്ഗമിച്ചു സാകേതപുരാന്തരാളം. ൧൨

മനുഷ്യലോകേന്ദ്രനതിന്റെ ശേഷം
തനിക്കു വേണ്ടുന്ന ജനത്തിനെല്ലാം
നിനച്ചതിൽ ക്രുദ്ധതലത്ഥ ഭാരം
മനഃപ്രസാദത്തൊടു നഠംകി വിട്ടു. ൧൩

പ്രിയത്തൊടും വൈശ്രവണന്റെ ചാര-
ത്തയച്ചിതപ്പുഷ്പകയാനമഗ്രേ
നയത്തിലുൽക്കർഷമെഴും കനിഷ്ഠ-
ത്രയത്തൊടും ഭൂമിയടക്കി വാണു. ൧൪

രാമൻ മഹീമണ്ഡലരാജ്യഭാരം
സാമൎത്ഥ്യമോടേററു നടത്തിടുമ്പോഠം
ആമന്നവാജ്ഞാവശവൎത്തിമാരാം
ഭൂമീശന്മാൎക്കു മനം കുളുൎത്തു. ൧൫

ദുൎഭിക്ഷമെന്നുള്ളൊരു നാമധേയ-
മുൽപന്നമായില്ലൊരിടത്തു പോലും;
അബ്ജഭനാപുത്രന്റെ പുരത്തിലുള്ള
സിൽബന്തികഠംക്കന്നു സുഖം ലഭിച്ചു. ൧൬

കള്ളത്തരംകൊണ്ടു കഴത്തറുപ്പോർ
കൊള്ളയ്ക്കുപോയ് മുന്തിയറുക്കവോരും
കള്ളിന്നടിപ്പെട്ടു കറങ്ങുവോരും
കൊള്ളാത്ത കൂട്ടങ്ങളിതൊന്നുമില്ല. ൬൮

നന്നായൊരാൾ തേറി വരുന്ന നേരം
സന്നാഹമുൾക്കൊണ്ടു കൊന്നൊട്ടുത്തു്
തന്നാലെ കൂടുന്ന തടങ്ങൽ ചെയ്വാ-
നന്നാട്ടിലക്കാലമൊരുത്തരില്ലാ. ൬൯

ഒരുത്തനുണ്ടാക്കിയ വസ്തു തട്ടി-
പ്പറിക്കവോനന്യനു മോഹമില്ലാ
കരുത്തനും കാര്യവിവേകിതാനും
ദരിദ്രനും ഭൂപനു ഭേദമില്ലാ. ൭൦

സത്യം പറഞ്ഞാലതസത്യമെന്നും
മിഥ്യാവിവാദത്തെ യഥാർത്ഥമെന്നും
തെററിദ്ധരിച്ചിട്ടു വിധിച്ചു തള്ളും
മാററിത്തമേറുന്നവരാരുമില്ലാ. ൭൧

കാലത്തെഴുന്നേററു കളിച്ചിടാത-
ക്കാലത്തൊരാൾ കാൺകയില്ല നാട്ടിൽ
നീലത്തഴക്കേശികൾ നെഞ്ചിലേന്തും
താലിക്കമില്ലന്നു വിയോഗദുഃഖം. ൭൨

വേണ്ടുമ്പൊഴെല്ലാം മഴയുണ്ടു പാരിൽ
പണ്ടേതിലേററം പയിരും വിളഞ്ഞു
ഉണ്ടായതില്ലാമയപീഡയാക്കും
കൊണ്ടാടി മോദിച്ചു വസിച്ചു ലോകം. ൭൩

ശ്രീമാനാകിയരാമദേവനിതുപോൽ
പാരിങ്കലെല്ലാടവും
സീമാതീതഗുണാന്വിതൻ ജനതതി-
ക്കേകീട്ടു നിത്യോത്സവം
ശ്രീമാത്താണ്ഡപരമ്പരാ സമുദിതൻ
സർവ്വജ്ഞസംമാന്യനാം
ധീമാനാത്മപരിഗ്രഹാനുഗതനായ്
പ്രീണിച്ചു വാണാൻ ചിരം. ൭൪

ഇത്ഥം ശ്രീരാമചന്ദ്രൻ തിരുവടിയവനീ
ഭാരമെല്ലാമടക്കീ-
ട്ടത്യന്തം പ്രീതിയോടും ജനതതിയെ രമി-
പ്പിച്ചു സീതാസമേതൻ
കീൎത്തിശ്രീവെണ്ണിലാവാലുലകിട മഖിലം
ചാരുശുദ്ധീകരിച്ചി-
ട്ടിത്രൈലോക്യം ഭരിച്ചാൻ കനിവൊടനുദിനം
"സന്മനോഹാരി ദിവ്യൻ." ൮

ഇരുപത്തൊന്നാംസൎഗ്ഗം സമാപ്തം.

# പ്രാൎത്ഥനാനവകം.

വില്ലങ്കം തീൎത്തു വാനോൎക്കലകിതു നിലനി-
ൎത്തീടുവാൻ മന്നവൻതൻ-
ചെല്ലക്കുഞ്ഞായ്, വധിച്ചന്നിശിചരിയെ,മഖം
കാത്തു കാരുണ്യമോടേ,
കല്യാണം കല്പിനേകി,ക്കമലമകളെയും
വേട്ടവൻ, വെണ്മഴുവാള-
മല്ലൻതന്നെജ്ജയിച്ചോരരിയ വിരുതെഴും
രാമനെക്കൈതൊഴുന്നേൻ. ൧

പട്ടംകെട്ടാൻ തുടങ്ങുമ്പൊഴുതതിനെ മുട-
ക്കിച്ചു താൻ തേരിലേറി-
പ്പെട്ടെന്നെത്തി ഗുഹൻതന്നിടവകവഴിയായ്
ചിത്രകൂടാചലത്തിൽ
തട്ടെന്യേ തത്ര വാഴുന്നളവിലരിയ ബ-
ന്ധുക്കളെക്കണ്ട കാൎയ്യം
ശട്ടം കെട്ടിസ്ഥലം വിട്ടൊരുഗുണനിധിയാം
രാമനെക്കൈതൊഴുന്നേൻ. ൨

മല്ലിൽത്തീൎത്തു വിരാധൻമദ,മിഹ ശരഭ-
ങ്ഗന്നു മോക്ഷം കൊടുത്തു,
വന്ദിച്ചു ചെന്നാഗസ്ത്യൻകഴ,ലഥ ഖരനെ-
ക്കൊന്നു മാരീചനേയും

സാരൂപ്യത്തെജ്ജടായുസ്സിന്നരുളിയ കബ-
        ന്ധന്നുമത്താപസിക്കും
നാകംകിസ്സീതാവിയോഗവ്യഥയൊടു മരുവും
        രാമനെക്കൈതൊഴുന്നേൻ. ൩

സഖ്യം സുഗ്രീവനോടാർന്നുപൊഴുതവിടെ
        ദുന്ദുഭിക്കുള്ള ഗാത്രം
തൃക്കാലാലൊന്നെറിഞ്ഞിട്ടടനൊരു കണയാൽ
        സാലമേഴും തകൎത്തു്,
ഉഗ്രക്രോധം ബാലിയെക്കൊന്നിരവിമകനെ
        വാഴിച്ചു വൎഷം കഴിച്ചു-
ട്ടിക്കെല്ലാമാളയച്ചാൻ പ്രിയയിലലിവൊടാ
        രാമനെക്കൈതൊഴുന്നേൻ. ൪

ഉഗ്രക്രോധംബോധിചാടിന്നിട്ടവനിമകളെയും
        കണ്ടു സന്ദേശമേകി-
ക്കൈക്കൊണ്ടാ മൌലിരത്നം പുനരുപവനമൊ-
        ട്ടുക്കു തല്ലിത്തകൎത്തു്
വക്കാണത്തിന്നടുത്തുള്ളവരെ യമപുര-
        ത്താക്കി ലങ്കാപുരം ചു-
ട്ടഗ്രേ വന്നാ ഹനൂമാനടിയിണ പണിയും
        രാമനെക്കൈതൊഴുന്നേൻ. ൫

വൻപോടംഭോധിങ്കൽപ്പെരിയൊരു ചിറയിട്ട-
        ങ്ങു പോയ് കുംഭകൎണ്ണൻ-
മുൻപാം രക്ഷോഗണത്തെപ്പടനടുവിൽ മുടി-
        ച്ചാശു ലങ്കേശനേയും
അൻപോടങ്ഗീകരിച്ചജ്ജനകജയെ, വിമാ-
        നത്തിലേറീട്ടു രാജ്യം
സമ്പ്രാപിച്ചൂഴിയെക്കാത്തരുളിയ രഘുവീ-
        രന്നു ഞാൻ കൈതൊഴുന്നേൻ. ൬

സ്വാമിൻ! ശ്രീരാമ രാജേശ്വര തവ ചരിതം
        ഞാനുരച്ചേനിതിങ്കൽ
സാമൎത്ഥ്യക്കേടുമൂലം ചപലതകൾ പിണ-
        ഞ്ഞുള്ളതെല്ലാം പൊറുത്തു്

## പ്രാൎത്ഥനാനവകം.

ഓമല്ലെക്കൊണ്ടരിഷ്ടസന്തതികളഖിലവും
        നീങ്ങുവാനും മുദാ നിൻ-
നാമം നിത്യം സ്മരിക്കുന്നതിന്നുമൊരു വരം
        നൽകേണം ദീനബന്ധോ! ൧

തൽക്കാരുണ്യം ലഭിക്കുന്നതിനമിതധനം
        കൊണ്ടു സംതൃപ്തനാകാൻ
ശക്തിപ്പെട്ടില്ല വൈരോചനിയുമൊരുമുറി-
        ക്കീറു നൽകീട്ടൊരിക്കൽ
നിൽക്കാൻമേലാത്തൊരാപത്തിലുമപകടമില്ലാതെ
        പാഞ്ചാലി നിന്നാൾ;
ഭക്തിക്കങ്ങുന്ന വശ്യൻ പരമതിവനു നൽ-
        കീടണം ഭാഗ്യരാശേ! ൨

ലങ്കാനാഥന്റെ പൊന്നുംമുടിനടുവിലിരു-
        ന്നോരു മാണിക്യരത്ന-
ത്തിങ്കൽത്താനപ്പുറം ചുട്ടോരു കരി നിജവാൽ-
        കൊണ്ടു തട്ടിപ്പുരട്ടി
ശങ്കാഹീനം ധരിത്രീമകളൊടു വിടവാ-
        ങ്ങിച്ചു ചെന്നങ്ങു രാമൻ
തൻ കാൽ കുമ്പിട്ടുനിന്നീടിന പവനസുത
        ന്നായിരം കൈതൊഴുന്നേൻ. ൩

രാമചന്ദ്രവിലാസം മലയാളകാവ്യം സമാപ്തം.

ശുഭമസ്തു.

# രഥബന്ധം.

സൎഗ്ഗം ൨൭, ശ്ലോകം ൩൭.

| | | | | | | | |
|---|---|---|---|---|---|---|---|
| | | | ദ്ര | ന്ന | | | |
| | | ദേ | യ | തി | ദ്ദ | | |
| | ക്ഷ | മാ | ളി | ക്ക | നാ | ന്മാ | |
| ആ | മ | രാ | വ | ണ | ക | ല | ഹം |
| | കേ | തി | രാ | നോ | പ്പാ | ധ | |
| | | എ | പ്പാർ | ത്ത | ട്ട | | |
| | | | വേ | ഷോ | | | |

## പദ്മബന്ധം.

സൎഗ്ഗം ൧൦. ശ്ലോകം ൫൩.






ധനുർബന്ധം. സർഗ്ഗം ൨൦. ശ്ലോകം ൩൯.

## ശൂലബന്ധം.

സർഗ്ഗം ൧൦. ശ്ലോകം ൪൯.



